# കൃഷ്ണീയം

"ദൈവജ്ഞവല്ലഭ"

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.




വ്യാഖ്യാതാ.

പി. എസ്. പുരുഷോത്തമൻനമ്പൂതിരി,

പുലിയൂർ — ചെങ്ങന്നൂർ.




# കൃഷ്ണീയം

“ദൈവജ്ഞവല്ലഭ”

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.



വ്യാഖ്യാതാ.


പി. എസ്. പുരുഷോത്തമൻനമ്പൂതിരി,

പുലിയൂർ.—ചെങ്ങന്നൂർ.






പ്രകാശകന്മാർ.

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ്

‘വിദ്യാഭിവർദ്ധിനി’—അച്ചുക്കൂടം.

കൊല്ലം.

ഒന്നാം പതിപ്പു കാപ്പി—1000.



(കാപ്പിറൈറ്റ് പ്രകാശകന്മാരിൽ.)



1106.

# അവതാരിക.

---

വേദാംഗശാസ്ത്രങ്ങളിൽവെച്ച് പ്രഥമവും പ്രധാനവും ആയ ജ്യോതിശ്ശാസ്ത്രത്തിന്റെ ഹോരാസ്കന്ധത്തിലന്തർഭവിച്ചതാണ് പ്രശ്നശാസ്ത്രം. പ്രശ്നത്തിലേക്കുപയോഗമുള്ള ഗ്രന്ഥങ്ങളോ അസംഖ്യങ്ങളുമാണ്. അവയിൽവച്ചു കൃഷ്ണീയശാസ്ത്രത്തിനുള്ള പ്രാധാന്യം അന്യാദൃശമാണെന്നുള്ളതിൽ പക്ഷാന്തരവുമില്ല. പ്രശ്നവിഷയത്തിൽ മാത്രമല്ല ജാതകവിഷയത്തിലും കൃഷ്ണീയത്തിനു് ഒരു നല്ല സ്ഥാനം കല്പിക്കുവാനവകാശമുണ്ട്. സൂക്ഷ്മവും ദൃഷ്ടാന്തബഹുലവും പൃഥുകന്മാൎക്കു ശ്രവണമാത്രത്തിൽത്തന്നെ പ്രത്യയത്തെ പ്രദാനം ചെയ്യുന്നതും പ്രധാനങ്ങളായ പല പ്രകരണങ്ങളെക്കൊണ്ടു പ്രകടിതവുമാകുന്നു പ്രകൃതഗ്രന്ഥം.

എന്നാൽ ഈ ഗ്രന്ഥം ആധുനികന്മാരായ ജ്യോതിർവിത്തുകൾക്കു പ്രായേണ അപരിചിതവും അസാധാരണവും ആര്യാഗീതികളായ അസമവൃത്തങ്ങളുടെ ആധിക്യത്താൽ അദ്ധ്യയനത്തിനു അസുഖകരവും ആചാര്യസഹായംകൂടാതെ അർത്ഥത്തെ ഗ്രഹിക്കാൻ അശക്യാപ്തവും അസ്ഖലിതമായ അച്ചടിപ്പുസ്തകത്തിന്റെ അഭാവത്താൽ പ്രായേണ അപ്രസിദ്ധവുമാണെന്നു് ഏറെക്കുറെ സമ്മതിക്കാതിരിക്കുവാൻ നിവൃത്തിയില്ല. ഇതിന്റെ ഉപയോഗമോ ദൈവജ്ഞന്മാൎക്കു് അപരിത്യാജ്യവുമാണ്. ഇതിനെക്കുറിച്ചു് പ്രശ്നമാർഗ്ഗകർത്താവു പറഞ്ഞിരിക്കുന്നതെന്താണെന്നു നോക്കുക.

"ഹോരാംവരാഹമിഹിരാസ്യവിനിർഗ്ഗതാംയേ
മാലാമിവാദധതിദൈവവിദസ്സ്വകണ്ഠേ
കൃഷ്ണീയശാസ്ത്രമപിഭർത്തൃമതീവസൂത്രം
തേഷാംസഭാസുമഹതീഭവതീഹശോഭാ."

വരാഹമിഹിരാചാര്യകൃതമായ ഹോരാശാസ്ത്രത്തെ ദൈവജ്ഞന്മാർ മാല എന്നപോലെയും കൃഷ്ണീയശാസ്ത്രത്തെ ഭർത്തൃമതിയായ പതിവ്രത, മംഗല്യസൂത്രത്തെ എന്നപോലെയും കണ്ഠത്തിൽ ധരിക്കുന്നു എന്നാണ് പ്രകൃതശ്ലോകാർത്ഥം. മാലയ്ക്കു കണ്ഠാലങ്കാരയോഗ്യത മാത്രമേയുള്ളു. കണ്ഠാലങ്കാരമില്ലെങ്കിലും കാര്യത്തിനു ദൂഷ്യമൊന്നും വരുവാനില്ല. ഭർത്തൃമതിക്കു മംഗല്യസൂത്രം അങ്ങിനെയല്ല. അതെപ്പോഴുംതന്നെ കണ്ഠാവലംബിയായിരിക്കണമെന്നു നിർബന്ധമുണ്ട്. അതുകൊണ്ട് വരാഹഹോരയെക്കാൾ പ്രാധാന്യവും അവശ്യസ്വീകരണീയതയും കൃഷ്ണീയശാസ്ത്രത്തിനുണ്ടെന്നുള്ള സംഗതി സ്പഷ്ടമായിരിക്കുന്നു.

നഷ്ടപ്രശ്നം, മുഷ്ടിപ്രശ്നം മുതലായ പ്രശ്നങ്ങൾ പറഞ്ഞു അനുഭവത്തിൽ വരുത്തണമെങ്കിൽ കൃഷ്ണീയശാസ്ത്രത്തിൻെറ സഹായംകൂടാതെ ആൎക്കും ഒരടിപോലും മുന്നോട്ടു വയ്ക്കുവാൻ സാധിക്കയില്ല എന്നു പ്രശ്നമാർഗ്ഗകർത്താവുതന്നെ "ഹൈരാദൌകൃഷ്ണീയേശാസ്ത്രേസമ്യക്പരിശ്രമഃ കാൎയ്യഃ" എന്ന ഭാഗംകൊണ്ടു് അനുശാസിക്കുകയും ചെയ്തിരിക്കുന്നു. പുലിമുഖത്തു പോററി, മംഗലപ്പള്ളി മൂത്തതു്, പരിത്തിക്കോണത്തു നമ്പ്യാതിരി, നേത്രപ്പള്ളിൽ ആശാൻ മുതലായ ദൈവജ്ഞവൎയ്യന്മാർ പ്രശ്നവിഷയത്തിൽ പല ദൃഷ്ടാന്തങ്ങളും പറഞ്ഞിട്ടുള്ളതായി പലതും അറിഞ്ഞിരിക്കാനിടയുണ്ടു്. അവക്കെല്ലാം പ്രധാനാവലംബം കൃഷ്ണീയശാസ്ത്രമാകുന്നു എന്നു അടുത്തകാലത്തു് പരേതനും എൻെറ ജ്യോതിഷഗുരുവുമായ നേത്രപ്പള്ളിൽ ആശാൻ തന്നെ പറഞ്ഞറിയുവാനിടയായിട്ടുണ്ടു്. കൃഷ്ണീയത്തിൻെറ പല രഹസ്യതത്വങ്ങളെക്കുറിച്ചു് എനിക്കുപദേശിച്ചിട്ടുള്ള ഭാഗങ്ങൾ ഇന്നും എൻെറ ഹൃദയത്തിൽനിന്നു വിട്ടുപോയിട്ടില്ല, എന്നുള്ള സംഗതിയും കൃതജ്ഞതാപൂർവ്വം ഇവിടെ വക്തവ്യമാണു്.

കേരള സാഹിത്യ അക്കാദമി

കൃഷ്ണീയമെന്ന പ്രകൃതഗ്രന്ഥം കൃഷ്ണാചാൎയ്യകൃതമാണു്. ഗ്രന്ഥനിൎമ്മാതാവായ കൃഷ്ണാചാൎയ്യരുടെ കാലമോ ദേശമോ നിൎണ്ണയിക്കുന്നതിനു പൎയ്യാപ്തങ്ങളായ യാതൊരു രേഖകളും ഇതേവരെ കണ്ടുകിട്ടിയിട്ടില്ല എന്നുള്ള സംഗതിയും സങ്കടസമേതം ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

ഇത്ര പ്രചുരപ്രചാരവും പ്രധാനവുമായ കൃഷ്ണീയശാസ്ത്രത്തിനു ശരിയായ ഒരു വ്യാഖ്യാനമോ ഭാഷ്യമോ ഇതേവരെ ഉണ്ടായിട്ടില്ലാത്തതിനാൽ ആധുനികന്മാരായ അനേക ദൈവജ്ഞവൎയ്യന്മാരും കൃഷ്ണീയപരിശീലനത്തിൽ അലസന്മാരായിട്ടാണു കാണപ്പെടുന്നതു്. എന്നാൽ ചതുസ്സുന്ദരി എന്ന സംസ്കൃതവ്യാഖ്യാനം അപൂർവ്വം ചില പുരാതനകുടുംബങ്ങളിൽ ഇന്നും കാണ്മാനുണ്ടു്. പ്രസിദ്ധനായ നാലേകാട്ടിൽപിള്ളയുടെ ഭവനത്തിലും പുലിമുഖം, താളിപ്പള്ളി എന്നീ ഇല്ലങ്ങളിലും ഈ ഗ്രന്ഥം ഉണ്ടു്. പക്ഷേ ഈ വ്യാഖ്യാനനിൎമ്മാണവിഷയത്തിൽ അവരുടെ സഹായം ലഭിക്കുന്നതിനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചില്ല. എന്നാൽ എൻെറ ജ്യോതിഷഗുരുവിൻെറ ഗുരുനാഥൻെറ കുടുംബത്തിൽപ്പെട്ട അംഗവും അത്യന്തബന്ധുവുമായ തുറവല്ലൂർ പുരുഷോത്തമഭട്ടതിരി അവർകൾ സസന്തോഷം കൃഷ്ണീയവ്യാഖ്യാനഗ്രന്ഥത്തെ തന്നു് എന്നെ പ്രോത്സാഹിപ്പിച്ചില്ലായിരുന്നു എങ്കിൽ ഈ രീതിയിലെങ്കിലും കൃഷ്ണീയത്തിൻെറ ഭാഷാവ്യാഖ്യാനം പ്രസിദ്ധീകരിക്കുവാൻ സാധിക്കുകയില്ലായിരുന്നു. പക്ഷെ ഇവിടെ ലഭി

ച്ച വ്യാഖ്യാനഗ്രന്ഥം അപൂൎണ്ണവും അബദ്ധകലുഷിതവും അക്ഷരവികലവും ആണെന്നുള്ള സംഗതിയും വക്തവ്യമാണ്. തന്നിമിത്തം രണ്ടുമൂന്നു ശ്ലോകങ്ങളുടെ വ്യാഖ്യാനം ഇപ്പോഴും അപൂൎണ്ണമായിത്തന്നേ ഇരിക്കുന്നുള്ളു. ഈ വ്യാഖ്യാനം എഴുതിത്തീൎന്നിട്ടു് ഇപ്പോൾ നാലുമാസത്തിലധികം കാലമായി. ഇതിനിടയിൽ കെ. ആർ. നീലകണ്ഠനവർകളുടെ ഷട്പഞ്ചാശികാവ്യാഖ്യാനം ഒരു പുസ്തകം കാണുകയും അതിന്റെ ഉപക്രമത്തിൽ കൃഷ്ണീയത്തിനു ഒരു വ്യാഖ്യാനം എഴുതുന്നു എന്നുള്ള പ്രസ്താവന പ്രത്യക്ഷമാകുകയും ചെയ്തു. ഇതിന്റെ പരമാൎത്ഥജ്ഞാനത്തിനായി ടി നീലകണ്ഠനവർകളുടെ പേൎക്കു കത്തയച്ചു ചോദിച്ചതിൽ ജോലിത്തിരക്കുകൊണ്ടു് ഇതേവരെ വ്യാഖ്യാനനിൎമ്മാണം സാധിച്ചിട്ടില്ലെന്നും സംസ്കൃതവ്യാഖ്യാനഗ്രന്ഥം കൈവശം ഉണ്ടെന്നും താമസിയാതെ ഭാഷാവ്യാഖ്യാനം പൂൎത്തിയാക്കാൻ ഭാവമുണ്ടെന്നും മറുപടി കിട്ടി. ഇവിടെ എഴുതിയ ഈ വ്യാഖ്യാനം സംസ്കൃതവ്യാഖ്യാനത്തോടു് ഒത്തുനോക്കിപ്പരിശോധിക്കുകയോ വ്യാഖ്യാനഗ്രന്ഥം സ്വല്പദിവസത്തേക്കു അയച്ചുതരികയോ ചെയ്യണമെന്നു രണ്ടാമതും എഴുതിയയച്ചതിന് ഇതേവരെ മറുപടികിട്ടിയില്ല എന്നുള്ള പരമാൎത്ഥവും ഇവിടെ മറച്ചുവയ്ക്കുന്നില്ല.

എന്തായാലും ചിരപരിശ്രമംകൊണ്ടു് എഴുതീട്ടുള്ളതും ജ്യോതിൎവ്വിത്തുകൾക്കും ജ്യോതിഷാദ്ധ്യേതാക്കൾക്കും അവശ്യം ആവശ്യവുമായ ഈ വ്യാഖ്യാനം അച്ചടിപ്പിച്ചു പരോപകാരമാക്കിത്തീൎക്കുക എന്ന കൃത്യത്തിനു് ഇനിയും കാലവിളംബം അനുവദിക്കത്തക്കതല്ല. ഇതിൽ ഉള്ള ന്യൂനതകൾ അടുത്തപതിപ്പിൽ പരിഹരിക്കാമെന്നുള്ള സംഗതിയും മഹാജനങ്ങളെ അറിയിച്ചുകൊള്ളുന്നു. ഈ വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുള്ള അൎത്ഥാന്തരങ്ങൾ അധികവും സംസ്കൃതവ്യാഖ്യാനത്തിൽ ഉൾപ്പെട്ടവയാണ്. ഇതിൽ വല്ല സ്ഖാലിത്യങ്ങളോ വൈപരീത്യങ്ങളോ വൈഷമ്യങ്ങളോ മററുതരത്തിൽ സംഭവിച്ചിട്ടുണ്ടെങ്കിൽ നിൎമ്മത്സരന്മാരായ സഹൃദയന്മാർ അവയെ സദയം ചൂണ്ടിക്കാണിച്ചു് വേണ്ടമാൎഗ്ഗങ്ങളെ ഉപദേശിച്ചു് അനുഗ്രഹിക്കണമെന്നുള്ള അപേക്ഷയോടുകൂടി ഈ പുസ്തകത്തെ മഹാജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

ചെങ്ങന്നൂർ,<br>105 – 9 – 3.

എന്നു് സഹൃദയവശംവദൻ,<br>പുലിയൂർ പി. എസ്. പി. നമ്പൂതിരി.



# വിഷയാനുക്രമണിക.

ശുഭം.



# കൃഷ്ണീയം.

"ദൈവജ്ഞവല്ലഭാ"

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.

---

ഹരിഃ ശ്രീ ഗണപതയേ നമഃ

അവിഘ്നമസ്തു.

---

## ഇഷ്ടദേവതാ നമസ്കാരം.

യേനത്രൈകാല്യജ്ഞാനമുദിതമജ്ഞാനതിമിരവൎത്തിഭ്യഃ
തൽജ്ഞാനംദിവ്യമൃതം വക്ഷ്യേതസ്മൈ നമസ്കൃത്യ. ൧

## വ്യാഖ്യാതൃമംഗളം.

വിവിധഗ്രഹഗണഗോള ബ്രഹ്മാണ്ഡാധാരശക്തിരവ്യഗ്രാ
ജ്യോതിൎമ്മയീശിവാസ്മാനവതു സദാ ഭദ്രദാ ഭദ്രാ
സുഖബോധായസാധൂനാം ബാലാനാം വിദുഷാംമുദേ
കുൎവ്വേ കൃഷ്ണീയ ശാസ്ത്രസ്യ വ്യാഖ്യാം ദൈവജ്ഞവല്ലഭാം.

അൎത്ഥം — ത്രികാലവേദിയായ യാതൊരുത്തനാൽ ഭൂതഭവിഷ്യദ്വൎത്തമാനഫലാത്മകമായ ജ്യോതിഷജ്ഞാനം വഴിപോലെ ഉക്തമായി; ആ മഹാത്മാവിനായിക്കൊണ്ടു നമസ്കാരത്തെ ചെയ്തിട്ടു്, അജ്ഞാനാന്ധകാരവൎത്തികളായിരിക്കുന്ന ജനങ്ങൾക്കായിക്കൊണ്ടു ദിവ്യമായിരിക്കുന്ന ആ ജ്ഞാനത്തെ — ഭൂതഭവിഷ്യദ്വൎത്തമാനഫലാത്മകമായ ആ ജ്യോതിശ്ശാസ്ത്രജ്ഞാനത്തെ — പറയുവാൻ തുടങ്ങുന്നു. ഇങ്ങിനെ ഇഷ്ടദേവതാനമസ്കാരപ്രകാരം.

## ഉപക്രമം.

ജ്യോതിഷഫലമാദേശഃ ഫലാൎത്ഥമാരംഭണംഭവേദിഹലോകേ
തസ്മാദ്യത്നഃ കാൎയ്യോ ഹ്യാദേശേ ജ്യോതിഷജ്ഞേന. ൨

അൎത്ഥം — ജ്യോതിഷഫലത്തെ ആദേശം (ഉച്ചാരണം) എന്നും ധൎമ്മാൎത്ഥകാമമോക്ഷങ്ങളായ ചതുൎവ്വൎഗ്ഗങ്ങളെ ആശ്രയിച്ചിരിക്കുന്ന

ഉപദേശത്തെ ഫലം എന്നും പറയുന്നു. എല്ലാവിധത്തിലും ഉള്ള കൎമ്മങ്ങളുടേയും ആരംഭം ഫലത്തിന്നായിക്കൊണ്ടാകുന്നു. അതുകൊണ്ടു ജ്യോതിഷജ്ഞനായ പുരുഷൻ നിയമേന ലോകത്തിൽ ശുഭാശുഭഫലാദേശത്തെ ചെയ്യേണ്ടതാകുന്നു.



## ഒന്നാം അദ്ധ്യായം.

നവഭിന്നവഭിരിവാംശൈരെന്നിഷ്ണനാരാശയോ ദശദ്വൗച
അശ്വിന്യാദ്യംശാദ്യൈഃ പൗഷ്ണാന്താന്ത്യാംശകൈഃ ക്രമശഃ. ൧

അൎത്ഥം—മേഷംമുതൽ മീനംവരെ പന്ത്രണ്ടു രാശികളും അശ്വതിമുതൽ രേവതിവരെ ഇരുപത്തേഴ് നക്ഷത്രങ്ങളും ഉൾപ്പെട്ടതാകുന്നു രാശിചക്രം. ഇരുപത്തേഴ് നക്ഷത്രങ്ങളെ പന്ത്രണ്ടു രാശികൾക്കായി വിഭജിച്ചാൽ ഒരു രാശിക്കു രണ്ടേകാൽ നക്ഷത്രംവീതം ലഭിക്കുന്നതാണ്. ഒരു നക്ഷത്രത്തിനു നാലു പാദം ഉണ്ട്. ആകെ ൨൭ നക്ഷത്രങ്ങൾക്കുംകൂടി നൂറ്റിയെട്ടു പാദങ്ങളാണുള്ളത്. അശ്വതിയും ഭരണിയും കാൎത്തികക്കാലും മേടക്കൂറ്. കാൎത്തിക മുക്കാലും രോഹിണിയും മകയിരത്തരയും ഇടവക്കൂറ്. ഇങ്ങിനെ ശേഷം രാശികളേയും രണ്ടേകാൽ നക്ഷത്രംവീതം കണക്കാക്കി കണ്ടുകൊൾക. അശ്വതിയുടെ ആദ്യപാദം മേടം; ദ്വിതീയപാദം ഇടവം; തൃതീയപാദം മിഥുനം; ചതുൎത്ഥപാദം കൎക്കടകം; ഭരണിയുടെ ആദ്യപാദം ചിങ്ങം; ഈ ക്രമത്തിനു ശേഷവും കണക്കാക്കുമ്പോൾ കാൎത്തികയുടെ ചതുൎത്ഥപാദം മീനമായി വരുന്നതാണ്. പിന്നെയും ഇതുപോലെ രോഹിണിയുടെ ആദ്യപാദം തുടങ്ങിയും മേഷാദി നവാംശകങ്ങളെ കണ്ടുകൊള്ളണം. ഒൻപതു പരിവൎത്തനംകൊണ്ട് അപ്പോൾ എല്ലാ നവാംശകങ്ങളും കഴിയുകയും ചെയ്യും.

### രാശിസംജ്ഞകൾ.

മേഷവൃഷമിഥുനകൎക്കടസിംഹാഃ കന്യാതുലാഥാലികീടനിഭഃ
ധനുൎമ്മകരഃകുംഭോ മീനാചിതിരാശിസംജ്ഞിതാമുനിഭിഃ. ൨

ആദ്യരാശി മേഷം; ൨. ഇടവം; ൩. മിഥുനം, നൃമിഥുനം ൪. കൎക്കടകം; ൫. സിംഹം; ൬. കന്യ; ൭. തുലാം തുലാധരസ്ഥനായ പുരുഷൻ; ൮. വൃശ്ചികം, കീടം; ൯. ധനു, ചാപധാരിയായ പുരുഷൻ; ൰. മകരം, മൃഗമുഖം; ൰൧. കുംഭം ഘടധരസ്ഥനായ പുരുഷൻ. ൰൨.

മീനം, രണ്ടു മത്സ്യം; ഇങ്ങിനെ രാശിനാമസ്വഭാവങ്ങളെ മഹർഷിമാർ നിർണ്ണയിച്ചിരിക്കുന്നു.

## രാശ്യധിപന്മാർ.

കുജശുക്രബുധശശിരവയോ ബുധശുക്രഭൗമാംഗിരോർക്കപുത്രാശ്ച
സൗരിർഗ്ഗുരുരിതി നാഥാ രാശീനാമജമുഖാൽ ക്രമശഃ. ൫

മേടംമുതൽ മീനംവരെ ഉള്ള പന്ത്രണ്ടു രാശികൾക്കും ക്രമേണ ചൊവ്വാ, ശുക്രൻ, ബുധൻ, ചന്ദ്രൻ, ആദിത്യൻ, ബുധൻ, ശുക്രൻ, ചൊവ്വാ, വ്യാഴം, ശനി, ശനി, വ്യാഴം ഈ ഗ്രഹങ്ങൾ നാഥന്മാരായിരിക്കും.

## പുരുഷാദിരാശികൾ.

പുരുഷോംഗനാ ചരസ്ഥിരമൂർത്തിദ്വയ സംജ്ഞിതാഃ പുനസ്സർവ്വേ
ഭിന്നാസ്ത്രിദ്രേക്കാണൈ സ്തേഷാംപതയഃ പ്രപഞ്ചേനാശാഃ. ൬

മേടം പുരുഷൻ (ഓജം); ഇടവം സ്ത്രീ (യുഗ്മം); മിഥുനം പുരുഷൻ, (ഓജം) കർക്കടകം സ്ത്രീ (യുഗ്മം) ഈ ക്രമത്തിനു ശേഷം രാശികളുടെയും പുരുഷസ്ത്രീവിഭാഗത്തെയും ഓജയുഗ്മഭേദത്തെയും അറിഞ്ഞുകൊള്ളണം. മേടം ചരം, ഇടവം സ്ഥിരം, മിഥുനം ഉഭയം, കർക്കടകം ചരം, ചിങ്ങം സ്ഥിരം, കന്നി ഉഭയം, ഇങ്ങിനെ തുലാദി രാശികളുടേയും ചരസ്ഥിരോഭയഭേദങ്ങളെ കണ്ടുകൊള്ളേണ്ടതാകുന്നു. പിന്നെ എല്ലാ രാശികൾക്കും മൂന്നു ദ്രേക്കാണങ്ങൾ വീതം ഉണ്ട്. ദ്രേക്കാണം എന്നതു് രാശിത്രിഭാഗം അതായതു പത്തു തീയതിയാകുന്നു. ഈ ദ്രേക്കാണങ്ങളുടെ അധിപന്മാർ ലഗ്നപഞ്ചമനവമരാശ്യധിപന്മാരായ ഗ്രഹങ്ങളും ആകുന്നു.

## ദ്രേക്കാണാധിപത്യം.

ക്ഷിതിസുതരവിഗുരുസൗരാ
ഭൃഗുബുധരാഗ്ഗുവശനൈശ്ചരാസ്സ ബുധാഃ
സോമാംഗാരകജീവാ
ദ്രേക്കാണഗണേശ്വരാഃ പ്രോക്താഃ. ൭

മേടത്തിന്റെ ആദ്യദ്രേക്കാണാധിപൻ ചൊവ്വാ; രണ്ടാംദ്രേക്കാണാധിപൻ ആദിത്യൻ; മൂന്നാംദ്രേക്കാണാധിപൻ വ്യാഴം, ഇടവത്തിനു് ആദ്യദ്രേക്കാണാധിപൻ ശനി; രണ്ടാംദ്രേക്കാണാധിപൻ ശുക്രൻ; മൂന്നാംദ്രേക്കാണാധിപൻ ബുധൻ; മിഥുനത്തിനു് ഒന്നാംദ്രേക്കാണാധിപൻ ശുക്രൻ; രണ്ടാംദ്രേക്കാണാധിപൻ ശനി, മൂന്നാംദ്രേക്കാണാധിപൻ ബുധൻ, കർക്കടകത്തിനു് ആദ്യദ്രേക്കാണാധിപൻ ചന്ദ്രൻ;

ദ്വിതീയ ദ്രേക്കാണാധിപൻ ചൊവ്വാ; തൃതീയദ്രേക്കാണാധിപൻ വ്യാഴം; ഈ ക്രമത്തിനുതന്നെ ചിങ്ങം മുതലായ നന്നാലു രാശികളുടേയും ദ്രേക്കാണാധിപന്മാരെ കണക്കാക്കിക്കൊള്ളണം. "ദ്രേക്കാണാസ്സ്യുസ്സ്വഭവനാത്സുതത്രിത്രികോണാധിപാനാം" എന്നുള്ള സാമാന്യവിധി ഈ ആചാര്യനു സമ്മതമല്ല. മേഷസിംഹധനു, വൃഷഭകന്നിമകരം, മിഥുനതുലാകുംഭം. കർക്കടകവൃശ്ചികമീനം എന്നീ ത്രികോണരാശികളിൽ വച്ചു ചരരാശി ഏതാണോ ആ രാശിയുടെ അധിപൻ ആദ്യദ്രേക്കാണനാഥനായിരിക്കുമെന്നു താൽപര്യം. ലഗ്നപുത്രശുഭപാശ്ചരേ ഗൃഹേ പുത്രധർമ്മതനുപാസ്തഥോഭയേ ധർമ്മലഗ്നസുതപാഃ സ്ഥിരേ ഗൃഹേ ജാതകേ ചെലുദ്രഗാണ ഉച്യതേ. എന്നു പ്രമാണാന്തരവുമുണ്ട്.

## ദ്വിവിധരാശിചക്രം.

ഭൂമിഷ്ഠം സ്ഥിരചക്രം ചാതി തഥാകാശ ഏവചരചക്രം
ചക്രദ്വിതയേന ഫലം പ്രശ്നാദൗ പൃച്ഛതേബ്രൂയാൽ. പൃ

അർത്ഥം—സ്ഥിരചക്രം ചരചക്രം ഇങ്ങിനെ രണ്ടുപ്രകാരമാണു രാശിചക്രം. ദൂതാരൂഢമോ സ്വർണ്ണാരൂഢമോ ആയ രാശിസ്ഥിരചക്രവും പ്രശ്നസമയത്തെ ഉദയരാശിചരചക്രവുമാകുന്നു. പ്രശ്നം മുതലായ വിഷയങ്ങളിൽ ഈ രണ്ടു രാശികളെക്കൊണ്ടും ദൈവജ്ഞൻ ശുഭാശുഭഫലത്തെ പറഞ്ഞുകൊള്ളണം. വളരെ ജനങ്ങളുള്ള പ്രദേശത്തുവച്ചു ചെയ്യുന്ന പ്രശ്നത്തിന്റെ ഫലം സ്ഥിരചക്രംകൊണ്ടുതന്നെ പറയണം. മുഷ്ടിപ്രശ്ന (കയ്യിലെന്തെങ്കിലും മടക്കിപ്പിടിച്ചുംകൊണ്ടു ഇതെന്തെന്നു ചോദിക്കുന്ന പ്രശ്ന)ത്തിന്റെ ഫലാദേശത്തിനും സ്ഥിരചക്രംതന്നെവേണം. സ്ഥാവരകാര്യത്തെക്കുറിച്ചും സ്ഥാവരദ്രവ്യത്തെക്കുറിച്ചും ചെയ്യുന്ന പ്രശ്നം, ജിജ്ഞാസുവായ പൃച്ഛകൻ കിടന്നുകൊണ്ടു ചോദിക്കുന്ന കാര്യം, ദിനാവസാനം, കർമ്മാവസാനം, രാത്രി ഈ സമയങ്ങളിൽചെയ്യുന്ന പ്രശ്നം ഇതുകളുടേയും ഫലം സ്ഥിരചക്രം (ആരൂഢം)കൊണ്ടുതന്നെ പറയേണ്ടതാകുന്നു. പൃച്ഛകൻ നടന്നുകൊണ്ടു ചോദിക്കുക, സൂര്യോദയസമയം, ലഗ്നത്തിൽ ബഹുഗ്രഹയോഗം, പ്രശ്നം ചരകാര്യമായിരിക്കുക, പൃച്ഛകൻ വിദ്വാനായിരിക്കുക ഈ അവസ്ഥകളിലെല്ലാം ഉദയരാശി—ചരചക്രം—കൊണ്ടു ശുഭാശുഭഫലത്തെ പറഞ്ഞുകൊൾകയും വേണം. യാദൃച്ഛികമായി ദൈവജ്ഞനെ എവിടെവച്ചെങ്കിലും കാണുമ്പോൾ ചോദിക്കുന്നവനോട് യാതൊരു ശുഭാശുഭഫലവും ദൈവജ്ഞൻ പറഞ്ഞുപോകരുത്. രിക്തപാണിയായവനും (ദൈവജ്ഞനു സംഭാവനചെയ്യുവാൻ യാതൊന്നും കൊണ്ടുവരാത്തവനും) നിന്ദയോടുകൂടിയും പരി

ക്ഷാൎത്ഥമായും ചോദിക്കുന്നവനും, വേദശാസ്ത്രങ്ങളിലും ജ്യോതിശ്ശാസ്ത്രത്തിലും വിശ്വാസമില്ലാത്തവനും, വഴിമദ്ധ്യത്തിൽ വെച്ചു ചോദിക്കുന്നവനും, സന്ധ്യാകാലം, രാത്രി, മലമൂത്രവിസൎജ്ജനസമയം, ഭക്ഷണസമയം ഈ കാലങ്ങളിൽ പ്രശ്നം ആവശ്യപ്പെടുന്നവനും ദൈവജ്ഞൻ യാതൊരുഫലങ്ങളേയും പറയരുത്. എന്നാൽ ആ സമയങ്ങളിൽ ലൌകികമനുസരിച്ച് മററു സംഗതികളെക്കുറിച്ചു സംസാരിക്കുന്നതിനു വിരോധമില്ല. ശുഭദിവസങ്ങളിൽ യഥാശക്തി പ്രാഭൃതദ്രവ്യത്തോടും പണത്തോടുംകൂടി ദൈവജ്ഞസന്നിധിയിലെത്തി സ്വാഭീഷ്ടത്തെ യഥാന്യായം ദൈവജ്ഞനോട് അറിയിക്കുന്നവനു വിധിപ്രകാരം ഗ്രഹപൂജചെയ്തു പ്രശ്നംവെച്ചു ശുഭാശുഭഫലങ്ങളെ യഥാൎത്ഥമായി പറഞ്ഞുകൊടുക്കുകയും വേണം. ദൈവജ്ഞനോ വേദാദ്ധ്യായിയും ഗ്രഹയജ്ഞപരനും നിൎമ്മത്സരനും വിദ്വാനും ആസ്തികനും ബുദ്ധിമാനും അരോഗദൃഢഗാത്രനുമായിരിക്കയും വേണം. ഇപ്രകാരം ഉള്ള ദൈവജ്ഞോത്തമസമ്മേളനം ശുഭവും പ്രശ്നം പരമാൎത്ഥഫലപ്രദവുമായിരിക്കുകയും ചെയ്യും. ഇങ്ങിനെ പൃഛകലക്ഷണത്തേയും ദൈവജ്ഞലക്ഷണത്തേയും ഇവിടെ ലഘുവായി പ്രസ്താവിച്ചു.

## ലഗ്നാദിഭാവം.

ആത്മാൎത്ഥസഹജബന്ധവതനയാരികളത്രനൈധനാനി പുനഃ
ധൎമ്മക്രിയായാനിഷ്ടാ ഭാവാ ഹോരാദിഷുജ്ഞേയാഃ. ൯

അൎത്ഥം:—ലഗ്നംകൊണ്ടു ശരീരത്തേയും രണ്ടാമെടംകൊണ്ടു ധനത്തേയും മൂന്നാമെടംകൊണ്ടു സഹോദരനേയും നാലാമെടംകൊണ്ടു ബന്ധുക്കളെയും അഞ്ചാമെടംകൊണ്ടു പുത്രനേയും ആറാമെടംകൊണ്ടു ശത്രുവിനേയും ഏഴാമെടംകൊണ്ട് ഭാൎയ്യയേയും എട്ടാമെടംകൊണ്ട് മരണത്തേയും ഒമ്പതാമെടംകൊണ്ടു ധൎമ്മത്തേയും പത്താമെടംകൊണ്ടു കൎമ്മത്തേയും പതിനൊന്നാമെടംകൊണ്ടു ധനലാഭത്തെയും പന്ത്രണ്ടാമെടംകൊണ്ട് വ്യയത്തേയും നിരൂപിക്കണം. ഭാവാധിപനോടും ശുഭഗ്രഹത്തോടുംകൂടിയിരിക്കുന്ന എല്ലാ ഭാവവും പുഷ്ടിമത്തായിരിക്കും. ശുഭഗ്രഹം ശുഭഫലത്തേയും പാപഗ്രഹം പാപഫലത്തേയും ചെയ്യുന്നതാണ്. ധനാധിപൻ ലാഭത്തിലും ലാഭാധിപൻ ധനത്തിലും നിന്നാൽ അൎത്ഥസിദ്ധിയുണ്ടാവും. ഏതെങ്കിലും ഭാവത്തിന്റെ അധിപതി ലഗ്നത്തിൽനിന്നാൽ ആ ഭാവഫലം ഉടനെ അനുഭവിക്കും. ഈ വക ഫലഭേദങ്ങളേയും വിചാരിച്ചു പറഞ്ഞുകൊള്ളണം.

## കാലപുരുഷാംഗവിഭാഗം.

മൂൎദ്ധാസ്യഗളസ്കന്ധാ ഹൃദയോദരവസ്തിദേശഗുഹ്യാനി
ഊരൂജാനുജംഘേ പാദൌചേത്യംഗവിന്യാസഃ. ൧൦

മേടം തല, ഇടവം മുഖം; മിഥുനം കഴുത്ത്; കർക്കടകം സ്തനവും ഉരസ്സ്; ചിങ്ങം ഹൃദയം; കന്നി വയറ്; തുലാം വസ്തി; വൃശ്ചികം ഗുദം; ധനു തുടകൾ; മകരം കാൽമുട്ടുകൾ, കുംഭം കണങ്കാലുകൾ; മീനം കാലടികൾ; ഇങ്ങിനെ കാലപുരുഷന്റെ അംഗവിഭാഗപ്രകാരം.

## ചരചക്രാംഗവിഭാഗം.

ഹോരോത്തമാംഗസംസ്ഥാ ദക്ഷിണവാമാവനാഗതാരീതൈവ
കർണ്ണാക്ഷിനാസികാപുട കപോലഹനവോഥവക്ത്രാന്താഃ. ൧൧

ഉദയലഗ്നം ആദിദ്രേക്കാണമായിരുന്നാൽ ഇപ്രകാരം അംഗവിഭാഗത്തെ ചെയ്യണം. ലഗ്നത്തിന്റെ ഗതവ്യഭാഗം തലയുടെ വലത്തുഭാഗം; ഗതഭാഗം തലയുടെ എടത്തുഭാഗം. ലഗ്നരാശി സാമാന്യേന ശിരസ്സാകുന്നു ദ്വാദശാദിഭാവങ്ങൾ വിലോമത്തേന വാമാംഗങ്ങളായും ദ്വിതീയാദിഭാവങ്ങൾ ക്രമമായി ദക്ഷിണാംഗങ്ങളായും ഭവിക്കും. ഈ ക്രമത്തിനു ദ്വിതീയ ദ്വാദശഭാവങ്ങൾ ശ്രോത്രങ്ങളും തൃതീയൈകാദശങ്ങൾ നേത്രങ്ങളും ചതുർത്ഥദശമങ്ങൾ നാസാപുടങ്ങളും പഞ്ചമനവമങ്ങൾ കപോല(കവിൾത്തട)ങ്ങളും ഷഷ്ഠാഷ്ടമങ്ങൾ ഹനുക്കളും (കവിളിനു താഴെയുള്ള താടിയെല്ലുകളും) ഏഴാമേടം മുഖവും ആകുന്നു.

ഗ്രീവാംസഭുജൌ പാർശ്വൌ ഹൃദയോദരേ കടിശ്ചാന്ത്യാ
നാഭിർവ്വസ്തിഗുദാണ്ഡൌ മുഷ്കാപൂർവ്വാജ്ജയോജ്ഞേ ച. ൧൨

ലഗ്നരാശി മദ്ധ്യദ്രേക്കാണമായിരുന്നാൽ ലഗ്നരാശിയെ കഴുത്തായി വിചാരിക്കണം. ഇവിടെയും ഉദിതാനുദിതഭാഗങ്ങളെക്കൊണ്ട് വാമദക്ഷിണഭാഗസ്ഥങ്ങളായ അംഗങ്ങളെത്തന്നെ ഗണിക്കുകയും വേണം. ദ്വിതീയദ്വാദശങ്ങൾ അംസഭുജങ്ങളും (ചുമലും കൈകളും) തൃതീയൈകാദശങ്ങൾ പാർശ്വഭാഗങ്ങളും ചതുർത്ഥദശമങ്ങൾ പൃഷ്ഠങ്ങളും പഞ്ചമനവമങ്ങൾ ഹൃദയങ്ങളും ഷഷ്ഠാഷ്ടമങ്ങൾ ഉദരങ്ങളും സപ്തമം കടിപ്രദേശവും (അരക്കെട്ടും) ആകുന്നു. പിന്നെ ലഗ്നം അന്ത്യദ്രേക്കാണമായിരുന്നാൽ ഉദയരാശി നാഭിരാശിയും ദ്വിതീയദ്വാദശങ്ങൾ വസ്തിശിശ്നഗുദങ്ങളും തൃതീയൈകാദശങ്ങൾ വൃഷണങ്ങളും ചതുർത്ഥദശമങ്ങൾ തുടകളും പഞ്ചമനവമങ്ങൾ കാൽമുട്ടുകളും ഷഷ്ഠാഷ്ടമങ്ങൾ കണങ്കാലുകളും സപ്തമം പാദവും ആകുന്നു. ഇവിടെയും ഉദിതാനുദിതഭാഗങ്ങളെക്കൊണ്ട് വാമദക്ഷിണാവയവങ്ങളെ വിചാരിച്ചുകൊൾകയും വേണം. ലഗ്നം ഊർദ്ധ്വമുഖമായിരുന്നാൽ ഊർദ്ധ്വാംഗങ്ങളേയും അധോമുഖമായാൽ അധോഭാഗാംഗങ്ങളേയും തിര്യങ്മുഖ

നായാൽ മദ്ധ്യാംശങ്ങളെയുമാണ് ഗണിക്കേണ്ടതെന്ന പക്ഷാന്തരവുമുണ്ട്. ഇവിടെ രാശിക്ക ബലം ഉണ്ടെങ്കിൽ ഈ പറഞ്ഞ രീതിയിലും ദ്രെക്കാണത്തിന്ന ബലാധിക്യം ഉണ്ടെങ്കിൽ ആദ്യം പറഞ്ഞരീതിയിലുമാണ് അംഗവിഭാഗം ചെയ്യേണ്ടതെന്ന ഉപദേശം. ശുഭഗ്രഹം നില്ക്കുന്ന രാശ്യവയവത്തിന്ന ശുഭവും പാപഗ്രഹം നില്ക്കുന്ന അംഗത്തിന്ന ഹാനിയും ഫലമാകുന്നു.

## ഗ്രഹങ്ങളുടെ അംഗവിഭാഗം.

ശിരോവദനഗ്രീവാ വക്ഷോഹൃദയോദരജാനുപാദാഃ
ഭൌമാദ്യധിപാംഗാനി വ്രണകിണലക്ഷ്മാണി ഭൂഷണാന്യത്ര ൧൩

ചൊവ്വായ്ക്ക തല; ശുക്രന്ന മുഖം; ബുധന്ന കഴുത്ത്; ചന്ദ്രന്ന വക്ഷസ്സ്; സൂൎയ്യന്ന ഹൃദയം; വ്യാഴത്തിന്ന ഊരു; (തുട) ശനിക്ക കാൽമുട്ട്; രാഹുവിന്ന് പാദം. ബലവാനായ ഗ്രഹത്തെക്കൊണ്ട് ശരീരാവയവഗുണദോഷങ്ങളെ നിരൂപിക്കണം. ഈ സ്ഥാനങ്ങളിലെ ഗ്രഹയോഗലക്ഷണങ്ങളെക്കൊണ്ട് അതാതു അംഗങ്ങളിൽ വ്രണം, തഴമ്പ്, മറുക്, ആഭരണം മുതലായവയേയും പറഞ്ഞുകൊള്ളണം.

## ചരഗ്രഹാംഗവിഭാഗം.

മൂൎദ്ധാ നയനശ്രവണേ നാസാവദനം ഹനുഃ പുനശ്ച ഹനുഃ
സൌരാരേജ്യഗുരുഭൃഗു ബുധരവിശശിനാം ത്രിധാംഗതയഃ. ൧൪

മുമ്പുപറഞ്ഞതുപോലെ ദ്രെക്കാണഭാഗങ്ങളെ മൂന്നായി വിഭജിച്ചിട്ടാണ് ഇവിടെയും ഗ്രഹാംശങ്ങളെക്കല്പിക്കേണ്ടത്. പൂൎവ്വഭാഗത്തിൽ ഗ്രഹം നിന്നാൽ ഇടത്തുഭാഗവും അപരഭാഗത്തിൽ നിന്നാൽ വലത്തുഭാഗവും ആണെന്നുള്ളതിനെ ഗ്രഹിച്ചുകൊൾകയുംവേണം. ഈ അംഗകല്പന ഓജയുഗ്മരാശികളെ അനുസരിച്ചാണെന്നും ചിലൎക്ക പക്ഷമുണ്ട്. എങ്കിലും ആദ്യം പറഞ്ഞരീതിയാണ് ഇപ്പോൾ ബഹുജനസമ്മതമായിട്ടുള്ളത്. ശനിയ്ക്ക തല; ചൊവ്വായ്ക്ക കണ്ണുകൾ; വ്യാഴത്തിന്ന കാതുകൾ, ശുക്രന്ന നാസികകൾ; ബുധന്ന മുഖം; ആദിത്യനും ചന്ദ്രനും ഹനുക്കൾ. ഇങ്ങിനെ ക്രമം.

## പക്ഷാന്തരം.

മേഢ്രാഗ്രശിരസ്കന്ധാ യമസ്യ കണ്ണൌ ഗുരോൎവ്വിനിൎദ്ദിഷ്ടൌ
അസൃഗ്ജോ ബാഹൂ പക്ഷി ഗുദാ ശുക്രസ്യതു നാസികാഗ്രപുടൌ. ൧൫

ഹനുജാനുനാഭയഃ തുംഗവ ശ്ശശാങ്കാത്മജസ്യ ച പ്ലീഹാ
വക്ഷഃ കപോലജംഘേ ശ്ചന്ദ്രകേതൂം വദന്ത്യന്യേ. ൧൬

ഈ അംഗകല്പനയിലുള്ള വേറൊരു പക്ഷത്തെയാണ് ഈ രണ്ടു ശ്ലോകംകൊണ്ടു് ഇവിടെ പറയുന്നതു്. ഗ്രഹം നില്ക്കുന്ന ദ്രേക്കാണത്തെ അനുസരിച്ചു് ഊൎദ്ധ്വഭാഗത്തിങ്കൽനിന്നു തുടങ്ങി ഈ പറഞ്ഞ സ്ഥാനങ്ങളിൽ ഗ്രഹങ്ങളെക്കല്പിക്കണം. ശനിയ്ക്കു ശിശ്നം ശിരസ്സ് സ്കന്ധം ഇതുകളും, വ്യാഴത്തിനു രണ്ടുകാതുകളും, ചൊവ്വായ്ക്കു കണ്ണു് കണ്ണു് ഗുദം ഇവയും, ശുക്രനു മൂക്കിന്റെ അഗ്രങ്ങളും, ആദിത്യനു ഹനു കാൽമുട്ടുകൾ നാഭി ഇവയും, ബുധനു പൃഷ്ഠവും തുടകളും, ചന്ദ്രനു മാറിടം കവിൾ കണങ്കാൽ ഇവയും അംഗങ്ങൾ ആകുന്നു എന്നു ചിലപക്ഷം. അംഗകല്പനയിൽ ഇതു കൂടാതെ മററും പക്ഷാന്തരങ്ങളുണ്ടു്. ഈ രണ്ടു ശ്ലോകങ്ങളൊഴിച്ചു് മുൻപറഞ്ഞപ്രകാരവും ഉള്ള അംഗകല്പനകൾ ജാതകപ്രശ്നങ്ങൾക്കു് പ്രായേണ ഉപയോഗിക്കുകയും അതനുസരിച്ചു ഫലങ്ങളെ ആദേശിക്കുകയും ചെയ്യുവരുന്നു.

## ഊൎദ്ധ്വമുഖാദിരാശികൾ.

ഉദ്യന്ത്യജവൃഷമകരാഃ കുളീരചാപൌ ച പൃഷ്ഠതസ്സൎവ്വേ
തിൎയ്യങ്മത്സ്യൌഭേന്ദൌ ശേഷാശ്ശിരസോദയം യാന്തി. ൰൩

മേടം, ഇടവം, മകരം കൎക്കടകം, ധനു, ഇവ പൃഷ്ഠോദയരാശികളാകുന്നു. മീനരാശി പൃഷ്ഠംകൊണ്ടും ശിരസ്സുകൊണ്ടും ഉദിക്കുന്നതാകയാൽ ഉഭയോദയമാകുന്നു. ശേഷം ഉള്ള ചിങ്ങം, കന്നി, തുലാം, വൃശ്ചികം, കുംഭം, മിഥുനം ഈ രാശികൾ ശീൎഷോദയങ്ങളുമാണു്.

പൃഷ്ഠോദയേഷ്വസിദ്ധ്യത്യ ശുഭം മൂൎദ്ധോദയേഷു ശുഭയുക്തം
ഉഭയോദയേ വിമിശ്രം ഗ്രഹരാശിഭേഭ്യഃ ഫലം വാച്യം. ൰൪

പൃഷ്ഠോദയരാശികൾ ലഗ്നമായാൽ വധം, രോഗം, ബന്ധനം, ദുഃഖം മുതലായ അശുഭവും ശീൎഷോദയരാശി ലഗ്നമായാൽ കാൎയ്യഗുണം ധനലാഭം മുതലായ ശുഭവും ലഭിക്കും. ഉഭയോദയരാശി ഗുണദോഷസമഫലപ്രദവുമാകുന്നു. ഈ ശീൎഷോദയപൃഷ്ഠോദയോഭയോദയരാശികളിൽ ഗ്രഹങ്ങൾ നില്ക്കുന്നില്ലെങ്കിൽ ഈ പറഞ്ഞപ്രകാരം തന്നെയാണു് ഫലം. ഗ്രഹയുക്തമായാൽ ആ ഗ്രഹത്തിന്റെ സ്ഥിതിയ്ക്കുതക്കവണ്ണം ഉള്ള ശുഭാശുഭഫലത്തെ ചിന്തിച്ചു പറഞ്ഞുകൊൾകയും വേണം.

## ഹ്രസ്വദീൎഘഭേദം.

യുക്തപ്രമാണകായാഃ കുളീരമൃഗമിഥുനചാപാഖ്യാഃ
ഹ്രസ്വാഃ കുംഭഝഷാജാ വൃഷശ്ച ശേഷാഃ പുനൎദ്ദീൎഘാഃ. ൰൫

കൎക്കടകം, മകരം, മിഥുനം, ധനു ഈ രാശികൾ സമങ്ങളാകു

ന. അതിദീർഘങ്ങളോ അതിഹ്രസ്വങ്ങളോ അല്ലെന്നു സാരം. കുംഭം, മീനം, മേടം, ഇടവം ഈ രാശികൾ ഹ്രസ്വങ്ങളാകുന്നു. ശേഷം ഉള്ള ചിങ്ങം, കന്നി, തുലാം, വൃശ്ചികം ഈ രാശികൾ ദീർഘങ്ങളുമാകുന്നു.

## ഗ്രഹസ്വരൂപം (ആകൃതി)

ചതുരശ്രൗരവിഭൌമാ വായതവൃത്തോ ഗുരുർബ്ബുധസ്ത്ര്യശ്രഃ
ആയത ചതുരശ്രാംഗൌ ഭുജഗേന്ദുശനൈശ്ചരൗ ജ്ഞേയൌ. ൧൦

ഇന്ദുർമ്മണ്ഡലഗാത്രോ ദൈത്യാമാത്യോപി വൃത്തചിത്രാംഗഃ
ദിവ്യാഭരണോപസ്കര ഭോജനനഷ്ടാദയോഗ്രാഹ്യാഃ. ൧൧

ആദിത്യനും ചൊവ്വായും ചതുരശ്രരൂപികളാകുന്നു. വ്യാഴം ദീർഘവൃത്താകൃതിയും ബുധൻ ത്രികോണാകൃതിയുമാകുന്നു. രാഹുവും ശനിയും ദീർഘചതുരശ്രസ്വരൂപമുള്ളവരും ചന്ദ്രൻ വൃത്താകൃതിയുമാകുന്നു. ശുക്രന്റെ സ്വരൂപം പകുതി വൃത്തവും ശേഷംവിചിത്ര(നാനാ)രൂപവുമാണ്. ഇതുകൊണ്ട് നഷ്ടദ്രവ്യം മുഷ്ടിദ്രവ്യം മററുപകരണങ്ങൾ ഭോജനപാത്രങ്ങൾ, ആഭരണങ്ങൾ, മുതലായവയുടെ രൂപത്തെ പറഞ്ഞുകൊള്ളണം. കേന്ദ്രത്തിൽ ഗ്രഹങ്ങളുണ്ടെങ്കിൽ അവരെക്കൊണ്ടും ഇല്ലെങ്കിൽ പഞ്ചമനവമങ്ങളിൽ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടും വേണം രൂപത്തെ പറയുവാൻ. മുഷ്ടിപ്രശ്നത്തിൽ ഏഴാമേടത്തോ ലഗ്നത്തിലോ നിൽക്കുന്ന ഗ്രഹത്തിനെക്കൊണ്ട് ദ്രവ്യസ്വരൂപത്തെ പറയണം. ആഭരണത്തിലും ഇപ്രകാരം തന്നെ.

ശശിയമകുജഭുജഗേന്ദ്രാ ഹ്രസ്വാരവിഭാർഗ്ഗവൗച മദ്ധ്യതനൂ
ഗുരുചന്ദ്രസുതൗ ദീർഘൗ ഗ്രഹവപുഷ്ചൈവംവദന്ത്യന്യേ. ൧൨

ചന്ദ്രൻ, ശനി, ചൊവ്വാ, രാഹു ഇവർ ഹ്രസ്വശരീരികളും ആദിത്യൻ, ശുക്രൻ ഇവർ മദ്ധ്യശരീരികളും വ്യാഴം ബുധൻ ഇവർ ദീർഘശരീരികളും ആകുന്നു. ചില ആചാര്യന്മാർ രാശികൾപോലേതന്നെയാണ്. രാശ്യധിപന്മാരായ ഗ്രഹങ്ങളുടെ സ്വരൂപം എന്നും പറയുന്നുണ്ട്.

ഹ്രസ്വഃപൃഥു മധുനേത്രോ രക്തശ്യാമഃ കൃശോൽപകേശശ്ച
പിത്താത്മ കോസ്ഥിസാരഃ ശൂരോമുഖരോംവിർജ്ഞേയഃ. ൧൩

ആദിത്യൻ ഹ്രസ്വശരീരമുള്ളവനും, വിശാലമായും കപിലവർണ്ണമായും ഇരിക്കുന്ന കണ്ണുകളോടുകൂടിയവനും, ചുവപ്പും കറുപ്പുംകൂടിയ നിറം, കൃശത്വം, അല്പമായ തലമുടി ഇതുകളോടുകൂടിയവനും പിത്തപ്രകൃതിയും, അസ്ഥിയ്ക്കു ഉറപ്പും ശൂരതയും ഉള്ളവനും, അധികം സംസാരിക്കുന്നവനും ആകുന്നു.

ചന്ദ്രശ്ചാപലോദിർഘഃ പ്രിയവാഗ്ഘൃണോ മൃദുശ്ശ്ലക്ഷ്ണനീസ്വക്ഷഃ
സ്നിഗ്ദ്ധോവാതകഫാത്മാ ഗൗരഃ പ്രാജ്ഞോരുധിരസാരഃ. ൨൪

ചന്ദ്രൻ ശരീരത്തിന്ന നീളവും ചപലതയും ഉള്ളവനും, പ്രിയഭാഷിയും, മൃദുത്വമുള്ളവനും, ദയാശീലനും, ശോഭനമായ കണ്ണുകളോടുകൂടിയവനും, സ്നിഗ്ദ്ധനും, വൎത്തുളത്വം ഉള്ളവനും ബുദ്ധിമാനും, ഗൗരവൎണ്ണവും രക്താധിക്യവും വാതകഫപ്രകൃതിയും ഉള്ളവനുമാകുന്നു. ഇവിടെ പൂൎണ്ണചന്ദ്രന്ന കഫാധിക്യവും ക്ഷീണചന്ദ്രന്ന് വാതാധിക്യവും പ്രധാനമായിരിക്കമെന്നുമുണ്ട്.

ചപലോബാലാകാരഃ പിത്തപ്രകൃതിസ്സമജ്ജസാരശ്ച
വധകൃത് ത്ര്യശ്രോ വഹ്നിഃ ഋജുമധ്യോദരോരക്തഗൌരശ്ച. ൨൫

ചൊവ്വാ ചപലത്വം, ബാലസ്വരൂപം (ബാലത്വം) പിത്തസ്വഭാവം മജ്ജ എന്ന ധാതുവിന്ന് പ്രാധാന്യം, ഹിംസാശീലം, ത്രികോണാകൃതി, മത്സ്യത്തിന്റെ വയറുപോലെ ഇരിക്കുന്ന വയറ്, രക്തഗൌരമായ നിറം ഇതുകളോടു കൂടിയവനാകുന്നു.

ദൂൎവ്വാകാണ്ഡശ്യാമോ മദ്ധ്യാകാരസ്സിരാതതോഹൃഷ്ടഃ
മിശ്രപ്രകൃതിസ്സൌമ്യസ്ത്വക്സാരശ്ശ്ലിഷ്ടവചനശ്ച. ൨൬

ബുധൻ കറുകനാമ്പുപോലെ ശ്യാമവൎണ്ണമുള്ളവനും മദ്ധ്യശരീരം ഉള്ളവനും ശരീരത്തിൽ മുഴച്ചിരിക്കുന്ന ചെറുഞരമ്പുകളോടുകൂടിയവനും സന്തുഷ്ടശീലനും മിശ്രസ്വഭാവം ഉള്ളവനും ത്വഗിന്ദ്രിയപ്രധാനിയും നാനാൎത്ഥങ്ങളായ വാക്കുകളെ പറയുന്നവനുമാകുന്നു.

ഗൌരോമേദസ്സാരോ വിശാലകുക്ഷിർബൃഹസ്പതിർദ്ദീൎഘഃ
ഈഷത്പിംഗലകേശോ ധവളാക്ഷശ്ശ്ലേഷ്മികോവാഗ്മീ. ൨൭

വ്യാഴം ഗൌരവൎണ്ണവും അധികമായ മേദസ്സും കുടവയറും (തടിച്ചു നീണ്ട ശരീരവും) പിംഗലവൎണ്ണമുള്ള തലമുടിയും കണ്ണുകളും ഉള്ളവനായും കഫാധിക്യമുള്ളവനായും നല്ലവണ്ണം സംസാരിക്കുന്നവനായുമിരിക്കും.

വാതശ്ലേഷ്മപ്രകൃതിഃ ധനസ്ഥാനന്ന്മാൎജ്ജിതാക്ഷികാന്തശ്ച
ശുക്രോവിശിഷ്ടപൎവ്വാമധുരവചാഃശുക്ലസാരശ്ച. ൨൮

ശുക്രൻ വാതകഫപ്രകൃതിയും സുഖവും അഞ്ജനാലിപ്തങ്ങളും മനോഹരങ്ങളും ആയ കണ്ണുകളും ഉള്ളവനായും ഭംഗിയുള്ള അംഗസന്ധി (മുട്ടു)കളോടുകൂടിയവനായും മധുരമായി സംസാരിക്കുന്നവനായും ശുക്ലധാതുപ്രധാനിയായുമിരിക്കും.

വാതപ്രകൃതിസ്സൗരഃ പിംഗാക്ഷസ്ഥൂലശിരാനഖരോമാ
കൃശ്ശോദീർഘഃപിശുനോ നിർമ്മാംസഃസ്നായുസാരശ്ച. ൨൯

ശനി വാതപ്രകൃതിയും പിംഗലവർണ്ണങ്ങളായ കണ്ണുകളും ഉള്ളവനായും തടിച്ചുനീണ്ടിരിക്കുന്ന പല്ലുകളും നഖങ്ങളും രോമങ്ങളും ഉള്ളവനായും കറുത്തുചടച്ചു നീണ്ട ശരീരം പിശുനത്വം സ്നായുധാതുപ്രാധാന്യം ഇവകളോടുകൂടിയവനായുമിരിക്കും.

ഏതേഗ്രഹാബലാഢ്യാ-
ശ്ചിന്താകാലേന്നൃണാം സ്വമൂർത്തിസമാൻ
കുര്യുർദ്ദേഹാൻനിയതം
ബഹവസ്സമാഗതാമിശ്രം. ൩൦

പ്രശ്നത്തിങ്കൽ ഈ ഗ്രഹങ്ങൾ ബലവാന്മാരായി കേന്ദ്രത്രികോണാദി ഇഷ്ടഭാവങ്ങളിൽ നിന്നാൽ അവരവർക്കു പറഞ്ഞിട്ടുള്ള ശരീരവർണ്ണാകൃതിലക്ഷണങ്ങളെ തികച്ചും പറയാവുന്നതാണ്. പല ഗ്രഹങ്ങൾക്കും ബലസാമ്യമുണ്ടായാൽ അവർക്കു പറഞ്ഞിരിക്കുന്ന ലക്ഷണത്തെ മുഴുവനും പറയണം. അവിടെ രാശ്യധിപൻ വിശേഷിച്ചും ചിന്തനീയനായിരിക്കും. ജാതകങ്ങളിൽ ലഗ്നത്തിൽ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടും ലഗ്നാധിപനെക്കൊണ്ടും ലഗ്നനവാംശകാധിപനെക്കൊണ്ടും ശരീരപ്രകൃതിയെ പറയുകയും ചെയ്യാം.

ജാതി.

വിപ്രൗഭൃഗുദേവഗുരൂക്ഷത്രിയഭൗമദിവാകരൗവ്വീരൗ
വൈശ്യൗബുധചന്ദ്രമസൗശനിരന്ത്യഃശൂദ്രസങ്കരകൃൽ. ൩൧

ഗുരുശുക്രന്മാർ ബ്രാഹ്മണജാതികളും, സൂര്യകുജന്മാർ ക്ഷത്രിയരും, ബുധചന്ദ്രന്മാർ വൈശ്യരും, ശനി ശൂദ്രനും സങ്കരജാതിയുമാകുന്നു. ശനി ശൂദ്രനും രാഹു സങ്കരജാതിയും ആകുന്നു എന്ന് പ്രമാണാന്തരം. മേഷസിംഹധനുരാശികൾ ക്ഷത്രിയജാതിയും വൃഷഭകന്നിമകരരാശികൾ വൈശ്യജാതിയും മിഥുനതുലാകുംഭരാശികൾ ശൂദ്രജാതിയും കർക്കടകവൃശ്ചികമീനരാശികൾ ബ്രാഹ്മണജാതിയുമാകുന്നു. ആദിത്യൻ നല്ല ക്ഷത്രിയൻ, കുജൻ മാണ്ഡലികൻ അനാപവീരിയാണെന്ന് പ്രമാണാന്തരം. വ്യാഴം ഉത്തമബ്രാഹ്മണൻ; ശുക്രൻ മധ്യമബ്രാഹ്മണൻ; ക്ഷത്രിയബ്രാഹ്മണനെന്നു പക്ഷാന്തരം. ചന്ദ്രൻ ജാതിവൈശ്യൻ; ബുധൻ ശൂദ്രവൈശ്യൻ; ബുധനെക്കൊണ്ട് അമ്പലവാസികളായ വാരിയർ പിഷാരോടി മുതലായവരെയും ഉത്തമശൂദ്രരെയും വിചാരിക്കാം. ശനി ജാതിശൂദ്രൻ; രാഹു ചണ്ഡാളൻ. ശനി വിപ്രരാശി

യിലോ വിപ്രാശ്യംശകത്തിലോ നിന്നാൽ വിപ്രപരിചാരകനായ ശൂദ്രൻ, ഇത്യാദി ഭേദങ്ങളേയും ഗ്രഹങ്ങളുടെ ബലാബലങ്ങൾക്കു തക്ക വണ്ണം ചിന്തിച്ചു ജാതിയെ സ്പഷ്ടമാക്കി പറഞ്ഞുകൊള്ളണം. ജാതി പ്രാധാന്യം കുറഞ്ഞിരിക്കുന്ന ഈ കാലത്തു ജാതിനിൎണ്ണയം ഏറെക്കുറെ ദുൎഘടമാകയാൽ ഈ കാൎയ്യത്തിൽ കുറെ മനസ്സിരുത്തിത്തന്നെ പറയേണ്ടതായി വന്നേയ്ക്കാം.

## പാപഗ്രഹങ്ങൾ.

ക്രൂരാരവികുജസൗരാസ്സൗമ്യാഗ്ഗുൎവ്വസുരപൂൎണ്ണശശിതനയാഃ
ക്ഷീണശ്ശശീ ച പാപഃ പാപയുതോ ബുധോപി വൎത്തിതി ഭാഷന്തേ. ൩൨

ആദിത്യൻ, ചൊവ്വാ, ശനി, ക്ഷീണചന്ദ്രൻ ഇവർ പാപന്മാരും; ബുധൻ, വ്യാഴം, ശുക്രൻ, പൂൎണ്ണചന്ദ്രൻ ഈ ഗ്രഹങ്ങൾ ശുഭന്മാരും ആകുന്നു. ശുക്ലപഞ്ചമി കഴിഞ്ഞാൽ കൃഷ്ണപഞ്ചമിയോളവും ചന്ദ്രൻ പ്രായേണ ശുഭനായിരിക്കും. പാപഗ്രഹത്തോടുകൂടി നില്ക്കുന്ന ബുധനും പാപനാകുന്നു.

## സത്വാദിഗുണങ്ങൾ.

ഭൃഗുശശിജൗ രാജസികൗ ഗുരുശശിരവിയസ്തു സാത്വികാജ്ഞേയാഃ
താമസികൗ യമഭൗമൗ ഭാവാശ്ചൈതേഗുണാം ചിന്ത്യാഃ ൩൩

ശുക്രനും ബുധനും രജോഗുണപ്രധാനികളും, വ്യാഴവും ചന്ദ്രനും ആദിത്യനും സത്വഗുണപ്രധാനികളും; ചൊവ്വായും ശനിയും തമോഗുണപ്രധാനികളും ആകുന്നു ഈ ഗ്രഹങ്ങളുടെ രാശികൾക്കും രാശ്യധിപനായഗ്രഹത്തിന്റെ സത്വാദിഗുണങ്ങളെ നിരൂപിച്ചുകൊള്ളണം.

## ത്രികോണാദിരാശികൾ.

രാശേഃ പഞ്ചമനവമൗ ത്രികോണസംജ്ഞൗ പരസ്പരംജ്ഞേയൗ
പ്രാച്യാദിത്രികോണം ചാന്യദ്ദ്വാഗ്ന്യാദി സവ്യേന. ൩൪

രാശിയുടെ അഞ്ചും ഒമ്പതും ഭാവങ്ങൾ അന്യോന്യം ത്രികോണം എന്നു പേരോടുകൂടിയവകളാകുന്നു. മേടം ചിങ്ങം ധനു ഈ രാശികളുടെ ദിക്ക് കിഴക്കും; ഇടവം കന്നി മകരം ഈ രാശികളുടെ ദിക്ക് തെക്കും; മിഥുനം തുലാം കുംഭം ഈ രാശികളുടെ ദിക്ക് പടിഞ്ഞാറും; കൎക്കടകം വൃശ്ചികം മീനം ഈ രാശികളുടെ ദിക്ക് വടക്കും ആകുന്നു.

## ഗ്രഹദിക്ക്

രവിശുക്രഭൗമരാഹുജഗാ ബലിനസ്സൗരേന്ദു സൗമ്യവാക്പതയഃ
പ്രാദക്ഷിണ്യാൽ പതയഃ പ്രാച്യാദീനാം ദിശാംജ്ഞേയാഃ. ൩൫

ആദിത്യന് കിഴക്കേദിക്കും; ശുക്രന്ന അഗ്നികോണും; ചൊവ്വായ്ക്കു തെക്കേദിക്കും; രാഹുവിന്ന നിരൃതികോണും, ശനിക്ക് പടിഞ്ഞാറേദിക്കും; ചന്ദ്രന്ന വായുകോണും; ബുധന്ന വടക്കേദിക്കും; വ്യാഴത്തിന് ഈശകോണും ദിക്കുകളാകുന്നു.

രവികുജസുരഗുരുബോധന-
ഭൃഗുസുതസൗരേന്ദുസൈംഹികേയാനാം
പ്രാദക്ഷിണ്യേനദിശഃ
പ്രാച്യാദ്യാഃ കല്പിതാശ്ചാന്യൈഃ ൩൫

ആദിത്യന് കിഴക്കേദിക്കും; ചൊവ്വായ്ക്കു അഗ്നികോണും; വ്യാഴത്തിന്ന് തെക്കേദിക്കും; ബുധന്ന നിരൃതികോണും; ശുക്രന്ന പടിഞ്ഞാറേദിക്കും ശനിക്ക് വായുകോണും; ചന്ദ്രന്ന വടക്കേദിക്കും; രാഹുവിന് ഈശകോണും ആണെന്നുപക്ഷാന്തരം ഉണ്ട്. മുമ്പുപറഞ്ഞ ഗ്രഹദിക്ക് ജാതകംകൊണ്ടും ഈ പറഞ്ഞപ്രകാരം ഉള്ള ഗ്രഹദിക്ക് പ്രശ്നംകൊണ്ടും നിരൂപിക്കേണ്ടതാണെന്നും ചിലർക്കഭിപ്രായം ഉണ്ട്.

ദിക്ഷുപ്രാച്യാദ്യാസു ദ്വേദ്വേമേഷാദ്യാഃസ്ഥിരേഭവനേ
അഗ്ന്യാദിഷു യമളാ വിദിക്ഷുമിഥുനാദയസ്സ്യുഃ. ൩൬

മേടവും ഇടവവും കിഴക്ക്; മിഥുനം അഗ്നികോണ്; കർക്കടകവും ചിങ്ങവും തെക്ക്; കന്നി നിരൃതികോണ്; തുലാവും വൃശ്ചികവും പടിഞ്ഞാറ്; ധനു വായുകോണ്; മകരവും കുംഭവും വടക്കേദിക്ക്; മീനം ഈശകോണ്; ഇങ്ങിനെ മേടം മുതലായ രാശികളുടെ ദിക്കുകളെ പറഞ്ഞുകൊള്ളണം. ഇത് സ്ഥിരചക്രപ്രകാരം ഉള്ള രാശിദിക്കാകുന്നു.

## ദ്വിപദാദിരാശികൾ.

മേഷോവൃഷോഥസിംഹ സ്തുരഗാന്ത്യാർദ്ധം മൃഗസ്യപൂർവ്വാർദ്ധം
യോനിശ്ചതുഷ്പദാനാം മദ്ധ്യോധനുഷോഭവേന്മർത്ത്യഃ. ൩൭

കന്യാഘടമിഥുനതുലാ റയാർദ്ധമാഹുർമ്മനുഷ്യയോനിരിതി
കർക്കടഝഷകുംഭധരാ മൃഗാപരാർദ്ധം ച ജലയോനിഃ. ൩൮

വൃശ്ചികകുളീരമീനാ സ്സരീസൃപാണാംവദന്തിയോനിരിതി
കന്യാതുലേചതുരഗാ രാശിഷു പൗരാവിനിർദ്ദിഷ്ടാഃ. ൩൯

മേഷവൃഷമിഥുനകുംഭാ ഗ്രാമ്യാ ഇതിസൂരിഭിസ്സമാഖ്യാതാഃ
മൃഗപതിമകരാദ്യർദ്ധാ വാരണ്യാ സർവ്വഭാവേഷു. ൪൦

മേടം, ഇടവം, ചിങ്ങം, ധനുവിന്റെ അന്ത്യാർദ്ധം, മകരത്തിന്റെ പൂർവ്വാർദ്ധം ഈ രാശികൾ ചതുഷ്പാത്തുകളാകുന്നു. കന്നി, കുംഭം,

മിഥുനം; തുലാം, ധനുവിന്റെ ആദ്യാൎദ്ധം ഇവ നരാഷ്യരാശികളാകുന്നു. കൎക്കടകം, മീനം, കുംഭം, മകരത്തിന്റെ അന്ത്യാൎദ്ധം ഇവ ജലരാശികളാകുന്നു. കൎക്കടകം, വൃശ്ചികം, മീനം ഈ രാശികൾക്ക് സരീസൃപത്വവും നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. കന്നി തുലാം ധനു ഈ രാശികൾ പുരങ്ങളും, മേടം ഇടവം മിഥുനം കുംഭം ഈ രാശികൾ ഗ്രാമചരങ്ങളും, ചിങ്ങം മകരത്തിന്റെ ആദ്യാൎദ്ധം ഈ രാശികൾ വനചരങ്ങളും ആകുന്നു.

## ഗ്രാമ്യാദിഗ്രഹങ്ങൾ.

ഗുരുസൌമ്യൌ ഗ്രാമചരൌ രവികുജസൌരാശ്ചസന്തിവനേ
ജലനിലയൌ ശശിശുക്രൌ ഭോജനനഷ്ടാദിഷു ഗ്രാഹ്യാഃ. ൨൭

ബുധനും വ്യാഴവും ഗ്രാമചരന്മാരാകുന്നു. ആദിത്യൻ, ചൊവ്വാ, ശനി, രാഹു ഈ ഗ്രഹങ്ങളുടെ സ്ഥാനം വനത്തിലാകുന്നു. ചന്ദ്രനും ശുക്രനും ജലചരന്മാരാകുന്നു. ഗ്രാമരാശിയിൽ ഗ്രാമ്യഗ്രഹം നിന്നാൽ ഗ്രാമജാതനും ഗ്രാമവാസിയും ആണെന്നും വനചരഗ്രഹം ആരണ്യരാശിയിൽ നിന്നാൽ വനജാതനും വനവാസിയും ആണെന്നും വനചരഗ്രഹം ഗ്രാമ്യരാശിയിൽ നിന്നാൽ വനജാതനും ഗ്രാമവാസിയും ആണെന്നും പറയണം. ഇങ്ങിനെ ശേഷം ഉള്ള രാശിഗ്രഹസംയോഗം കൊണ്ടും ഫലാദേശം ചെയ്യേണ്ടതാകുന്നു. നഷ്ടപ്രശ്നം, ഭോജനപ്രശ്നം മുതലായ കാൎയ്യങ്ങളിൽ ഈ പറഞ്ഞ ലക്ഷണങ്ങളനുസരിച്ച് ചോരാദിസ്ഥിതികളെ നിൎദ്ദേശിച്ചുകൊൾകയും വേണം.

സൂൎയ്യാത്മജേന്ദുപുത്രൌ പക്ഷിസമാനൌ സരീസൃപശ്ചന്ദ്രഃ
ഭൃഗുദേവഗുരൂ ദ്വിപദൌ ചതുഷ്പദൌ ഭൂമിപുത്രാൎക്കൌ. ൨൮

ശനിയും ബുധനും പക്ഷിഗ്രഹങ്ങളും, ചന്ദ്രൻ സരീസൃപഗ്രഹവും; ഗുരുശുക്രന്മാർ ദ്വിപാൽഗ്രഹങ്ങളും; സൂൎയ്യകുജന്മാർ ചതുഷ്പാൽഗ്രഹങ്ങളുമാകുന്നു. ഇവയിൽ ബുധൻ ഗ്രാമപക്ഷിയും ശനി വനപക്ഷിയുമാണ്. ഇവർ ജലരാശ്യംശകങ്ങളിൽ നിന്നാൽ ജലചരപക്ഷികളെന്നും പറയാം. ചന്ദ്രൻ ജലരാശിയിൽ നിന്നാൽ ജലസരീസൃപവും സ്ഥലരാശിയിൽ നിന്നാൽ സ്ഥലസരീസൃപവുമാകുന്നു. ശുക്രൻ ജലചരനും വ്യാഴം ഗ്രാമചാരനുമാണ്. കുജൻ മാംസഭക്ഷകനായ ചതുഷ്പാത്തും ആദിത്യൻ തൃണഭക്ഷകനായ ചതുഷ്പാത്തുമാകുന്നു.

വിഹഗമൃഗാകരധൂഷൌ ഹോരാശാസ്ത്രേ പരൈൎവ്വിനിൎദ്ദിഷ്ടൌ
ആദ്യന്ത്യമിതി ച മേഷം വദന്തി ഹോരാവിദഃ കേചിൽ. ൨൯

രാശികളിൽവെച്ച് മകരം മീനം ഈ രാശികൾ പക്ഷിരൂപങ്ങ

ളാണെന്നും മേടം ആരണ്യരാശിയാണെന്നും ചില ഹോരാചാര്യന്മാർക്കു പക്ഷമുണ്ട്.

## പുരുഷാദിഗ്രഹം.

പുരുഷാരവിഗുരുഭൌമാ നപുംസകാഖ്യൌ ബുധാർക്കപുത്രൌ ച
നാര്യൌ ഭൃഗുചന്ദ്രമസൌ ഗ്രഹസ്വഭാവാസ്ത്രിധാ പ്രോക്താഃ. ൧൩

ആദിത്യനും ചൊവ്വായും വ്യാഴവും പുരുഷഗ്രഹങ്ങളാകുന്നു. ബുധനും ശനിയും നപുംസകഗ്രഹങ്ങളാകുന്നു. ചന്ദ്രനും ശുക്രനും സ്ത്രീഗ്രഹങ്ങളാകുന്നു. ഇങ്ങിനെ മൂന്നുപ്രകാരമാണ് ഗ്രഹസ്വഭാവം. ഇവിടെ ശനി പുംനപുംസകനും ബുധൻ സ്ത്രീനപുംസകനുമാണെന്നു മാത്രം വ്യത്യാസമുണ്ട്. രാഹുകേതുക്കളിൽ രാഹു സ്ത്രീഗ്രഹവും കേതു നപുംസകഗ്രഹവും ആണെന്നു പ്രമാണാന്തരവുമുണ്ട്.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
പ്രഥമോഽധ്യായഃ.

## അഥ ദ്വിതീയോഽധ്യായഃ.

### ശത്രുമിത്രത്വാദി.

ഗുരുരർക്കസുഹൃദിന്ദോർബുധസ്യ ശുക്രസ്യ സൂര്യശശിവർജ്ജ്യാഃ
കുജരാഹിതാ ദേവഗുരോഃ ശേഷാരിപവോ ഗ്രഹാജ്ഞേയാഃ. ൧

സുഹൃദോ ഗുരുബുധശുക്രാ യമസ്യ സോമസ്യ ദേവഗുരുസൌമ്യൌ
ഭൌമസ്യ ശശിജഭൃഗുജൌ ശേഷാരിപവോ വിനിർദ്ദിഷ്ടാഃ. ൨

ജീവോ രവേസ്തു മിത്രം ശശിനോ ജീവസ്തഥൈവ സോമസുതഃ
ഭൌമസ്യ ശുക്രസൌമ്യൌ സോമസ്യ രവിം വിനാ സുഹൃദഃ. ൩

ഇന്ദ്രഗുരോഃ കുജവർജ്ജ്യാഃ ശശ്യർക്കവിവർജ്ജിതാശ്ച ശുക്രസ്യ
കുജരവിശശധരവർജ്ജ്യാഃ ശേഷാ മന്ദസ്യ മിത്രാണി. ൪

രവിശശിരഹിതാ രാഹോഃ സുഹൃദഃ കേതോസ്തു ചന്ദ്രശുക്രൌ ച
യേ നോക്താസ്തേ രിപവോ ഹോരാചാര്യാ വദന്ത്യന്യേ. ൫

ആദിത്യന്ന വ്യാഴം ബന്ധു. ചന്ദ്രന്ന വ്യാഴവും ബുധനും ബന്ധുക്കൾ. ചൊവ്വായ്ക്കു ബുധശുക്രന്മാർ ബന്ധുക്കൾ. ബുധന്ന സൂര്യനെ ഒഴിച്ചുള്ളവരെല്ലാം ബന്ധുക്കൾ. വ്യാഴത്തിന്ന കുജനെ ഒഴിച്ചുള്ളവരെല്ലാം ബന്ധുക്കൾ. ശുക്രന്ന സൂര്യചന്ദ്രന്മാരല്ലാത്തവരെല്ലാം ബന്ധുക്കൾ. ശനിക്ക രവിചന്ദ്രകുജന്മാരല്ലാത്തവരെല്ലാം ബന്ധുക്കൾ. രാഹുവിന്ന സൂര്യചന്ദ്രന്മാരെ ഒഴിച്ചു ശേഷം ഉള്ള ഗ്രഹങ്ങളും കേതുവിന്ന ചന്ദ്രശുക്രന്മാരും ബന്ധുക്കളാകുന്നു. ഈ ബന്ധുഗ്രഹങ്ങളല്ലാത്ത ശേഷം ഗ്രഹങ്ങളെല്ലാം ഇവക്ക് ശത്രുക്കളാണെന്നും അറിഞ്ഞുകൊള്ളണം. ഇങ്ങിനെ ഗ്രഹങ്ങളുടെ ബന്ധുശത്രുത്വത്തെ ചില ഹോരാചാര്യന്മാർ പറയുന്നു. ഗ്രന്ഥഗൗരവപ്രത്യയത്തിനായിട്ടാണ് ഇവിടെ ബന്ധുശത്രുത്വത്തെ പുനരാവൃത്തിയായി പറഞ്ഞിട്ടുള്ളത്.

അർക്കസ്യ ഗുരുർബ്ബന്ധുസ്സുഹൃജ്ജ്ഞൗ ശത്രുതാം തഥാപ്രാപ്തൗ
ഇന്ദോരിന്ദ്രാചാര്യ സൗമ്യസുതൗ ബന്ധൂ മഹീസുതശ്ശത്രുഃ. ൬

ഭൗമസ്യ ഭാർഗ്ഗവജ്ഞൗ സുഹൃദൗ ശത്രുശ്ശതക്രതോർമ്മന്ത്രീ
പ്രത്യർത്ഥിതാം പ്രാപ്തസ്സവിതാ സോമാത്മജസ്യ നിയമേന ൭

മിത്രാഗ്ഗുരോസ്തു മിത്രം ശത്രുർവ്വിശ്വംഭരാപുത്രഃ
ശുക്രസ്യ സോമസൂര്യൗ ശത്രൂ ചാന്യേപ്യുദാസീനാഃ. ൮

ബുധഗുരുശുക്രാസ്സുഹൃദോ മന്ദസ്യാന്യേത്വരിപവസ്സ്യുഃ
രാഹോശ്ചന്ദ്രാദിത്യൗ ശത്രൂശ്ശേഷാസ്തഥൈവമിത്രാണി. ൯

ഉശനശ്ശീതമയൂഖൗ കേതോസ്സുഹൃദാവപരേസ്തതാരിപവഃ
ഔദാസീന്യം ജ്ഞേയം ശേഷാണാം തത്രതത്രാപി. ൧൦

ഗ്രഹങ്ങളുടെ ബന്ധുശത്രുഭാവത്തെ ഇവിടെ പട്ടികയായി കാണിക്കുന്നു. മുൻപു കാണിച്ചതും ഇതും തമ്മിൽ അല്പം വ്യത്യാസവുമുണ്ട്.

| ഗ്രഹങ്ങൾ. | ബന്ധു. | ശത്രു. | ഉദാസീനൻ. |
| --- | --- | --- | --- |
| സൂൎയ്യന് | വ്യാഴം | രാഹു ബുധൻ | ചന്ദ്രൻ ചൊവ്വാ ശുക്രൻ ശനി കേതു. |
| ചന്ദ്രന് | വ്യാഴം ബുധൻ | ചൊവ്വാ | ആദിത്യൻ ശുക്രൻ ശനി രാഹു കേതു. |
| കുജന് | ബുധൻ ശുക്രൻ | വ്യാഴം | ആദിത്യൻ ചന്ദ്രൻ ശനി രാഹു കേതു. |
| ബുധന് | ചന്ദ്രൻ ചൊവ്വാ വ്യാഴം ശുക്രൻ ശനി രാഹു കേതു. | ആദിത്യൻ | |
| വ്യാഴത്തിന് | ആദിത്യൻ. | ചൊവ്വാ | ചന്ദ്രൻ ബുധൻ ശുക്രൻ ശനി രാഹു കേതു. |
| ശുക്രന് | | സൂൎയ്യൻ ചന്ദ്രൻ | ചൊവ്വാ ബുധൻ വ്യാഴം ശനി രാഹു കേതു. |
| ശനിക്ക് | ബുധൻ വ്യാഴം ശുക്രൻ | | ആദിത്യൻ ചന്ദ്രൻ ചൊവ്വാ രാഹു കേതു. |
| രാഹുവിന് | ചൊവ്വാ ബുധൻ വ്യാഴം ശുക്രൻ ശനി കേതു. | ആദിത്യൻ ചന്ദ്രൻ | |
| കേതുവിന് | ചന്ദ്രൻ ശുക്രൻ | ആദിത്യൻ ചൊവ്വാ ബുധൻ വ്യാഴം ശനി രാഹു. | |

മൂലത്രികോണസംജ്ഞാ ധനാജഗോവൃഷഭസിംഹമേഷയുതുലാഃ
ഗുരുഭൌമസൌരി രവ്യാദീനാം ശശിപുത്രശുക്രാണാം. ൧൫

ആദിത്യന് ചിങ്ങവും ചന്ദ്രന് ഇടവവും ചൊവ്വായ്ക്കു മേടവും ബുധന് കന്നിയും വ്യാഴത്തിന് ധനുവും ശുക്രന് തുലാവും ശനിയ്ക്കു കുംഭവും മൂലത്രികോണരാശികളാകുന്നു. ഇവിടെ ആദിത്യന് ചിങ്ങം സ്വക്ഷേത്രമാകയാൽ ചിങ്ങത്തിൽ ഇരുപതു തീയതിവരെ മൂലക്ഷേത്രമെന്നും (മൂലത്രികോണമെന്നും) ശേഷം പത്തുതീയതി സ്വക്ഷേത്രമെന്നും ചന്ദ്രന് ഇടവത്തിൽ ആദ്യം മൂന്നുതീയതി ഉച്ചമെന്നും ശേഷം മൂലക്ഷേത്രമെന്നും ബുധന് കന്നിയിൽ പതിനഞ്ചു തീയതിക്കുമേൽ ഇരുപ

തിയരി മൂലത്രികോണമെന്നും ഗ്രന്ഥാന്തരങ്ങളിൽ പറഞ്ഞിട്ടുണ്ട്. ഇവിടെ ബന്ധുശത്രുത്വനിരൂപണത്തിൽ ആ ഭാഗം ആവശ്യമില്ലാത്തതിനാൽ മൂലത്തിൽ കാണിച്ചില്ല.

മൂലത്രികോണഭവനാൽ ചതുർത്ഥപഞ്ചമധനവ്യയാഷ്ടമഗാഃ
സ്വോച്ചേ ധർമ്മേ ചഗതാ ഗ്രഹാസ്തു താൽകാലികാസ്സുഹൃദഃ.

അവരവരുടെ മൂലത്രികോണരാശികളിൽനിന്നു നാലു്, അഞ്ചു്, രണ്ടു്, പന്ത്രണ്ടു്, എട്ടു്, ഒമ്പതു് ഈ രാശികളിലും തന്റെ ഉച്ചത്തിലും നിൽക്കുന്ന ഗ്രഹങ്ങൾ തൽക്കാലബന്ധുക്കളാകുന്നു. മുൻപുപറഞ്ഞ ബന്ധു ഇപ്പോൾ പറഞ്ഞ ചതുർത്ഥപഞ്ചമാദി രാശികളിൽ നിന്നാൽ തൽക്കാലബന്ധുത്വം കൂടിവരുന്നതുകൊണ്ടു് അതിബന്ധുവാകുന്നു. നിസർഗ്ഗബന്ധു തൽക്കാലബന്ധുവായാൽ അതിബന്ധുവാകുമെന്നു സാരം.

ഷഷ്ഠത്രികോണസംസ്ഥാസ്സ്വസ്ഥാനാന്നിധനസപ്തമോപഗതാഃ
മൂലത്രികോണരഹിതാ രിപവസ്താൽകാലികാഃ കഥിതാഃ. ൧൩

തന്റെ മൂലത്രികോണത്തിൽ നിന്നു് ആറു് അഞ്ചു് ഒമ്പതു് എട്ടു് ഏഴു് ഈ രാശികളിൽ നിൽക്കുന്ന ഗ്രഹങ്ങളും ഒരുമിച്ചുനിൽക്കുന്നവരും തനിക്കു തൽക്കാലശത്രുക്കളാകുന്നു. നിസർഗ്ഗശത്രു തൽക്കാലശത്രുവായാൽ അതിശത്രു; നിസർഗ്ഗബന്ധു തൽക്കാലശത്രുവായാലും നിസർഗ്ഗശത്രു തൽക്കാലബന്ധുവായാലും ഉദാസീനൻ; ഉദാസീനഗ്രഹം തൽക്കാലബന്ധുവായാൽ ബന്ധുവും തൽക്കാലശത്രുവായാൽ ശത്രുവുമാകുന്നു. ഇങ്ങിനെയുള്ള ഭേദങ്ങളെയും ഗ്രഹിച്ചുകൊള്ളണം.

ദശമായവ്യയധനഗാശ്ചതുർത്ഥദുശ്ചിക്യസംസ്ഥിതാസ്സുഹൃദഃ
അരയഃ പഞ്ചസ്വരാശിഷു ചിരിഹകേഷു പ്രഭാഷന്തേ. ൧൪

എല്ലാഗ്രഹങ്ങളും പരസ്പരം രണ്ടു്, പന്ത്രണ്ടു്, മൂന്നു്, പതിനൊന്നു്, നാലു്, പത്തു്; ഈ ഭാവങ്ങളിൽ നിന്നാൽ ആ ഗ്രഹങ്ങൾ പരസ്പരം തൽക്കാലബന്ധുക്കളായിരിക്കും. ഈ പറഞ്ഞ സ്ഥാനങ്ങളിലല്ലാതെ നിൽക്കുന്ന ഗ്രഹങ്ങൾ പരസ്പരം തൽക്കാലശത്രുക്കളുമാകുന്നു. ഇങ്ങിനെയും ചില പക്ഷമുണ്ടു്.

## ബലം.

ഉദയേ ബുധഗുരുമനുജാ ബലിനോ മദ്ധ്യേ ചതുഷ്പദാർക്കകുജാഃ
ഹിബുകേംബുരാശിശശിനോ ഭൃഗുശ്ച ശേഷാസ്ത്വസ്തമയേ.

ബുധനും വ്യാഴത്തിനും മനുഷ്യ (ദ്വിപാദ്രാശി) രാശികൾക്കും

ലഗ്നത്തിൽ ബലമുണ്ട്. ചതുഷ്പാദ്രാശികൾക്കും ആദിത്യനും ചൊവ്വായ്ക്കും പത്താമെടത്തു ബലമുണ്ട്. ചന്ദ്രനും ശുക്രനും ജലരാശികൾക്കും നാലാമെടത്തു ബലമുണ്ട്. കീടരാശിക്കും ശനിക്കും ഏഴാമെടത്തു ബലമുണ്ട്.

ബലിനോ രവിഗുരുശുക്രാ ദിവസേ ചന്ദ്രാരമന്ദാ നിശിദിവാ ച
രാത്രൗ ശേഷാസ്സൗമ്യാഃ ശുക്ലേ കൃഷ്ണേƒധമാഃ പ്രോക്താഃ. ൧൯

ആദിത്യനും വ്യാഴത്തിന്നും ശുക്രനും പകൽ പൂൎണ്ണബലവും, ചന്ദ്രനും ചൊവ്വായ്ക്കും ശനിക്കും രാത്രിയിൽ പൂൎണ്ണബലവും ഉണ്ട്. ബുധൻ പകലും രാത്രിയിലും ഒരുപോലെ പൂൎണ്ണബലമുള്ളവനാകുന്നു. ശുഭഗ്രഹങ്ങൾ ശുക്ലപക്ഷത്തിലും പാപഗ്രഹങ്ങൾ കൃഷ്ണപക്ഷത്തിലും ബലവാന്മാരാകുന്നു.

ശുക്ലേ ചന്ദ്രോ ബലവാനയനേ ദിനകരോ ബലോപേതഃ
വക്രാനുവക്രകാലേ ശേഷാസ്സ്നിഗ്ദ്ധാ പ്രദക്ഷിണഗാഃ. ൨൦

ശുക്ലപക്ഷത്തിൽ ചന്ദ്രനും ഉത്തരായനത്തിൽ സൂൎയ്യനും ബലവാന്മാരാകുന്നു. ശേഷം ഉള്ള കുജാദി പഞ്ചഗ്രഹങ്ങൾക്ക വക്രാനുവക്രകാലങ്ങളിലാണ ബലമുള്ളത്. ഏതൊരു രാശി ഭാഗത്തിൽ നിന്നു വക്രം (വിഗതി) തുടങ്ങുമോ അതുമുതൽ വക്രം കഴിയുന്നതുവരെയുള്ള കാലം ബലമുണ്ടായിരിക്കുമെന്നു സാരം. ശൈത്യാധിക്യം ഉള്ള ഗ്രഹത്തിന്നും ഗ്രഹയുദ്ധത്തിൽ ജയിക്കുന്ന ഉത്തരഭാഗസ്ഥനായ ഗ്രഹത്തിന്നും ബലാധിക്യമുണ്ട്.

ഖമ്പൂരണാവധിഖാദ്യാം ബലവത്പൂൎവ്വം പരം തതോ വിബലം
ഹോരാ ബുധഗുരുപതിഭിര്‍ദൃഷ്ടാ തൈരേവ യുക്താ വാ. ൨൧

പത്താമെടംമുതൽ മൂന്നാമെടംവരെയുള്ള ആറുരാശികൾ ബലയുതങ്ങളും നാലാമെടം മുതൽ ഒമ്പതാമെടംവരെയുള്ള ആറുരാശികൾ ബലഹീനങ്ങളും ആകുന്നു. ലഗ്നാധിപനോ വ്യാഴമോ ബുധനോ ലഗ്നത്തിൽ നോക്കുകയോ നിൽക്കുകയോ ചെയ്താൽ ലഗ്നഭാവത്തിന്ന ബലമുണ്ട്.

സിംഹാദ്യാ ദിവസബലാഃ കുംഭാദ്യാ നിശാസു ബലവന്തഃ
ഉത്തമമദ്ധ്യമവിബലാഃ കേന്ദ്രാദ്യാഃ പ്രാപ്തഭാവനിൎവൃത്താഃ. ൨൨

ചിങ്ങംമുതൽ ആറുരാശികൾക്ക പകലും കുംഭം മുതൽ ആറുരാശികൾക്ക രാത്രിയിലുമാണ ബലമുള്ളത്. ലഗ്നം, നാല്, ഏഴ്, പത്ത് ഈ രാശികൾക്ക് ഉത്തമബലവും; രണ്ട്, അഞ്ച്, എട്ട്, പതിനൊന്ന് ഈ രാശികൾക്ക മദ്ധ്യമബലവും; മൂന്ന്, ആറ്, ഒമ്പത്, പ

ത്രുണ്ട് ഈ രാശികൾക്ക ഹീനബലവും, ഉള്ളതാകുന്നു. ഈ വിഷയത്തിൽ മതാന്തരങ്ങളും ഉണ്ട്.

**ഹോരാശശിയുക്താവാ ദ്വിപദാ ദിവസേ ചതുഷ്പദാ രാത്രൌ**
**ബലിനോ ദിനാവസാനേ ശേഷാ സന്ധ്യാസു ബലവന്തഃ. ൨൦**

പൂർണ്ണചന്ദ്രൻ ലഗ്നത്തിൽ നിന്നാൽ ലഗ്നത്തിന്ന ബലമുണ്ട്. ക്ഷീണചന്ദ്രനായാൽ ബലമില്ല. ദ്വിപാദ്രാശികൾക്ക പകലും ചതുഷ്പദരാശികൾക്ക രാത്രിയിലും കീടരാശിക്ക സന്ധ്യയിലും ബലമുണ്ട്. ഈ പറഞ്ഞപ്രകാരം അല്ലാതെയിരുന്നാൽ രാശികൾക്കും ഗ്രഹങ്ങൾക്കും ബലമില്ലെന്ന് അറിഞ്ഞുകൊൾകയും വേണം.

**താൽക്കാലികനൈസർഗ്ഗിക സാമ്പാതിക മിത്രശത്രുമദ്ധ്യസ്ഥാഃ**
**ബലമിതി ചതുഷ്പ്രകാരം സ്ഥാനാശ്രയകാലചേഷ്ടാഭിഃ ൨൧**

താൽക്കാലികം, നൈസർഗ്ഗികം, സാമ്പാതികം, ശത്രുമിത്രോദാസീനത്വം എന്നീപ്രകാരത്തിലും സ്ഥാനബലം, ആശ്രയബലം, കാലബലം, ചേഷ്ടാബലം എന്നീ നാലുപ്രകാരത്തിലും ഗ്രഹങ്ങൾക്ക ബലത്തെ നിരൂപിക്കണം. സ്വോച്ചം, സ്വദ്രേക്കാണം, സ്വനവാംശം, സ്വക്ഷേത്രം, മൂലത്രികോണം എന്നീ സ്ഥാനങ്ങളെക്കൊണ്ട സ്ഥാനബലത്തെയും "ഉദയേ ബുധഗുരുമന്ദാ" എന്ന പതിനഞ്ചാം ശ്ലോകംകൊണ്ട് ആശ്രയബലത്തെയും "ബലിനോ ഗുരുരവിസൌരാഃ" എന്ന പതിനാറാം ശ്ലോകംകൊണ്ട് കാലബലത്തെയും "ശുക്ലേ ചന്ദ്രോ ബലവാൻ" എന്ന പതിനേഴാം ശ്ലോകംകൊണ്ട ചേഷ്ടാബലത്തെയും "ഹോരാശശിയുക്താവാ" എന്ന ഇരുപതാംശ്ലോകംകൊണ്ട താൽക്കാലികബലത്തെയും "മന്ദാരസൌമ്യവാക്പതി" എന്നിനി പറയുവാൻപോകുന്ന ഇരുപത്തിരണ്ടാം ശ്ലോകംകൊണ്ട നൈസർഗ്ഗികബലത്തെയും "ഉത്തമമദ്ധ്യമഹീനബലാ" എന്ന പത്തൊമ്പതാം ശ്ലോകാർദ്ധംകൊണ്ട സാമ്പാതികബലത്തെയും "ജീവോ രവേസ്തു മിത്രം" എന്നു തുടങ്ങിയുള്ള ശ്ലോകങ്ങളെക്കൊണ്ട് ശത്രുമിത്രോദാസീനബലത്തെയും പറഞ്ഞിരിക്കുന്നു. ഇങ്ങിനെ എട്ടുവിധം എല്ലാ ഗ്രഹങ്ങൾക്കും ബലത്തെ നിരൂപിച്ചുകൊള്ളണം. ഗ്രഹങ്ങളുടെ ബലാബലങ്ങളെ നിരൂപിക്കാതെ യാതൊരുഫലവും പറയുവാൻ പാടില്ല.

**മന്ദാരസൌമ്യവാക്പതിസിതചന്ദ്രാർക്കാ യഥോത്തരം ബലിനഃ**
**നൈസർഗ്ഗികബലമേതൽബലസാമ്യേഽസ്മാൽ ബലാധിക്യം. ൨൨**

ശനിയെക്കാൾ കുജനും, കുജനെക്കാൾ ബുധനും, ബുധനെക്കാൾ വ്യാഴത്തിന്നും വ്യാഴത്തിനെക്കാൾ ശുക്രനും, ശുക്രനെക്കാൾ ചന്ദ്രനും, ചന്ദ്രനെക്കാൾ ആദിത്യനും നിയമേന ബലാധിക്യമുണ്ട്.

ഇതു നിസർഗ്ഗബലമാകയാൽ സ്ഥാനഭേദമോ കാലഭേദമോ നിരൂപിക്കേണ്ടതില്ല. സ്ഥാനാശ്രയാദിബലംകൊണ്ടു ഗ്രഹങ്ങൾ സമബലന്മാരായി വരുമ്പോൾ ഈ നിസർഗ്ഗബലത്തെക്കൊണ്ടു വേണം ബലവാനായ ഗ്രഹത്തെ അറിയുവാൻ.

## ഉച്ചരാശികൾ.

ഉച്ചാസ്തുലാജകന്യാഃ ക്രമേണ ഝഷമൃഗകുളീരഗോചാപാഃ
സൗരാർക്കസൗമ്യഭൃഗുകുജഗുരുശശിനാം സപ്തമാ നീചാഃ ൧൩

ആദിത്യന് മേടം ഉച്ചവും തുലാം നീചവും; ചന്ദ്രന് ഇടവം ഉച്ചവും വൃശ്ചികം നീചവും; ചൊവ്വായ്ക്കു മകരം ഉച്ചവും കർക്കടകം നീചവും; ബുധന് കന്നി ഉച്ചവും മീനം നീചവും; വ്യാഴത്തിന് കർക്കടകം ഉച്ചവും മകരം നീചവും; ശുക്രന് മീനം ഉച്ചവും കന്നി നീചവും; ശനിക്കു തുലാം ഉച്ചവും മേടം നീചവുമാകുന്നു.

വിംശതിഷഡ്ദശഭാഗാസ്ത്രിപഞ്ചകം സപ്തവിംശതിശ്ചൈവ
അഷ്ടാവിംശതിരുച്ചേഷ്വത്യുച്ചാ പഞ്ചത്രയശ്ചൈവ. ൧൪

ആദിത്യന് പത്തും, ചന്ദ്രന് മൂന്നും, ചൊവ്വായ്ക്കു ഇരുപത്തെട്ടും, ബുധന് പതിനഞ്ചും, വ്യാഴത്തിന് അഞ്ചും, ശുക്രന് ഇരുപത്തേഴും, ശനിയ്ക്കു ഇരുപതും തീയതികൾ അവരവരുടെ ഉച്ചരാശികളിൽ പരമോച്ച (അത്യുച്ച)ഭാഗങ്ങളാകുന്നു. അതുപോലെതന്നെ നീചരാശികളിൽ ഈ ഗ്രഹങ്ങൾക്കു ഈ പറഞ്ഞ തീയതികളോളം ഭാഗങ്ങൾ പരമനീച (അതിനീച)ങ്ങളുമാകുന്നു.

## ഉച്ചഫലം.

സുഖിനഃ പ്രകൃഷ്ടകാര്യാ രാജപ്രതിരൂപകാശ്ച രാജാനഃ
ഏകദ്വിത്രിചതുർഭിർജ്ജായന്തേഽതഃ പരം ദിവ്യാഃ. ൧൫

ഒരു ഗ്രഹം പരമോച്ചത്തിൽനിന്നാൽ സുഖമുള്ളവനായും രണ്ടു ഗ്രഹം അത്യുച്ചത്തിൽ നിന്നാൽ ഉൽകൃഷ്ടകാര്യങ്ങളെ ചെയ്യുന്നവനായും മൂന്നുഗ്രഹം ഉച്ചത്തിൽനിന്നാൽ രാജതുല്യനായും നാലുഗ്രഹം ഉച്ചത്തിൽനിന്നാൽ രാജാവായും ഭവിക്കും. അഞ്ചോ ആറോ ഗ്രഹങ്ങൾ പരമോച്ചത്തിൽനിന്നാൽ ദൈവതുല്യന്മാരായും തീരും. ഇതുപോലെതന്നെ ഗ്രഹങ്ങൾ നീചരാശികളിൽനിന്നാൽ അല്പായുസ്സ്, ദാരിദ്ര്യം, നീചത്വം, ദുഃഖം, ബന്ധനത്വം മുതലായ ദോഷങ്ങളേയും പറയാവുന്നതാണ്.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ ലഘുഭാഷ്യായാം വ്യാഖ്യായാം
ദ്വിതീയോഽധ്യായഃ



# അഥതൃതീയോഽധ്യായഃ.

---

## ദൃഷ്ടി.

ഷഷ്ഠം ദ്വിതീയഭവനം ദ്വാദശമേകാദശം ന പശ്യന്തി
സ്വസ്ഥാനാദ്വീക്ഷന്തേ ഗ്രഹാസ്ത്വന്യാനി ഭവനാനി. ൧

ഗ്രഹം നില്ക്കുന്ന രാശിയുടെ രണ്ട്, ആറ്, പതിനൊന്ന്, പന്ത്രണ്ട് ഈ ഭാവങ്ങളിൽ ഒരു പ്രകാരത്തിലും ദൃഷ്ടി സംഭവിക്കയില്ല. പദ്ധതിയിൽ "നാശാന്ത്യകാർസ്ഥിതേ" എന്നു പറഞ്ഞിട്ടുള്ളതിന്റെ ഹേതു ഇതാണ്. ശേഷം എല്ലാഭാവങ്ങളിലും ഗ്രഹദൃഷ്ടി സംഭവിക്കുകയും ചെയ്യും.

വീക്ഷന്തേ രവിഭൌമാവൂർദ്ധ്വം ശുക്രജ്ഞൌ കടാക്ഷേണ,
ഇന്ദുഗുരൂ സമദൃഷ്ട്യാ രാഹുസ്സൌരോ ഹ്യധോദൃഷ്ട്യാ. ൨

രവികുജന്മാരുടെ ദൃഷ്ടി മേല്പോട്ടാകുന്നു. ബുധനും ശുക്രനും കണ്ണിന്റെ മൂലംകൊണ്ടു നോക്കുന്നവരാകുന്നു. ചന്ദ്രനും വ്യാഴവും നേരെ നോക്കുന്നവരും രാഹുവും ശനിയും കീഴ്പോട്ടു നോക്കുന്നവരുമാകുന്നു. ഊർദ്ധ്വദൃഷ്ടിയുള്ള ഗ്രഹത്തെക്കൊണ്ടു ഗൃഹത്തിന്റെ ഓടോ ഓലയോ മച്ചോ പൊളിച്ചു ചോരൻ അകത്തു കടന്നു എന്നും അധോദൃഷ്ടിയുള്ള ഗ്രഹത്തെക്കൊണ്ടു ഭൂമികുഴിച്ചു അകത്തു പ്രവേശിച്ചു എന്നും കടാക്ഷദർശികളായ ഗ്രഹങ്ങളെക്കൊണ്ട് ഭിത്തിയോ മതിലോ ഭേദിച്ചിട്ടു ചോരൻ അകത്തു കടന്നു എന്നും സമദൃഷ്ടിയുള്ള ഗ്രഹത്തെക്കൊണ്ടു വാതലിൽകൂടിത്തന്നെ ചോരൻ അകത്തു കടന്നു എന്നും പറയണം. ഇതുകൊണ്ട് നഷ്ടദ്രവ്യത്തിന്റെ ഉൽപാദസ്ഥിതികളേയും നിരൂപിക്കാം. ഈ വക ലക്ഷണങ്ങളെല്ലാം ഏഴാമെടത്തു നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടോ ഏഴാംഭാവംകൊണ്ടോ ഏഴാം ഭാവാധിപനെക്കൊണ്ടോ പറയണമെന്നാണുപദേശം. ഈ സംഗതികളെ നഷ്ടപ്രശ്നരീതിയിൽ പ്രത്യേകം വിസ്തരിക്കയും ചെയ്യും.

ദർശനഫലമപി ദൃശ്യസ്ത്രികോണസപ്തമചതുർത്ഥദശമേഷു
അർദ്ധഫലം സമ്പൂർണ്ണം പാദോനം പാദമന്യത്ര. ൩

ത്രികോണത്തിൽ നില്ക്കുന്ന ഗ്രഹം അർദ്ധഫലത്തെയും ഏഴാമെടത്തു നില്ക്കുന്ന ഗ്രഹം പൂർണ്ണഫലത്തേയും നാലാമെടത്തു നില്ക്കുന്ന ഗ്രഹം മുക്കാൽഭാഗം ഫലത്തേയും പത്താമെടത്തു നില്ക്കുന്ന ഗ്രഹം കാൽഭാഗംഫലത്തേയും കൊടുക്കുന്നു. പൂർവ്വാപൂര്യങ്ങളോ ലാഭ

ലാഭങ്ങളോ എന്തൊരു ഫലത്തെയാണു പറയുന്നതു് ഗ്രഹം ആ ഫലത്തെ ഈ പറഞ്ഞപ്രകാരമാണ് ചെയ്യുന്നതെന്നസാരം.

## രശ്മി.

പഞ്ചൈകവിംശഷോഡശ നവസംഖ്യാഃപഞ്ചസപ്തദശകിരണാഃ
മന്ദഗതിചന്ദ്രഭാർഗ്ഗവശശിസുതരവിഭൗമജീവാനാം. ൧

ശനിയുടെ രശ്മികൾ നാലാകുന്നു. ചന്ദ്രന് ഇരുപത്തൊന്നു്, ശുക്രന് പതിനാറു്, ബുധനു ഒമ്പതു്, ആദിത്യനു അഞ്ചു്, ചൊവ്വാക്കു ഏഴു്, വ്യാഴത്തിനു പത്തു് ഇങ്ങിനെയാണ് രശ്മിസംഖ്യകൾ. "മുനിഃ പൃഥ്വീസുരനിർജ്ജരസിന്ധുപസ്ത്രാ പാധചനിഃക്രമാൽ സൂര്യാദ്യരശ്മയഃ പ്രോക്താ വരാഹമിഹിരജാതകേ." എന്നുള്ള ക്രമംതന്നെയാണ് ഈ ശ്ലോകംകൊണ്ടു പറഞ്ഞിട്ടുള്ളതും.

സപ്തംപശ്യതിലഗ്നേ കുജസ്തൃതീയായുഷോശ്ചതുർഭാഗം
സാഷ്ടാംശം ത്രികോണേ സാർദ്ധചതുഷ്ടം ചതുരശ്രസ്ഥഃ. ൨

ലഗ്നത്തിൽ നില്ക്കുന്ന കുജൻ സകല രശ്മികളേയും പൂർണ്ണമായി നോക്കുന്നു. മൂന്നാമെടത്തും അഷ്ടമത്തിലും നില്ക്കുന്ന കുജൻ രശ്മികളുടെ നാലിൽ ഒരുഭാഗത്തേയും അഞ്ചാമെടത്തും ഒമ്പതാമെടത്തും നില്ക്കുന്ന കുജൻ മൂന്നരഭാഗത്തേയും നാലാമെടത്തു നില്ക്കുന്ന കുജൻ നാലരഭാഗത്തേയും നോക്കുന്നു.

രശ്മിർജ്ജാമിത്രഗതോ ദശമേദ്യാവർദ്ധികാത്മതേനവമേ
ഭൗമശ്ശേഷാണാമപിദൃഷ്ടിർവിഭജ്യമിതികേചിദിച്ഛന്തി. ൩

ഏഴാമെടത്തു നില്ക്കുന്ന ചൊവ്വാ സകല രശ്മികളേയും പൂർണ്ണദൃഷ്ടി ചെയ്യുന്നു. പത്താമെടത്തു നില്ക്കുന്ന കുജൻ രണ്ടു രശ്മികളേയും, ഒമ്പതാമെടത്തു നില്ക്കുന്ന കുജൻ പകുതി രശ്മികളേയും നോക്കുന്നു. ശേഷം ഗ്രഹങ്ങൾക്കും ഈ പറഞ്ഞപ്രകാരം രശ്മികളെ വിഭാഗിച്ചു പറഞ്ഞുകൊള്ളണം. ഇങ്ങിനെ ചില ആചാര്യന്മാർ പറയുന്നു. ഈ രണ്ടുപക്ഷം പറഞ്ഞതിൽ ആദ്യം പറഞ്ഞ (൨-ാം ശ്ലോകംകൊണ്ടു പറഞ്ഞ) പക്ഷമാണ് അധികവും സ്വീകരിച്ചുവരുന്നതു്. കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും മൂന്നാമെടത്തും പതിനൊന്നാമെടത്തും നില്ക്കുന്ന ഗ്രഹങ്ങളുടെ രശ്മികളെ ഈ പറഞ്ഞപ്രകാരം വിഭജിച്ചാൽ എത്രസംഖ്യകിട്ടുമോ അത്രസംഖ്യ ദ്രവ്യത്തെ ചോരന്മാർ അപഹരിച്ചു എന്നു പറയണം. എല്ലാ പ്രശ്നങ്ങളിലും ദ്രവ്യസംഖ്യാനിർണ്ണയത്തിന് ഈമാർഗ്ഗം ഉപയോഗയോഗ്യമായിരിക്കുകയും ചെയ്യും.

## ഫലവിഭാഗം.

മിത്രസ്വക്ഷേത്രോച്ച ത്രികോണസഹിതാ ഗ്രഹാഃ ഫലം ദദ്യുഃ
പാദം പാദേനോനം സമ്പൂൎണ്ണം ചാത്രഫലമൎദ്ധം. ൯

ബന്ധുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹം നാലിലൊരുഭാഗത്തെയും സ്വക്ഷേത്രത്തിൽനില്ക്കുന്ന ഗ്രഹം മുക്കാൽഭാഗത്തെയും ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹം പൂൎണ്ണഫലത്തെയും മൂലത്രികോണത്തിൽ നില്ക്കുന്ന ഗ്രഹം പകുതിഫലത്തെയും ചെയ്യും. ഈ പറഞ്ഞപ്രകാരം ഗ്രഹങ്ങളുടെ സ്ഥിതികൂടി നോക്കിവേണം രശ്മികളുടെ ഫലവിഭാഗത്തെ പറയുവാനെന്നു അറിഞ്ഞുകൊൾകയും വേണം.

നീചാൎക്കഗതാ വിഫലാ
രിപുഭവനഗതാ ഭവന്തി ചാല്പഫലാഃ
നിഹതാ ഗ്രഹേണ ഹീനാം-
ശവോപസൎപ്പനസംയുക്താഃ. ൰

നീചരാശിയിൽ നിൽക്കുന്ന ഗ്രഹങ്ങളുടെയും മൌഢ്യമുള്ള ഗ്രഹങ്ങളുടെയും രശ്മികൾ നിഷ്ഫലങ്ങളാകുന്നു, ശത്രുക്ഷേത്രത്തിൽ നിൽക്കുന്ന ഗ്രഹങ്ങൾ അല്പഫലത്തെ മാത്രം ചെയ്യും. യുദ്ധത്തിൽ പരാജിതന്മാരായ ഗ്രഹങ്ങൾക്ക് രശ്മിയില്ല. എന്നാൽ ദക്ഷിണഭാഗസ്ഥനായ ഗ്രഹത്തിന് അല്പരശ്മികൾ മാത്രം ഉണ്ട്. നഷ്ടപ്രശ്നത്തിൽ, വിഫലങ്ങളായ രശ്മികളുടെ സംഖ്യയോളവും ധനമോ ഫലമോ സസ്യമോ ചോരന്മാർ ഉപയോഗിച്ചോ ഭക്ഷിച്ചോ നശിപ്പിച്ചോ ഹാനിചെയ്തിട്ടുണ്ടെന്നു പറയണം. ശുഭശേഷമായ രശ്മിസംഖ്യയോളം ദ്രവ്യം പ്രഷ്ടാവിന് തിരികെ ലഭിക്കുമെന്നും പറയാം.

## ഗ്രഹവയസ്സ്.

സ്തനപാനവയാ ഭൌമഃ ഷോഡശവൎഷോ ബുധസ്യാഷ്ട
ത്രിംശൽഗുരോരഥേന്ദോ സ്സപ്തതിരൎക്കസ്യ പഞ്ചാശത്. ൰൧

രാഹോൎഭൃഗോരബ്ദശതം ഹിംശതിരിതി ചാപരൈൎവ്വിനിൎദ്ദിഷ്ടം
സ്വസ്വാമിനോ വയോയൽ തദേവ ശേഷാം ഗ്രഹാണാം ച. ൰൨

ചൊവ്വായുടെ വയസ്സ് അതിബാല്യമാകുന്നു. ബുധന് എട്ടുവരെയും, ശുക്രന് പതിനാറുവരെയും, വ്യാഴത്തിന് മുപ്പതുവരെയും, ആദിത്യന് അമ്പതുവരെയും, ചന്ദ്രന് എഴുപതുവരെയും, ശനി രാഹുക്കൾക്ക നൂറുവരെയും വയസ്സുകൾ പ്രായമാകുന്നു. ഇവിടെ ശതാബ്ദം പരമായുസ്സായിരുന്ന കാലത്തായിരുന്നു ഈ നിയമമുണ്ടായിട്ടുള്ളത്. ഇ

ല്പോൾ ശതാബ്ദപൂൎത്തി അസാധാരണമായതിനാൽ ഏറ്റവും വാൎദ്ധക്യാവസ്ഥയെ മാത്രം പറഞ്ഞാൽ മതിയാകും. വിംശതിശബ്ദംകൊണ്ടു ശനിരാഹുക്കൾക്കു നൂറിരുപതു വയസ്സും പറയാമെന്നു മറ്റു ചില ആചാൎയ്യന്മാരും പറയുന്നുണ്ടു്. രണ്ടുപക്ഷത്തിലായാലും അതിവാൎദ്ധക്യം എന്നൎത്ഥത്തെ ഗ്രഹിച്ചാൽ മതി. മേഷാദിരാശികളുടെ വയസ്സ് രാശ്യധിപനായ ഗ്രഹത്തിന്റെ വയസ്സുപോലെതന്നെ വിചാരിച്ചുകൊൾകയും വേണം. ഗ്രഹത്തിന്റെ ഭുക്താംശകസംഖ്യയോളം വൎഷംകൂടെ കൂട്ടിവേണം ഗ്രഹവയസ്സിനെ നിൎണ്ണയിക്കുവാൻ എന്നു ചില പക്ഷമുണ്ടു്. സ്വക്ഷേത്രം സ്വദ്രേക്കാണം സ്വനവാംശം മുതലായതു ഗ്രഹത്തിനുവന്നാൽ ഗ്രഹത്തിന്റെ വയസ്സിനെ വിഭജിച്ചിട്ടു വേണം പറയുവാൻ. അവിടെ രാശിക്കോ രാശ്യംശകത്തിനോ പറഞ്ഞിട്ടുള്ള വയസ്സിന്റെ പകുതിയോ അതിൽ പകുതിയോ കൂടെ ഗ്രഹവയസ്സിനോടു കൂട്ടേണമെന്നു സാരം.

ബാലകുമാരയുവാനോ മദ്ധ്യോമദ്ധ്യാധികഃ പരിവൃദ്ധഃ
കുജബുധഭൃഗുഗുരുശശഭൃത്തപനാൎക്കസുതാഃ പരൈഃ കഥിതാഃ. ൧൧

കുജൻ, ബാലനും, ബുധൻ കുമാരനും, ശുക്രൻ യൗവനയുക്തനും വ്യാഴം മദ്ധ്യവയസ്സനും, ചന്ദ്രൻ മദ്ധ്യവയസ്സുകഴിഞ്ഞിരിക്കുന്നവനും, ആദിത്യൻ വാൎദ്ധക്യംകൊണ്ടു് നരച്ചുതുടങ്ങിയവനും, ശനി അതിവൃദ്ധനും ആണെന്നും ചില ഹോരാചാൎയ്യന്മാർ പറയുന്നു.

ദ്വാത്രിംശദേകസപ്തതിപഞ്ചാശദ്വിംശതിത്രിവിംശശതം
ഭൃഗുശശിരവിഗുരുജ്ഞസാമജഭൗമാൎക്കീണാം വദന്ത്യന്യേ. ൧൨

ശുക്രനു മുപ്പത്തിരണ്ടു്; ചന്ദ്രനു് എഴുപത്തൊന്നു്; ആദിത്യനു അമ്പതു്; വ്യാഴത്തിനു ഇരുപതു്; ബുധനു മുപ്പതു്; ചൊവ്വായ്ക്കു് ഇരുപതു്; ശനിയ്ക്കു നൂറു് ഇങ്ങിനെയും ഗ്രഹവയസ്സുകളെ ചില ആചാൎയ്യന്മാർ പറഞ്ഞിരിക്കുന്നു. നഷ്ടപ്രശ്നത്തിങ്കൽ ചോരന്റെ വയസ്സിനെ ഈ പറഞ്ഞപ്രകാരമാണ് വിചാരിക്കേണ്ടതു് എന്നു പലൎക്കും അഭിപ്രായമുണ്ടു്.

## കേന്ദ്രാദിരാശികൾ.

കേന്ദ്രചതുഷ്ടയകണ്ടകസംജ്ഞാ മദ്ധ്യാസ്തഹിബുകലഗ്നാനാം
പ്രാഗേവാഗതരാശിം ഹോരാരത്യാചക്ഷതേ യവനാഃ ൧൩

ലഗ്നം, ചതുൎത്ഥം, സപ്തമം, ദശമം ഈ നാലുഭാവങ്ങൾക്കും കൂടി കണ്ടകം, കേന്ദ്രം, ചതുഷ്ടയം എന്നീ പൎയ്യായനാമങ്ങളുണ്ടു്. ഇ

വത്തിൽ ഉദയരാശിയ്ക്കു ഹോര എന്നുംകൂടി പേരുണ്ടെന്നു യവനാചാൎയ്യന്മാരും പറയുന്നു.

ശശിലഗ്നസ്ഥാനാഭ്യാം തൃതീയസപ്തമചതുൎത്ഥദശമാനി
ദുശ്ചിൽക്കംജാമിത്രം ഹിബുകംമേഷൂരണം ചാപി. ൨൫

ലഗ്നത്തിൽ നിന്നും ചന്ദ്രങ്കൽനിന്നും ഭാവങ്ങളെ നിരൂപിക്കേണമെന്നുള്ള മതപ്രകാരം ലഗ്നചന്ദ്രന്മാരുടെ മൂന്നാം ഭാവത്തിനു ദുശ്ചിൽക്കമെന്നും; ഏഴാമെടത്തിനു ജാമിത്രമെന്നും, നാലാമെടത്തിനു ഹിബുകമെന്നും; പത്താമെടത്തിനു മേഷൂരണമെന്നും പേരുകളുണ്ട്.

## ഊൎദ്ധ്വമുഖാദി.

ഊൎദ്ധ്വമുഖോരവിമുക്തോ രാശിസ്തുക്തസ്ത്വധോമുഖോ ഭോഗ്യഃ
അഭിലഷിതംതിൎയ്യക്സ്യാൽ തേഷാംകേന്ദ്രാശ്ചതത്സംജ്ഞാഃ. ൨൬

ആദിത്യൻ നില്ക്കുന്ന രാശിയുടെ പന്ത്രണ്ടാം രാശിയും അതിന്റെ കേന്ദ്രങ്ങളും ഊൎദ്ധ്വമുഖരാശികളാകുന്നു. ആദിത്യൻ നില്ക്കുന്ന രാശിയും അതിന്റെ കേന്ദ്രങ്ങളും അധോമുഖങ്ങളാകുന്നു. ആദിത്യൻ മേലിൽ സംക്രമിപ്പാൻ പോകുന്ന രാശിയും അതിന്റെ കേന്ദ്രങ്ങളും തിൎയ്യങ്മുഖങ്ങളാകുന്നു.

ഊൎദ്ധ്വമുഖോ യദിരാശിൎഹോരാപ്രശ്നേ നസ്യ സിദ്ധികരീ
ഇതരേ വിഫലേ ഭവതഃ ശുഭയുതദൃഷ്ടേ ശുഭാപ്ത്യൈ ച. ൨൭

ആരൂഢരാശി ഊൎദ്ധ്വമുഖമായിരുന്നാൽ പ്രഷ്ടാവിനു ഇഷ്ടസിദ്ധി മുതലായ ഗുണങ്ങളുണ്ടാവും; അധോമുഖവും തിൎയ്യങ്മുഖവും ഇഷ്ടഫലപ്രദമല്ല. ഇവയിൽ അധോമുഖരാശിക്കു ദോഷാധിക്യവും തിൎയ്യങ്മുഖരാശിക്കു അല്പദോഷവും മാത്രമാണുള്ളതെന്നു പ്രമാണാന്തരമുണ്ട്. ഈ അധോമുഖമോ തിൎയ്യങ്മുഖമോ ആയ ആരൂഢത്തിനു ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികളുണ്ടായിരുന്നാൽ ശുഭമായിരിക്കുമെന്നുമുണ്ട്. നഷ്ടപ്രശ്നത്തിങ്കൽ ആരൂഢം ഊൎദ്ധ്വമുഖരാശിയായാൽ ദ്രവ്യം മുകളിൽ വച്ചിരിക്കുന്നു എന്നും അധോമുഖമായാൽ കുഴിയിൽ സ്ഥാപിച്ചിരിക്കുന്നു എന്നും തിൎയ്യങ്മുഖമായാൽ നിലത്തുവച്ചിരിക്കുകയാണെന്നും പറയണം. നഷ്ടദ്രവ്യം മുതലായതിന്റെ ഉന്നതാദി സ്ഥിതികളേയും ഇതുകൊണ്ടു നിരൂപിക്കാവുന്നതാണ്.

## പഞ്ചഭൂതങ്ങൾ.

ക്ഷിത്യംബുപവനപാവകവിയന്തി ഭൂതാനി പഞ്ചകഥിതാനി
ബുധഭൃഗുയമഭൗമാനാം ജീവസ്യൈഷാം ഗ്രഹാണാം ച. ൨൮

ബുധനും, മിഥുനം കന്നി രാശികളും ഭൂമിഭൂതം; ശുക്രനും, ഇടവം തുലാം രാശികളും ജലഭൂതം; ചൊവ്വായും, മേടം വൃശ്ചികം രാശികളും അഗ്നിഭൂതം; ശനിയും, മകരം കുംഭം രാശികളും വായുഭൂതം; വ്യാഴവും, ധനു മീനം രാശികളും ആകാശഭൂതം; മൂലത്തിൽ പറഞ്ഞിട്ടില്ലെങ്കിലും കർക്കടകരാശിയും ചന്ദ്രനും ജലഭൂതമെന്നും, ചിങ്ങംരാശിയും ആദിത്യനും അഗ്നിഭൂതമെന്നും ഗ്രന്ഥാന്തരങ്ങളിൽ പറഞ്ഞിട്ടുണ്ടു്.

ചന്ദ്രോയംയംരാശിം ഭുംക്തേതത്സ്വാമി ഭൂതമാദേശ്യതേ
ഗ്രഹരാശയസ്സ്വദിക്സ്ഥാഃ കർമ്മന്യാത്മീയഭൂതാനി. ൧൮

ചന്ദ്രൻ ഏതൊരു രാശിയെ ആശ്രയിച്ചു നിൽക്കുന്നുവോ ആ രാശിയുടെ അധിപന്റെ ഭൂതത്തെയാണിവിടെ നിരൂപിക്കേണ്ടതു്. കേന്ദ്രത്രികോണങ്ങളിൽവച്ചു് ഏതൊരു ഭാവത്തിലാണോ ബലവാനായ ഗ്രഹം നിൽക്കുന്നതു്, ആ ഗ്രഹത്തെക്കൊണ്ടും ഭൂതത്തെ നിരൂപിക്കാം. ഈ സ്ഥാനങ്ങളിൽ ഗ്രഹങ്ങളില്ലെങ്കിൽ ബലമുള്ള രാശിയെക്കൊണ്ടും ഭൂതസ്ഥിതിയെ പറയാവുന്നതാണു്.

ദലിഃചന്ദ്രോ ബലയുക്തഃ കരോതി സർവ്വത്ര സലിലമാത്മീയം
പൃഥ്വീംവാരവിരിതിനകൽ ചാന്യേസ്വാന്യേവ ഭൂതാനി. ൧൯

ചന്ദ്രൻ പൂർണ്ണനോ ബലവാനോ ആയിരുന്നാൽ എല്ലാഭാവത്തിലും ജലഭൂതത്തെത്തന്നെ ചെയ്യുന്നു. അതുപോലെ ആദിത്യൻ ബലവാനായാൽ ഭൂമിഭൂതത്തെയും നിരൂപിക്കാം. ശേഷം എല്ലാ ഗ്രഹങ്ങളും അവരവർക്കുള്ള ഭൂതത്തെ മാത്രമേ ചെയ്കയുമുള്ളു.

## ഗ്രഹവർണ്ണം.

ചമ്പകകരണ്ടശശരുധിരതുല്യശുകഹംസചിത്രനീലാനിഭാഃ
ക്രമസൂര്യഭേബുധശശി ഭൃഗുസൗരാണാമിമേ വർണ്ണാഃ. ൨൦

വ്യാഴത്തിനു ചമ്പകപ്പൂവിന്റേയും, ആദിത്യനു കരണ്ടപ്പൂവിന്റേയും, ചൊവ്വായ്ക്കു മുയലിന്റെ ചോരയുടേയും, ബുധനു പച്ചക്കിളിയുടേയും, ചന്ദ്രനു അരയന്നത്തിന്റേയും, ശുക്രനു നാനാവർണ്ണത്തിന്റേയും ശനിയ്ക്കു നീലവർണ്ണത്തിന്റേയും നിറമാകുന്നു.

ആത്മാകൃതിവർണ്ണാദീൻ ഗ്രഹസ്ത്യജതി പരഗ്രഹസ്ഥോപി
തത്സ്വാമ്യാകൃതിവർണ്ണം വ്രജതീത്യപരേ വ്യവസ്യന്തി. ൨൧

സ്വന്തം ഗ്രഹങ്ങൾ അന്യഗ്രഹങ്ങളുടെ രാശികളിൽ നിന്നാലും അവരവർക്കു പറഞ്ഞിട്ടുള്ള രൂപവും നിറവും സ്വഭാവവും വിടുന്നതല്ല. അന്യരാശിയിൽനിൽക്കുന്ന ഗ്രഹത്തിനു ബലമില്ലാതെയും ആ രാശി

ബലത്തോടുകൂടിയും ഇരുന്നാൽ ആ രാശ്യധിപന്റെ ആകൃതിവൎണ്ണങ്ങളെയാണ് പറയേണ്ടതെന്നു ചില ആചാൎയ്യന്മാർ പറയുന്നു.

മേഷവൃഷമിഥുനകൎക്കടകാനാംവൎണ്ണോഽധിപസ്യാനിൎദ്ദിഷ്ടഃ
തേഷാംത്രികോണയോരപി സ ഏവ വൎണ്ണസ്സമാഖ്യാതഃ. ൨൭

മേടത്തിന്നു രക്തവൎണ്ണം, ഇടവത്തിന്നു നാനാവൎണ്ണം, മിഥുനത്തിന്നു കിളിനിറം, കൎക്കടകത്തിന്നു ശുക്ലവൎണ്ണം മേഷാദിത്രികോണരാശികൾക്കും ഈ പറഞ്ഞപ്രകാരംതന്നെ വൎണ്ണങ്ങളെ നിരൂപിച്ചുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ
വല്ലഭാഖ്യായാം വ്യാഖ്യായാം
തൃതീയോഽദ്ധ്യായഃ.

## അഥ ചതുൎത്ഥോഽദ്ധ്യായഃ.



### ശുഷ്കാദിരാശികൾ.

ശുഷ്കാൎക്കികുജസൗരാ ഭൃഗുചന്ദ്രമസൗ ജലാത്മകൗ ജ്ഞേയൗ
ആശ്രയവശാൽ ഗുരുസൗമ്യൗ ബലിനാവിത്യുക്തമാചാൎയ്യൈഃ. ൧

ആദിത്യനും കുജനും ശനിയും ശുഷ്കഗ്രഹങ്ങളാകുന്നു. ശുക്രനും ചന്ദ്രനും ജലഗ്രഹങ്ങളാകുന്നു. വ്യാഴവും ബുധനും ആശ്രയരാശിയെ അനുസരിച്ചു വിജലന്മാരായോ സജലന്മാരായോ ഭവിക്കുകയും ചെയ്യും. ഇതുകൊണ്ട് ദ്രവ്യങ്ങളുടെ ആൎദ്രത്വം ശുഷ്കത്വം മുതലായ വ്യത്യാസങ്ങളെ വിചാരിച്ചുകൊള്ളണം.

### ജലരാശികൾ.

വൃശ്ചികവൃഷകൎക്കടകാ സ്തുല്യമൃഗമകരമത്സ്യകുംഭധരാഃ
സജലാരാശിഷ്വേതേ ശേഷാവിജലാസ്സമാഖ്യാതാഃ. ൨

ഇടവം കൎക്കടകം വൃശ്ചികം തുലാം മകരം കുംഭം മീനം ഈ രാശികൾ ആറും ജലരാശികളും ശേഷം ഉള്ള അഞ്ചുരാശികൾ—മേടം മിഥുനം ചിങ്ങം കന്നി ധനു—സ്ഥലരാശികളും ആകുന്നു. ഇതുകൊണ്ടുള്ള പ്രയോജനത്തെ അടുത്ത ശ്ലോകംകൊണ്ടു പറയുന്നു.

## ജലലക്ഷണം.

ജലവൃത്യജലേനഗതേഷ്വധസ്ഥ ഇജ്ജലമുപരിഭവതി വിപരീതേ.
സജലഭചയസമ്പാതേ പ്രഭൂതമുദകം വിനിർദ്ദേശ്യം. ൨

ജലരാശിയിൽ അജലഗ്രഹം നിന്നാൽ ഭൂമിയുടെ അധോഭാഗത്തിൽ ജലം—കൂപാദികൾ—ഉണ്ടെന്നു പറയണം. സ്ഥലരാശിയിൽ ജലഗ്രഹം നിന്നാൽ ഭൂമിയുടെ ഉപരിഭാഗത്തിലെ ജലസ്ഥിതിയെ പറയാം. ജലരാശിയിൽ ജലഗ്രഹം നിന്നാൽ വളരെ വെള്ളം ഉണ്ടെന്നും പറയണം. വർഷപ്രശ്നത്തിൽ "അർദ്ധേന്ദ്വം സ്പൃശതിയദി വാ" ഇത്യാദിയായ മററു ലക്ഷണങ്ങളും നിരൂപണീയങ്ങളാകുന്നു. ബുധന്റെ ഉദയം ഭ്രമണം മുതലായതിനെക്കൊണ്ട് വർഷാഭാവത്തേയും കൊടുങ്കാററിനേയും ഇതുപോലെ കുജനെക്കൊണ്ടു മിന്നൽ ഇടി മുഴക്കം മുതലായതിനേയും ചന്ദ്രശുക്രന്മാരെക്കൊണ്ട് അതിവർഷത്തെയും മററും ബലാബലത്തിനനുസരിച്ച് ചിന്തിച്ചു പറഞ്ഞുകൊൾകയും വേണം.

## പിത്രാദികാരകത്വം.

പിതൃമാതൃസഹജഭാര്യാത്മമിത്രതനയാരയോ വ്യവസ്ഥയാഃ
അർക്കശശിസൗമ്യഭാർഗ്ഗവജീവാദ്യാരാജ്ഞാക്ശൈജ്ഞസ്സതതം. ൩

ആദിത്യൻ പിതാവും, ചന്ദ്രൻ മാതാവും, ചൊവ്വാ പുത്രനും, ബുധൻ സഹോദരനും, വ്യാഴം സുഹൃത്തും, ശുക്രൻ ഭാര്യയും, ശനി രാഹുക്കൾ ശത്രുക്കളും ആകുന്നു. ഇങ്ങിനെ പിത്രാദികാരകന്മാരായ സൂര്യാദി ഗ്രഹങ്ങൾ ഇഷ്ടഭാവസ്ഥന്മാരായാൽ പിത്രാദികൾക്ക് ഇഷ്ടസ്ഥിതിയേയും, ബലഹീനന്മാരും അനിഷ്ടഭാവസ്ഥന്മാരുമായാൽ അവർക്ക് മൃതിരോഗശോകാദികളെയും നിരൂപിച്ചു പറഞ്ഞുകൊള്ളണം.

പിതൃപക്ഷൗ ഭൗമയമൗ മാതുഃ പക്ഷൗ ബുധോശനോംഗിരസഃ
പുംഗ്രഹരാശ്യോർവ്വിഷമാസ്ത്രീഗ്രഹരാശ്യോസ്സമാദ്യോതാഃ. ൪

ചൊവ്വയും ശനിയും പിതൃപക്ഷന്മാരാകുന്നു. കുജൻ ജ്ഞാതിയും ശനി പിതൃവ്യനും (പിതാവിന്റെ സോദരനും) എന്നു സാരം. ബുധനും ശുക്രനും വ്യാഴവും മാതൃപക്ഷന്മാരാകുന്നു. ഈ ഗ്രഹങ്ങൾ ഓജരാശ്യംശകങ്ങളിൽ നിന്നാൽ ഇവരിൽ പുരുഷനേയും, യുഗ്മരാശ്യംശകങ്ങളിൽ നിന്നാൽ സ്ത്രീയേയും പറഞ്ഞുകൊൾകയും വേണം.

നൃപതീരവിചന്ദ്രമസൗ ഭൂസൂനുസ്സേനാനായകോർക്കജഃ പ്രേഷ്യഃ
സചിവൗ ഭൃഗ്വാംഗിരസൗ ബുധഃ കുമാരോ വിനിർദ്ദിഷ്ടഃ. ൫

ആദിത്യൻ ചന്ദ്രൻ ഇവർ രാജാക്കന്മാരാകുന്നു. ആദിത്യൻ ചക്ര

വത്തിയും ചന്ദ്രൻ രാജാവുമെന്ന വ്യത്യാസമുണ്ട്. ചൊവ്വാ പടനായകനാകുന്നു. ശനി പ്രേഷ്യനാണ്. ഗുരുശുക്രന്മാർ മന്ത്രികളാകുന്നു. ഇവിടെ ശുക്രൻ സാമന്തനായ മന്ത്രിയാണെന്നും വ്യാഴം പുരോഹിതനായ മന്ത്രിയാണെന്നും ഭേദം ഉണ്ട്. ബുധൻ രാജകുമാരൻ —യുവരാജാവ്— ആകുന്നു.

## സുനഭാദിയോഗങ്ങൾ.

ചന്ദ്രസ്യാഗ്രേംശേ സുനഭാസ്ത്വന്ത്യേനഭാതീതരാശിഗസ്സ
ഉഭയത്രഗ്രഹയുക്തേ ദുരുധുരാഃ ശോഭനാശുഭൈര്യോഗാഃ. ൧

ചന്ദ്രന്റെ രണ്ടാമെടത്തു ഗ്രഹം നിന്നാൽ സുനഭ എന്ന യോഗവും ചന്ദ്രന്റെ പന്ത്രണ്ടിൽ ഗ്രഹം നിന്നാൽ അനഭ എന്ന യോഗവും ചന്ദ്രന്റെ പന്ത്രണ്ടിലും രണ്ടിലും ഗ്രഹം നിന്നാൽ ദുരുധുര എന്ന യോഗവും സംഭവിക്കും. ഇവിടെ ശുഭഗ്രഹത്തെക്കൊണ്ട് ഉണ്ടാകുന്ന യോഗം ശുഭഫലവും പാപഗ്രഹത്തെക്കൊണ്ടുണ്ടാകുന്ന യോഗം അശുഭഫലവുമായിരിക്കയും ചെയ്യും.



## ഫലം.

ചന്ദ്രാച്ച ദുരുധുരാഗതാഃ ക്രൂരാസ്സന്തി മരണമചിരേണ
സൌമ്യൈർബ്ബലിഷ്ഠൈരോഗോ നാത്രപ്രഭവേൽബലോൽപാതൈഃ. ൨

ചന്ദ്രന്റെ രണ്ട്, നാല്, എട്ട്, പന്ത്രണ്ട് ഈ സ്ഥാനങ്ങളിലായി ആദിത്യൻ ചൊവ്വാ ശനി രാഹു ഈ ഗ്രഹങ്ങൾ നിന്നാൽ പ്രഷ്ടാവിനു ഉടൻതന്നെ മരണം സംഭവിക്കും. ഈ പാപഗ്രഹങ്ങൾക്ക് ബലമുള്ള ശുഭദൃഷ്ടി കൂടിയുണ്ടായാൽ മരണം ഇല്ലെന്നും രോഗമുണ്ടാകുമെന്നും പറയണം, ഈ സംഗതി ആയുഃപ്രശ്നത്തിങ്കൽ പ്രത്യേകം ചിന്തനീയവുമാകുന്നു. ഇതുപോലെതന്നെ ചന്ദ്രന്റെ രണ്ട്, നാല്, എട്ട്, പന്ത്രണ്ട് ഈ സ്ഥാനങ്ങളിൽ ശുഭഗ്രഹങ്ങൾ നിന്നാൽ ആയുസ്സിനേയും ആരോഗ്യത്തേയും പറയുകയും ചെയ്യാം. അശുഭസുനഭായോഗം ഉണ്ടായാൽ ദ്രവ്യഹാനി പരാജയം കാര്യനാശം മുതലായവയും അശുഭാനഭായോഗം ഉണ്ടായാൽ രോഗം ദുഃഖം അംഗഭംഗം പതിതത്വം മുതലായവയും സംഭവിക്കും. ശുഭഗ്രഹങ്ങൾ യോഗകർത്താക്കന്മാരായാൽ ആയുസ്സും ആരോഗ്യവും ധനവും നിർഭയത്വവും മററും ഗുണങ്ങളുണ്ടാവുകയും ചെയ്യും. ശുഭഗ്രഹങ്ങളും അശുഭഗ്രഹങ്ങളും കൂടിച്ചേർന്നുണ്ടായ യോഗമായാൽ ഗുണദോഷസമ്മിശ്രഫലത്തെ യഥോചിതം കല്പിക്കയും ചെയ്തുകൊള്ളണം.

## മരണകാലം.

സൌമ്യാദൃഷ്ടസ്സൌരോ യം യം രാശിം നീചാസ്തിചാരേണ
ക്ഷപയതി ചായുസ്തസ്യ ക്രൂരഗ്രഹവീക്ഷിതശ്ശീഘ്രം. ൧൯

ശനി നീചത്തിലോ ശത്രുക്ഷേത്രത്തിലോ ശുഭഗ്രഹദൃഷ്ടിയില്ലാതെയും പാപഗ്രഹദൃഷ്ടിയോടുകൂടിയും പുരുഷന്റെ രാശിയിൽ വരുന്ന സമയം പ്രഷ്ടാവിന് ഉടനെ മൃതി സംഭവിക്കുമെന്നു പറയണം.

## ഗ്രഹേന്ദ്രിയങ്ങൾ.

സൌരബുധഭൌമഭാർഗ്ഗവഗുരവശ്ചൈകേന്ദ്രിയാദയോ ജീവാഃ
ഗ്രാഹവർണ്ണോ രാശീനാം തത്രസ്ഥേനാപി സംപ്രജതി. ൨൦

ശനി മുതലായ ഈ ഗ്രഹങ്ങൾക്ക് പഞ്ചേന്ദ്രിയങ്ങളുടെ ഏകോത്തരാധികമായ ആധിപത്യം ഉണ്ട്. എങ്ങിനെയെന്നാൽ ശനിയ്ക്ക് ത്വഗിന്ദ്രിയം; ബുധന് ത്വക്കും ജിഹ്വയും; ചൊവ്വായ്ക്ക് ത്വക്കും ജിഹ്വയും നാസികയും; ശുക്രന് ത്വക്കും ജിഹ്വയും നാസികയും നേത്രവും; വ്യാഴത്തിന് ത്വക്കും ജിഹ്വയും നാസികയും നേത്രവും ശ്രവണവും ഇങ്ങിനെയാകുന്നു ഇന്ദ്രിയവിഭാഗം. ഇതുപോലെതന്നെ ത്വക്ക്, ജിഹ്വ, നാസിക, നേത്രം, കർണ്ണം ഈ ഇന്ദ്രിയങ്ങൾക്ക് ക്രമേണ സ്പർശരസഗന്ധരൂപശബ്ദങ്ങളായ ഗുണങ്ങളേയും ഗ്രഹിച്ചുകൊള്ളണം. ഗ്രഹങ്ങൾക്ക് ഇവിടെ പറഞ്ഞതുപോലെതന്നെ രാശികളുടേയും ഇന്ദ്രിയഭാവം വർണ്ണം മുതലായതിനെ ചിന്തിക്കേണ്ടതാകുന്നു. ബലത്തിനുതക്കവണ്ണം രാശിഗ്രഹങ്ങളുടെ ഫലത്തെ യോജിപ്പിച്ചു പറയണമെന്ന് ഉപദേശം.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭായാം

വ്യാഖ്യായാം

ചതുർത്ഥോദ്ധ്യായഃ.

## അഥ പഞ്ചമോദ്ധ്യായഃ.

### നിവൃത്തികാലാദി.

യതിമേ ഗ്രഹോ വിലഗ്നാദ്രാശൌ സ്യാത്തേന രാശയോഭ്യസ്താഃ
അർദ്ദേശ്യഃ ഫലപാകഃ പ്രവാസവിനിവൃത്തിഷു സകാലഃ. ൧

ലഗ്നനവാംശകംമുതൽ ലഗ്നാധിപൻ നിൽക്കുന്ന നവാംശകം വരെ എണ്ണിയ സംഖ്യയെ ലഗ്നത്തിന്റെ കഴിഞ്ഞ നവാംശകസംഖ്യകൊണ്ടു ഗുണിച്ചു നൂററിഎട്ടുകൊണ്ടു് ഹരിച്ചു ശിഷ്ടമുള്ള സംഖ്യയോളവും ക്ഷണദിവസാദികാലങ്ങൾ കഴിയുമ്പോൾ ഫലാനുഭവം ഉണ്ടാകുമെന്നു പറയണം. പ്രോഷിതാഗമനപ്രശ്നത്തിലെ പ്രവാസവിനിവൃത്തി (തിരികെ മടങ്ങിവരിക) കാലം ഇതായിരിക്കുന്നതാണ്. ഇവിടെ വേറെ വിധത്തിലും വ്യാഖ്യാനവും ആചാര്യാഭിപ്രായഭേദവും കാണുന്നുണ്ടു്. ആ പക്ഷത്തെയും ഇവിടെ പറയാം. നിവൃത്തികർത്താവായ ഗ്രഹം ലഗ്നത്തിൽനിന്നു എത്രാമത്തെ രാശിയിൽ നിൽക്കുന്നുവോ അത്ര സംഖ്യകൊണ്ടു് പന്ത്രണ്ടിനെ ഗുണിച്ചാൽ വരുന്ന സംഖ്യയോളമുള്ള ദിവസമോ മാസമോ സംവത്സരമോ കഴിയുമ്പോൾ മടങ്ങിയെത്തുന്നതാണ്. ഇവിടെ ലഗ്നരാശി സ്ഥിരമായാൽ വത്സരത്തെയും ഉഭയമായാൽ മാസത്തെയും ചരമായാൽ ദിവസത്തെയും പറയണമെന്നുപദേശം. ഇവിടെ യോഗകാരകഗ്രഹം ഇഷ്ടഭാവത്തിന്റെ കീഴിൽ നിൽക്കുന്നവൻ, ലഗ്നത്തിൽ നിൽക്കുന്നവൻ, ഏഴാമേടത്തു നിൽക്കുന്നവൻ, യോഗകർത്താവു്, കാരകഗ്രഹം എന്നിവരാകുന്നു. എങ്കിലും ഇവരിൽവെച്ചു ബലവാനായ ഗ്രഹത്തെ ഗ്രഹിച്ചുകൊൾകയും വേണം. നിവൃത്തിപ്രശ്നത്തിൽ ഇഷ്ടഭാവം ഏഴാമെടവും, പ്രവാസപ്രശ്നത്തിൽ ഇഷ്ടഭാവം പത്താമെടവും, ഗൃഹപ്രവേശനപ്രശ്നത്തിൽ നാലാമെടവും, സഞ്ജാതപ്രശ്നത്തിൽ ഇഷ്ടഭാവം അഞ്ചാമെടവും ആകുന്നു ഭാവാധിപനായ ഗ്രഹം അതാതു ഭാവത്തിന്റെ കീഴിലോ അതാതുഭാവങ്ങളുടെ കേന്ദ്രങ്ങളിലോ ബലവാനായി നിന്നാൽ ആ ഗ്രഹംതന്നെ കാരകനായിരിക്കുകയും ചെയ്യും. ഇവിടെ ഭാവത്തിന്റെ കീഴിലും ഭാവകേന്ദ്രത്തിലും നിൽക്കാത്തവൻ ബലവാനായാലും കാരകനായിരിക്കുകയുമില്ല.

ദീർഘോദയപശ്ചിമതോ രാശീനാം സൂക്ഷ്മലക്ഷിതലക്ഷ്യാംശൈഃ
ഗ്രഹചാരനഷ്ടജാതകവിധിഭിരന്വേഷ്യാദിശേൽകാലം. ൨

ലഗ്നം ചരരാശിയായാൽ മേടംമുതൽ ആദിത്യൻ നിൽക്കുന്ന ന

വാംശകംവരെ എണ്ണിയ സംഖ്യയെ ലഗ്നസ്ഫുടത്തിൽ കഴിഞ്ഞ നവാംശസംഖ്യകൊണ്ട് ഗുണിച്ച് നൂററെട്ടുകൊണ്ടു ഹരിച്ചശിഷ്ടവും; ലഗ്നം സ്ഥിരമായാൽ ആദിത്യൻ നില്ക്കുന്നരാശിയിലെ നവാംശസംഖ്യയെ ലഗ്നനവാംശസംഖ്യകൊണ്ട് ഗുണിച്ച് നൂററിഎട്ടുകൊണ്ട് ഹരിച്ചശിഷ്ടവും; ലഗ്നം ഉഭയരാശിയായാൽ ആദിത്യൻ നിൽക്കുന്ന നവാംശകംമുതൽ മീനാവസാനംവരെ ഉള്ള രാശിനവാംശകസംഖ്യകളെ മുൻപറഞ്ഞപ്രകാരംതന്നെ ഗുണിച്ച് നൂററിഎട്ടുകൊണ്ടു ഹരിച്ച ശിഷ്ടവും എത്രയാണോ അത്ര അയനക്ഷണാദികാലം ചെല്ലുമ്പോൾ ഫലസിദ്ധിയുണ്ടാകുമെന്ന് പറയണം. ഇവിടെ ഫലകത്താവായഗ്രഹം (കാരകൻ) ചന്ദ്രനായാൽ ക്ഷണകാലവും—(മുഹൂർത്തം—രണ്ടുനാഴിക എന്നുസാരം) ചൊവ്വായായാൽ ദിവസവും ബുധനായാൽ രണ്ടുമാസവും വ്യാഴമായാൽ ഒരു മാസവും ശുക്രനായാൽ പതിനഞ്ചു ദിവസവും ആദിത്യനായാൽ ആറുമാസവും ശനിയായാൽ സംവത്സരവും കാലമാകുന്നു. ഹരിച്ച ശേഷം എത്രയോ അത്ര ക്ഷണദിവസാദികാലംകൊണ്ടു മടങ്ങിഎത്തുമെന്ന് സാരം. ജാതകംകൊണ്ടും ഇപ്രകാരം ഫലോൽഭവകാലത്തെ നിരൂപിച്ചുകൊള്ളണം. യോഗകത്താവായ ഗ്രഹത്തിന്റെ ഫലരാശിപ്രവേശകാലവും നിരൂപിക്കാവുന്നതാണ്. ദൃഷ്ടജാതകം നഷ്ടജാതകം ഇതുകളെ വച്ചും ഈ ഫലങ്ങൾ വാച്യങ്ങളാകുന്നു.

### ദേശം.

അടവിക്ഷേത്രഗ്രാമാംബുഗിരിഗ്രാമാപണാവടാരാമാഃ
നദ്യാമുഖം സരോർണ്ണവമിതി ഭദ്ദേശാസ്തു ചജഷീനാം. ൯.

മേടംമുതലായ പന്ത്രണ്ടുരാശികളുടേയും ദേശങ്ങൾ ക്രമേണ വനം, വയൽ, ഗ്രാമം, ജലാശയം പർവ്വതം, ഗ്രാമം, തെരുവ്, കുഴി, പൂങ്കാവു, നദീമുഖം, സരസ്സ് സമുദ്രം ഈ സ്ഥാനങ്ങളാകുന്നു. ലഗ്നചന്ദ്രമരത്രരാശികളിൽവച്ചു ബലമുള്ള രാശിയെക്കൊണ്ട് ഈ പറഞ്ഞ ദേശങ്ങളിലെ സ്ഥിതിയെ ചിന്തിച്ചുകൊള്ളണം.

### ദേശസ്ഥിതി.

ഭൂമ്യാകാശസ്ഥാനാം രാശീനാമുപരിസന്നിപാതേന
നീചോച്ചാരാതിസുഹൃദ്ദൂരാസന്നതച്ചമാദേശ്യം. ൧൦

ഭൂമിസ്ഥമായ രാശി അത്രസ്ഥവും ആകാശസ്ഥമായ രാശി ഛത്രവുമാകുന്നു. ഛത്രരാശി അത്രസ്ഥരാശിയുടെ നീചരാശിയായാൽ ആ ദേശം നീചപരിഗ്രഹീതവും ഉച്ചരാശിയായാൽ ഉൽകൃഷ്ടപരിഗ്രഹീതവും ശത്രുരാശിയായാൽ ശത്രുപരിഗ്രഹീതവും ബന്ധുരാശിയായാൽ

ബന്ധുപരിഗ്രഹിതവും സമീപരാശിയായാൽ സന്നികൃഷ്ടവും ആണെന്നു പറയണം. "മാർത്താണ്ഡ വൃഷഭൌളിതശ്ച ചതുരോ രാശീനതോന്യാംസ്ഥലാ" ഇത്യാദിയായ പ്രശ്നമാർഗ്ഗശ്ലോകംകൊണ്ടു ചരരാശിയേയും ഗ്രഹിച്ചുകൊൾക.

### ദിക്കും പ്രവൃത്തിയും.

ചംക്രമണാസനശയ്യാസ്ഥിതിരിത്യുദയാസ്തഹിബുകമേഷ്വേഷു
സ്വദിഗഭിമുഖേന കർമ്മഗ്രഹഭവനൈഃ പ്രാണിനാംവാച്യം. ൯

ഉദയരാശി സഞ്ചരിക്കുകയും ഏഴാംരാശി ഇരിക്കുകയും നാലാം രാശി കിടക്കുകയും പത്താംരാശി നിൽക്കുകയും ചെയ്യുന്നു. ഇവിടെ ബലമുള്ള ഗ്രഹത്തെക്കൊണ്ടോ രാശിയെക്കൊണ്ടോ പ്രോഷിതചോരാദികളുടെ ദിക്കും പ്രവൃത്തിയും പറഞ്ഞുകൊള്ളണം. യോഗകർത്താവായ ഗ്രഹത്തിന്റെ ദിക്കിനനുസരിച്ചുള്ള സ്ഥിതിയും ഇതുകൊണ്ടു ചിന്തിക്കാവുന്നതാണ്.

### ഫലകാലം.

അർക്കസ്യാദ്യഗതാഃ ക്ഷിപ്രംഫലദാഗ്രഹാസ്ത്വബലവാസഃ
ദൂരസ്ഥാശ്ചിരകാലാൽ ദീർഘാദി ഗൃഹപ്രമാണവശാൽ. ൰

ആദിത്യൻ നിൽക്കുന്നരാശിയുടെ രണ്ടു മൂന്നു നാലു് ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ സമീപസ്ഥന്മാരാകയാൽ അവർ വേഗേന ഫലപ്രദന്മാരും ശേഷം രാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾ വളരെ കാലംകൊണ്ടു ഫലത്തെ കൊടുക്കുന്നവരുമാകുന്നു. ചരരാശി ലഗ്നമായാൽ ദീർഘകാലംകൊണ്ടും സ്ഥിരരാശി ലഗ്നമായാൽ അല്പകാലംകൊണ്ടും ഉഭയരാശി ലഗ്നമായാൽ മദ്ധ്യകാലംകൊണ്ടും ഫലാനുഭവത്തെ പറയാം.

'ലഗ്നാർക്കചന്ദ്രൈക്യതദംശകൈക്യഘാതാസംഖ്യം
വർഷംമാസം ദിവസം ഗ്രഹഗത്യാവാ ഫലേൽകാലം. ൧

ഉദയലഗ്നപിണ്ഡത്തേയും സൂര്യസ്ഫുടഭാഗപിണ്ഡത്തേയും ചന്ദ്രസ്ഫുടഭാഗപിണ്ഡത്തേയും വെവ്വേറെ വച്ചു്, ഉദയലഗ്നപിണ്ഡത്തെ ആദിത്യസ്ഫുടഭാഗപിണ്ഡംകൊണ്ടും ആദിത്യഭാഗപിണ്ഡത്തെ ചന്ദ്രസ്ഫുടഭാഗപിണ്ഡംകൊണ്ടും ചന്ദ്രസ്ഫുടാംശകപിണ്ഡത്തെ ലഗ്നസ്ഫുടാംശകപിണ്ഡംകൊണ്ടും ഗുണിച്ചു് നൂറ്റിഅമ്പതുകൊണ്ടു ഹരിച്ചുകിട്ടുന്ന ഫലം ക്രമേണ സംവത്സരമാസദിവസങ്ങളായി ഭവിക്കും. ഇതുപറഞ്ഞ പ്രകാരംകൊണ്ടോ അഥവാ ഗ്രഹഗതികൊണ്ടോ ഫലകാലത്തെ പറഞ്ഞുകൊള്ളണം. ഫലദായിയായ ഗ്രഹം ലഗ്നത്തിലോ തന്റെ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ വരുന്നകാലം ഫലപ്രാപ്തിയുണ്ടാകും. ഇ

വിടെ സ്ഥിരരാശി ലഗ്നമാകയാൽ മൂന്നു ഹരിച്ചുകിട്ടിയ ഫലത്തെ നാലിൽ ഗുണിക്കണമെന്നും ഉഭയരാശിയായാൽ മൂന്നിൽ ഗുണിക്കണമെന്നും ചരരാശിയായാൽ ഈ ഗുണനം ചെയ്യേണ്ടാ എന്നും പറയുന്നു. സന്താനപ്രശ്നത്തിൽ അഞ്ചാംഭാവാധിപനും മാതൃകാരകനും പിതൃകാരകനുമായ ഗ്രഹങ്ങൾ പരസ്പരദൃഷ്ടന്മാരായോ ഏകരാശിസ്ഥന്മാരായോ വരുന്നകാലം പുത്രലാഭത്തെ പറയാം. ഇങ്ങിനെ മറ്റുഭാവങ്ങളുടേയും ഫലോദയകാലത്തെ ചിന്തിച്ചുകൊള്ളണം.

ലഗ്നാതീതാദ്യൈഃ പ്രാപ്യാദേഷ്യൈർവിലഗ്നഭാൽപ്രാപ്തഃ
മദ്ധ്യാസ്തഹിബുകരേഖാ- ന്തരഗൈർവൃത്തൈഷ്യസമ്പ്രാപ്താഃ ൧

ലഗ്നത്തിന്റെ അതീതരാശിയായ പന്ത്രണ്ടാമേടംകൊണ്ട് ഭൂതകാലഫലത്തെയും പൂർവ്വജന്മത്തെയും നിരൂപിക്കണം. രണ്ടാമേടംകൊണ്ട് ഭാവിഫലവും ഭവിഷ്യജ്ജന്മവും നിരൂപണീയങ്ങളാകുന്നു. ലഗ്നംകൊണ്ട് വർത്തമാനഫലം മുഴുവനും ചിന്തിക്കയും വേണം. പത്ത്, ഏഴ്, നാല്, ലഗ്നം ഈ കേന്ദ്രങ്ങളുടെ ഇടയിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും ക്രമേണ ഭൂതഭവിഷ്യദ്വർത്തമാനഫലങ്ങളെ പറയാവുന്നതാണ്. നവമഭാവം മുതൽ ലഗ്നംവരെയുള്ള നാലുഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് ഭൂതകാലഫലത്തെയും അഞ്ചാംഭാവം മുതൽ അഷ്ടമംവരെയുള്ള നാലുരാശികളെക്കൊണ്ട വരുവാൻപോകുന്നഫലത്തെയും ലഗ്നത്തിന്റെ ഉദിതാംശം മുതൽ ഉള്ളശേഷം നാലുരാശികളെക്കൊണ്ട് വർത്തമാനഫലത്തെയും നിരൂപിക്കണമെന്നുമുണ്ട്. "ലഗ്നാദാപഞ്ചമഗൈരാനവമസ്ഥൈശ്ചഖേചരൈരന്യമാൽ ആലഗ്നാഗൈരപി വർത്താതീതം ശുഭാശുഭംവാച്യം" എന്ന അനുഷ്ഠാനപദ്ധതിയുമുണ്ട്.

ക്ഷണദിവസ പക്ഷമാസർത്ത്വയനാബ്ദാനാം നവാംശകൈർവ്വാ ഗ്രഹാഃ
ശശിഭൗമശുക്ര സൂര്യഗുരു ബുധരവിസുതൈഃ ക്രമാൽഭുക്തൈഃ. ൨

ചന്ദ്രന്റെ ക്ഷണം; കുജന്റെ ദിവസം; ശുക്രന്റെ പക്ഷം; വ്യാഴത്തിന്റെ മാസം; ബുധന്നരണ്ടുമാസമായ ഋതു; ശനിക്ക സംവത്സരം ഇങ്ങിനെ കാലങ്ങളെ ഗ്രഹിച്ചുകൊള്ളണം. പ്രശ്നഫലകർത്താവായ ഗ്രഹത്തിന്ന എത്ര നവാംശകമുണ്ടോ അത്ര ക്ഷണദിവസാദികാലംകൊണ്ട് ഫലപ്രാപ്തിയെകല്പിക്കാം. ക്ഷിപ്രസാദ്ധ്യക്ഷണം പ്രശ്നത്തിലുണ്ടെങ്കിൽ കേവലം ക്ഷണദിവസാദികാലങ്ങളെമാത്രം പറയുകയും ചെയ്യാം. ഈവക കാര്യങ്ങളെല്ലാം ഔചിത്യംപോലെ വിചാരിച്ചു സൂക്ഷ്മമായി പറഞ്ഞുകൊൾകയും വേണം.

ഇതികൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
പഞ്ചമോദ്ധ്യായഃ.

## അഥ ഷഷ്ഠോദ്ധ്യായഃ.



### നഷ്ടജാതകം ലഗ്നചന്ദ്രകഥനം.

പ്രഷ്ട്രാരൂഢം രാശിംയേ വീക്ഷന്തേഗ്രഹാ ബലോപേതാഃ
തേഷാം കോത്തമം പ്രഷ്ടുർജ്ജന്മർക്ഷം നിർദിശേന്മതിമാൻ. ൧

ജനിച്ച ആണ്ട്, മാസം, നക്ഷത്രം, ലഗ്നം ഇവ നിശ്ചയമുണ്ടായിട്ടോ ഇല്ലാതെയോ ദൈവജ്ഞനോടുതന്റെ ജന്മനക്ഷത്രം മുതലായതു ഏതാണെന്നു ചോദിച്ചാൽ ഉടൻ ദൈവജ്ഞൻ ചെയ്യേണ്ടകൃത്യം നഷ്ടജാതകഗണിതമാകുന്നു. അതിന്റെ പ്രകാരത്തെയാണ് ഇനി ഇവിടെ പറയുന്നത്. പ്രഷ്ടാവിനാൽ ആരൂഢമായ രാശിയെ നോക്കുന്നഗ്രഹങ്ങളിൽവച്ചു ബലമുള്ള ഗ്രഹത്തിന്റെരാശി(ചൊവ്വായ്ക്കു മേടം വൃശ്ചികം; ശുക്രനു ഇടവം തുലാം ഇത്യാദി) ജനിച്ച കൂറോ ലഗ്നമോ ആയിരിക്കുമെന്നു ബുദ്ധിമാനായ ജ്യൌതിഷികൻ പറയണം.

ഗ്രഹവീക്ഷണ നിർമ്മുക്തം കേന്ദ്രം ബലവത്തമം ഭവേജ്ജന്മ.
വിഷമേ പുരുഷ ഗ്രഹേവാ സ്ഥിതാ ദൃഷ്ടേനേക്ഷിതേമേഷഃ ൨

പൂർവ്വോക്തപ്രകാരം പ്രഷ്ട്രാരൂഢമായരാശിയ്ക്കു ഗ്രഹദൃഷ്ടിയൊന്നുമില്ലാതെയിരുന്നാൽ ആരൂഢകേന്ദ്രങ്ങളിൽ വച്ചു ബലമുള്ളരാശി ജന്മലഗ്നമായിരിക്കുമെന്നു പറയണം. കുജാദിഗ്രഹങ്ങൾക്കു ഈരണ്ടുരാശികളുടെ അധിപത്യം ഉള്ളതിനാൽ അവയിൽ ഏതാണ് ജന്മലഗ്നം എന്നിനിപ്പറയുന്നു. ആരൂഢത്തിലേയ്ക്കു നോക്കുന്ന ഗ്രഹം കുജനായിരിക്കുകയും ആ കുജൻ നില്ക്കുന്ന രാശി മേടം മിഥുനം ചിങ്ങം മുതലായ ഓജരാശിയായിരിക്കുകയും ചെയ്താൽ ജന്മലഗ്നം മേടമായിരിക്കുമെന്നും ഇപ്രകാരം കർക്കടകം മുതലായ യുഗ്മരാശിയിൽനിന്നു കുജൻ ആരൂഢത്തെ ദൃഷ്ടിചെയ്താൽ വൃശ്ചികരാശി ജന്മലഗ്നമായിരിക്കുമെന്നും നിർദ്ദേശിച്ചുകൊള്ളണം. ശേഷം ഉള്ളഗ്രഹങ്ങളുടെ ദൃഷ്ടികൊണ്ടും ഇപ്രകാരം ഓജയുഗ്മഭേദമനുസരിച്ചു ലഗ്നത്തെ നിർണ്ണയിച്ചു കൊൾകയും വേണം.

യുഗ്മേ സ്ത്രീരാശൌവാസ്ഥിതായദിലഗ്നമീക്ഷതേ ഭൌമഃ
ജന്മാഷ്ടമരാശിസ്സ്യാൽ ശേഷൈരപിചൈവമൂഹ്യന്തേ.

ഇവിടെ പ്രഷ്ട്രാരൂഢരാശികൊണ്ട് ജനിച്ചകൂറിനെയും ഇപ്രകാരം പൃച്ഛാകാലത്തിലെ ഉദയലഗ്നംകൊണ്ട് ജനിച്ചലഗ്നത്തേയും വിചാരിക്കണമെന്നാണ് ആചാര്യാഭിപ്രായം. ആദിത്യചന്ദ്രന്മാർക്ക്

ഓരോരോ രാശികളുടെ ആധിപത്യമാത്രം ഉള്ളതിനാൽ അവരുടെ ദൃഷ്ടികൊണ്ടു ലഗ്നസംശയത്തിന അവകാശമില്ല.

പുരുഷഗ്രഹം വാ യുദ്ധം പുരുഷഗ്രഹസ്ഥാഗ്രഹാനിരീക്ഷതേ
തജ്ജന്മപുരുഷരാശൌ വിപരീതേ സ്ത്രീഗ്രഹേ വാച്യം. ൧൮

പൂർവ്വശ്ലോകങ്ങളിൽ പറഞ്ഞ ലക്ഷണമില്ലാതെയിരുന്നാൽ ഇനി പറയുന്ന പ്രകാരവും ജന്മലഗ്നത്തെ നിർണ്ണയിക്കാവുന്നതാണ്. ഓജരാശിയായ അരുദ്ധത്തെ ഓജരാശിയിൽ നില്ക്കുന്ന പല ഗ്രഹങ്ങളും നോക്കുന്നുണ്ടെങ്കിൽ ജനനം ഓജരാശിക്കുറിൽ തന്നെ എന്നും യുഗ്മരാശിയായ ആരൂഢത്തെ യുഗ്മരാശിസ്ഥിതന്മാരായ പല ഗ്രഹങ്ങളും നോക്കുന്നു എങ്കിൽ ജനനം യുഗ്മരാശിക്കുറിലെന്നും പറഞ്ഞുകൊൾക.

സ്ത്രീഗ്രഹഭവനേസ്ത്രീർക്ഷംപുരുഷഗ്രഹേ ചാപിഭവതിപുംരാശിഃ
വിഷമേശശിനിനരർക്ഷം സ്ത്രീരാശിയ്യുഗ്മരാശിഗതേ. ൧൯

യുഗ്മരാശി ലഗ്നമായാൽ മുമ്പുപറഞ്ഞപ്രകാരം യുഗ്മരാശി ജന്മലഗ്നമായിരിക്കുമെന്നും ഓജരാശിയായാൽ ഓജരാശി ജന്മലഗ്നമെന്നും ഇവിടെ നിർദ്ദേശിച്ചതു ശരിതന്നെ. പൂർണ്ണചന്ദ്രൻ ഓജരാശിയിൽ നിന്നാലും ഓജരാശിതന്നെ ജന്മലഗ്നം എന്നും യുഗ്മരാശിസ്ഥനായാൽ യുഗ്മം ജന്മലഗ്നമെന്നും അറിഞ്ഞുകൊൾക. ഇവിടെ ദ്രഷ്ടാവായഗ്രഹം നില്ക്കുന്നരാശിയുടെ ഓജയുഗ്മത്വം മേടം ആദിയായും ആരൂഢമാദിയായും നോക്കേണ്ടതാണ്. ആ രണ്ടുവിധവും കണക്കാക്കുമ്പോൾ പരസ്പരം വ്യത്യാസപ്പെട്ടുവന്നാൽ ആരൂഢരാശി ഓജമാണെങ്കിൽ ഓജരാശി ജന്മലഗ്നമെന്നും യുഗ്മമാണെങ്കിൽ യുഗ്മരാശി ജന്മലഗ്നമെന്നും അറിഞ്ഞുകൊള്ളണം. ഇവിടെ മുമ്പിൽചൊന്നതിനെ പറഞ്ഞതുപോലെ തന്നെ പ്രശ്നകാലോദയലഗ്നത്തിൽ നോക്കുന്ന ഗ്രഹത്തിന്റെ ക്ഷേത്രം മുതലായതു ജനിച്ചലഗ്നമായിരിക്കുമെന്നുള്ള സംഗതിയും വിചാരിച്ചു പറഞ്ഞുകൊള്ളേണ്ടതാകുന്നു.

## നക്ഷത്രകഥനം.

യാവന്തോത്രാസീനാഃ പ്രാശ്നികസഹിതാഃ പ്രവക്തൃയുക്താശ്ച
സർവ്വേത്രിഗുണാപന്നാ ഭേണവിശുദ്ധാസ്തതോജന്മ. ൨൦

നഷ്ടജാതകപ്രശ്നസമയം ദൈവജ്ഞനും പ്രഷ്ടാവും ഉൾപ്പെടെ ആ സ്ഥലത്തു എത്രപേർ ഇരിക്കുന്നുവോ അതു സംഖ്യയെ മൂന്നിൽ ഗുണിച്ചു ഇരുപത്തേഴിൽ ഹരിച്ചശിഷ്ടം അശ്വതിമുതലായ നക്ഷത്രങ്ങളായിവരും. ഇവിടെ ചരരാശിലഗ്നമായാൽ അശ്വതി ആദിയാ

യും ലഗ്നം സ്ഥിരരാശിയായാൽ മകം ആദിയായും ഉഭയരാശിയാൽ മൂലം ആദിയായും നക്ഷത്രങ്ങളെ "എണ്ണണമെന്നുണ്ട്. ദസ്രാദ്ഗണ്യാ ചരഭ ഉദിതേസ്യാസ്ഥിരേഭാൽ പിതൄണാം മൂലാദ്രാശാവുഭയസ്മിന്നതുപ്രഷ്ടൃജന്മർക്ഷമന്ത്യം" എന്നുമേലെഴുതിയതിനു പ്രമാണം.

ജന്മർക്ഷസ്യപ്രശ്നരാശിഗ്രഹജാതിദർശനശ്രവണൈഃ
കൂർമ്മവിഭാഗൈരപിവാ ബ്രൂയാൽ ഭാഗാംശകൈരൃക്ഷം. ൧

രാശി, ഗ്രഹം, വിപ്രാദിജാതി, യാദൃച്ഛികങ്ങളായ മററുദർശനശ്രവണാദികൾ ഇതുകളെ വഴിപോലെ ചിന്തിച്ചുവേണം ജനിച്ചകൂറും ലഗ്നവും പറയുവാൻ. "തത്രൈഷാം ശ്രവണം നിരീക്ഷണമപി ജ്ഞേയം ഹി യാദൃച്ഛികം" എന്നു പ്രശ്നമാർഗ്ഗത്തിലും "ഭക്ത്യാഹൃതാകാരതശ്ചൈവ ചിന്ത്യം" എന്നു ബൃഹജ്ജാതകത്തിലും പറഞ്ഞിട്ടുള്ളതു ഇവിടെ പ്രത്യേകം സ്മരണീയമാണ്. കൂർമ്മചക്രവിഭാഗംകൊണ്ടും നവാംശകങ്ങൾകൊണ്ടും നഷ്ടജാതകവിധിയിൽ നക്ഷത്രത്തെ പറയാം. ഇവിടെയും ചരസ്ഥിരോഭയ ഭേദത്തിൽ മുമ്പുപറഞ്ഞതുപോലെ അശ്വതി മകം മൂലം ഈ ക്രമത്തിനുവേണം എണ്ണിപ്പറയുവാനെന്നുണ്ട്. ഇതിലെ കൂർമ്മവിഭാഗപ്രകാരത്തെ സംഹിതാദിഗ്രന്ഥങ്ങളിൽനിന്നു അറിയേണ്ടതാകുന്നു. വിസ്തരഭയം നിമിത്തം ഇപ്പോൾ അതിനെ ഇവിടെ വിവരിക്കുന്നില്ല.

വാച്യം ദ്വാദശ ഭാഗൈ- രാദ്യേഭാഗേ തദേവ ജന്മസ്യാൽ
ഭവതി ദ്വിതീയ ഭാഗേ ദ്വിതീയരാശിസ്തഥാന്യേഷു. ൨

യദിമഉദേതിനവാംശ- സ്തദിമംശേ ജന്മനിർദ്ദിശേൽ പ്രഷ്ടുഃ
പൃച്ഛകജന്മർക്ഷവശാൽ തസ്യകുലസ്യാപി ജന്മവാച്യംഹി. ൩

പഞ്ചമചതുർത്ഥസപ്തമ- തൃതീയനവമാരിഷഡ്വ്യസഹിതാനി
സുതമാതൃദാരസോദര- പിതൃശത്രൂണാം ച ജന്മ ഭദേത്. ൪

ലഗ്നസ്ഫുടത്തിനു ആദ്യത്തെ ദ്വാദശാംശകമായാൽ അതു തന്നെ ജന്മരാശിയായിരിക്കും. രണ്ടാമത്തെ ദ്വാദശാംശകമായാൽ അതു ദ്വിതീയരാശിതന്നെ ജന്മരാശിയായിഭവിക്കും. ലഗ്നദ്വാദശാംശരാശിയേതൊന്നോ അതുതന്നെ ജന്മരാശി എന്നുസാരം. ഇങ്ങിനെ പൃച്ഛകൻെറ ജന്മനക്ഷത്രം പറഞ്ഞാൽ അതനുസരിച്ചു പൃച്ഛകൻെറ കുലത്തിലുള്ള പുത്രൻ ഭാര്യ മാതാവുമുതലായവരുടെയും ജന്മത്തെ പറയാവുന്നതാണ്. ലഗ്നത്തിൻെറ അഞ്ചാമെടംകൊണ്ടു പുത്രൻെറയും നാലാമെടംകൊണ്ടു മാതാവിൻെറയും ഏഴാമെടംകൊണ്ടു ഭാര്യയുടെയും മൂന്നാമെടംകൊണ്ടു സഹോദരൻെറയും ഒമ്പതാമെടംകൊണ്ടു പിതാവിൻെറയും ആറാമെടംകൊണ്ടു ശത്രുവിൻെറയും ജന്മരാശിയെ

പറഞ്ഞുകൊള്ളണം. എങ്ങിനെയെന്നാൽ, പുത്രന്റെ ജന്മരാശിയെ ചോദിച്ചാൽ ലഗ്നത്തിന്റെ പഞ്ചമഭാവത്തെ ആരൂഢമാക്കിക്കല്പിച്ചു അതിന്റെ ദ്വാദശാംശകംകൊണ്ടു മുൻപറഞ്ഞലക്ഷണപ്രകാരം കണക്കാക്കി ജന്മരാശിയെ പറഞ്ഞുകൊള്ളണം. മാതാദികളുടെ ജന്മരാശിയെയും ഈ സമ്പ്രദായത്തിൽതന്നെ ഗണിച്ചുകൊൾകയും വേണം എന്നാചിലരുടെ പക്ഷം. ഇവിടെ പക്ഷാന്തരമുള്ളതിനാൽ അതിനെക്കൂടി താഴെ കാണിക്കുന്നു. മുൻപറഞ്ഞ പഞ്ചമാദിഭാവസ്ഫുടങ്ങളെ ലഗ്നത്തിന്റെ ഉദിതനവാംശകങ്ങളെക്കൊണ്ടു ഗുണിച്ചു ഇരുപത്തേഴുകൊണ്ടു ഹരിച്ചു ശിഷ്ടമുള്ളതിനെ അശ്വതിമുതലെണ്ണിയാൽ വരുന്ന നക്ഷത്രം പുത്രാദികളുടെ ജന്മനക്ഷത്രമായി ഭവിക്കുമെന്നസാരം.

## തിഥികഥനം

കുജശുക്രബുധശശിദിനകൃൽ-
ഗുരുസൂര്യസുതോരഗാസ്തിഥിവസാനാം
ഏകാദീനാം പതയോ
മേഷാദ്യാരാശേരപ്യേവം. ൧൧

കുജന്നു പ്രതിപദം; ശുക്രന്നു ദ്വിതീയ, ബുധന്നു തൃതീയ; ചന്ദ്രന്നു ചതുർത്ഥി; ആദിത്യന്നു പഞ്ചമി; വ്യാഴത്തിന്നു ഷഷ്ഠി; ശനിയ്ക്കു സപ്തമി; രാഹുവിന്നു അഷ്ടമി ഇങ്ങിനെ എട്ടുഗ്രഹങ്ങൾക്കും എട്ടുതിഥികഴിഞ്ഞാൽപിന്നെയും കുജാദികൾക്കു നവമ്യാദിതിഥിയെ കണക്കാക്കിക്കൊള്ളണം, ഒടുവിൽ രാഹുവിന്നു അമാവാസിയാകുന്നു. ഇതുപോലെതന്നെ കുജാദികൾക്കു മേഷാദിരാശികളെ കണക്കാക്കുമ്പോൾ രാഹുവിന്നു വൃശ്ചികരാശിവരും. വീണ്ടും ചാപാദിരാശികളെ കുജൻ ആദിയായി എണ്ണണം. ഒടുവിൽ മീനംരാശി രാഹുവിനാകുന്നു എന്നുമാത്രം ഭേദമുണ്ട്. ഏതൊരു ഗ്രഹത്തെക്കൊണ്ടു ജന്മരാശിയെ നിശ്ചയിച്ചുവോ ആ ഗ്രഹത്തിന്റെ തിഥിയെ പറഞ്ഞുകൊള്ളണം. അവിടെ ഒരു ഗ്രഹത്തിന്നു രണ്ടും മൂന്നും തിഥികൾവീതം വരുന്നതാകയാൽ ആ വ്യത്യാസത്തെ അടുത്തശ്ലോകംകൊണ്ടു് ഇനി പറയുന്നു.

## യാമകഥനം.

തിഥയസ്സമവിഷമാസ്സ്യുസ്സൂര്യസ്യാം തിഥ്യാംഗതോശ്വിനീംസൂര്യഃ
വിഷമേസ്ഥിതേനശശിനാ വിഷമോയുഗ്മേഽസമോദിവസഃ.

ദ്വിതീയ ചതുർത്ഥി മുതലായ യുഗ്മതിഥികളിലാണ് സൂര്യന്റെ മേഷസംക്രമമെങ്കിൽ നവമി ആദിയായി തിഥികളെ കണക്കാക്കണം. പ്രതിപദം തൃതീയ മുതലായ ഓജതിഥികളിൽ സൂര്യന്റെ മേഷസം

ക്രമം ഭേദിച്ചാൽ പ്രതിപദം അടിയായ തിഥികളെന്നും അറിഞ്ഞു കൊൾക. നഷ്ടജാതകപ്രശ്നസമയം ചന്ദ്രൻ ഓജരാശിയിൽനിന്നാൽ പ്രതിപദാദി തിഥികളേയും യുഗ്മതിഥിയിൽ നിന്നാൽ നവമ്യാദിതിഥികളേയും കണക്കാക്കുകയും വേണം. പൂർണ്ണചന്ദ്രനാണെങ്കിൽ ഈ പ്രകാരംതന്നെയാണ് തിഥികളെ നിരൂപിക്കേണ്ടത്. കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞപ്രകാരം കുജശുക്രാദികൾ ഉദയം മുതൽ ഉള്ള എട്ടുയാമങ്ങളുടെ അധിപന്മാരായിരിക്കും. അതുകൊണ്ട് ജന്മരാശി നിർണ്ണയത്തിൽ നിമിത്തഭൂതനായ ഗ്രഹത്തിന്റെ യാമത്തിലാണ് പൃച്ഛകന്റെ ജനനം എന്നും അറിയുക.

### പക്ഷകഥനം മാസകഥനം.

പുരുഷാലയഗ്രഹാണാം ജ്യോത്സ്നാപക്ഷോഹിയോഷിതാമപരഃ
മേഷാദീനാം മാസാവൈശാഖാദ്യാഃ ക്രമേണോക്താഃ. ൧൩

പുരുഷഗ്രഹദൃഷ്ടിയും ഓജരാശിലഗ്നവും ആയാൽ പൃച്ഛകന്റെ ജനനം ശുക്ലപക്ഷത്തിലും യുഗ്മരാശിലഗ്നവും സ്ത്രീഗ്രഹദൃഷ്ടിയും ആണെങ്കിൽ ജനനം കൃഷ്ണപക്ഷത്തിലുമായിരിക്കും. പ്രശ്നസമയം മേടം ഇടവം മുതലായ രാശികൾ ഉദയമായാൽ ക്രമേണ വൈശാഖം ജ്യൈഷ്ഠ്യം മുതലായ ചാന്ദ്രമാസങ്ങളിലാണ് ജനനമെന്നും പറയണം.

### പ്രകാരാന്തരം.

ആരൂഢമാത്മനോവാ ഗ്രഹാവിലഗ്നം ചരേപുനഃകാര്യാഃ
നക്ഷത്രമേവമൂഹ്യം തഥവാശ്രേയാൻപരഃകല്പ്യഃ. ൧൪

ഇതു വേറൊരുപ്രകാരമുള്ള നഷ്ടജാതകവിധിയാകുന്നു. ഒരുവൻ നഷ്ടജാതകത്തെക്കുറിച്ചു ചോദിച്ചാൽ ദൈവജ്ഞൻ താൻ ഇരിക്കുന്ന രാശിയെ ആരൂഢമാക്കിക്കല്പിച്ചു അതിൽ ദൃഷ്ടിചെയ്യുന്ന ഗ്രഹങ്ങളിൽവച്ചു ബലമുള്ള ഗ്രഹത്തിനെക്കൊണ്ടു മുൻപറഞ്ഞപ്രകാരം നക്ഷത്രാദികളെ കണക്കാക്കിപ്പറയണം. പ്രഷ്ടാവ് വിദ്വാനോ ഗുണവാനോ മഹാനോ ആയിരുന്നാൽ ഈ ശ്ലോകത്തിൽ പറഞ്ഞപ്രകാരം തന്നെ നഷ്ടജാതകഗണിതത്തെ ചെയ്യണമെന്നാണ് പല ആചാര്യന്മാരുടേയും അഭിപ്രായം. കൂർമ്മചക്രവിഭാഗംകൊണ്ട് നക്ഷത്രസ്ഥിതിയെ ഈവിധത്തിലറിഞ്ഞും നക്ഷത്രത്തെ പറയാവുന്നതാണ്. ഇവിടെ ഈപക്ഷം കുറേക്കൂടി ശ്രേഷ്ഠമായിരിക്കുകയും ചെയ്യും.

### ഋതുലക്ഷണം.

യമശുക്രഭൂമിതനയാഃ ശശാങ്ക ചന്ദ്രാത്മജാമരാചാര്യാഃ
ശിശിരാദീനാം പതയോദ്രേക്കാണാശ്ചൈവമേതേഷാം. ൧൫

ശനിയ്ക്കു് ശിശിരം; ശുക്രനു് വസന്തം; കുജനു് ഗ്രീഷ്മം; ചന്ദ്രനു് വർഷം; ബുധനു് ശരത്തു ; വ്യാഴത്തിനു് ഹേമന്തം; ഇങ്ങിനെ ഗ്രഹങ്ങളെക്കൊണ്ടു് ആറു് ഋതുക്കളെ അറിയുക. ഈ ഋതുക്കളിൽ മാഘം ഫാൽഗുനം മുതലായ ഈ രണ്ടു ചാന്ദ്രമാസങ്ങൾ അന്തർഭവിച്ചിരിക്കുകയും ചെയ്യും. ഇവിടെ ആദിത്യനു് ഋതു പറഞ്ഞിട്ടില്ലെങ്കിലും ഗ്രീഷ്മർത്തുവാണെന്നു് ഗ്രന്ഥാന്തരമുണ്ടു്. മുൻപു് പറഞ്ഞപ്രകാരം വൈശാഖാദിമാസങ്ങളെ അറിഞ്ഞാൽ ഈ ഋതുവിൽ ജനനമാണെന്നാണു് പിന്നെ പറയേണ്ടതു്. ദ്രേക്കാണാധിപത്യമോ ലഗ്നസ്ഥിതിയോ ഉള്ള ഗ്രഹത്തിന്റെ ഋതുവിലായിരിക്കും പൃച്ഛകന്റെ ജനനം.

അന്യതമഗ്രഹരാശിം
തദയനവശാൽ ചരതിരവിരതോഽന്യസ്മിൻ
തസ്യർത്തുരസൗ ജ്ഞേയോ
ഗ്രഹസ്യമാസഃക്രമേണോക്താഃ ൧൫

ആദിത്യൻ നിൽക്കുന്നതു് ഏതൊരു ദ്രേക്കാണത്തിലാണോ ആ ദ്രേക്കാണാധിപന്റെ ഋതുവിനെയാണു് ഇവിടെ പറയേണ്ടതു്. ഈ പ്രകാരമാകുമ്പോൾ അയനഭേദം സംഭവിക്കുമെങ്കിൽ ആദ്യത്തെ പക്ഷപ്രകാരംതന്നെ ഋതുവിനെ നിർദ്ദേശിക്കണം. മാസങ്ങളെ മുമ്പുപറഞ്ഞപ്രകാരംതന്നെ വിചാരിക്കുകയും വേണം.

## അയനകഥനം.

പൂർവ്വവിഭാഗേരാശേ-രുദഗയനം ദക്ഷിണം തതശ്ശേഷം
ദ്രേക്കാണംപൂർവ്വഭാഗേ പൂർവ്വോഭാഗോപരോഽന്യസ്മിൻ. ൧൬

ഓജരാശി ലഗ്നത്തിൽ ആദ്യഹോരയായിരുന്നാലും യുഗ്മരാശി ലഗ്നത്തിൽ ദ്വിതീയഹോരയായിരുന്നാലും ഉത്തരായണമെന്നും; ഓജരാശിയിൽ ദ്വിതീയഹോരയായാലും യുഗ്മരാശിയിൽ ആദ്യഹോരയായാലും ദക്ഷിണായനമെന്നും പറയണം. ദ്രേക്കാണത്തെ രണ്ടായി ഭാഗിച്ചാൽ അതിന്റെ ആദ്യഭാഗത്തിലാണു് ഉദയലഗ്നമെങ്കിൽ മുമ്പു് നിർദ്ദേശിച്ച ഋതുവിൽ ആദ്യമാസത്തിലും രണ്ടാംഭാഗത്തിലെങ്കിൽ രണ്ടാമത്തെ മാസത്തിലും ജനനമാണെന്നു് പറയുക. അവിടെ ദ്രേക്കാണത്തിൽചെന്ന തീയതികൊണ്ടു് ത്രൈരാശികപ്രകാരം തിഥിയെയും നിർദ്ദേശിച്ചുകൊള്ളണം. സൂര്യസ്ഥിതദ്രേക്കാണംകൊണ്ടാണു് മുൻപു് ഋതുവിനെ പറഞ്ഞിട്ടുള്ളതു് എങ്കിൽ ഇവിടെ ആദിത്യൻ നിൽക്കുന്ന ദ്രേക്കാണംകൊണ്ടുതന്നെവേണം തിഥിമാസങ്ങളെ പറയുവാൻ.

## ദിനരാത്രിവിഭാഗം.

ദിനബലരാശി വിലഗ്നേ ഗ്രഹേക്ഷ്യേ പുംസാം നസ്സനിശിജാതഃ
നിശിബലിനിഗ്രഹേജാതസ്ത്രീഃ കാന്തകക്ഷ്യാംശഗതേ വക്രേ. ൧൮

രാത്രി ബലമുള്ള രാശി ലഗ്നമായാലും രാത്രി ബലമുള്ള ഗ്രഹങ്ങൾ ദൃഷ്ടിചെയ്താലും ജനനം പകലാണെന്നും ദിനബലമുള്ള രാശി ലഗ്നമായാലും ദിനബലമുള്ള ഗ്രഹങ്ങൾ നോക്കിയാലും ജനനം രാത്രിയാണെന്നും പറയണം. ചന്ദ്രൻ ബലവാനായി അഞ്ചാമെടത്തു നിന്നാൽ പകലും ഒമ്പതാമെടത്തു നിന്നാൽ രാത്രിയിലും ജനനമായിരിക്കുമെന്നും പറയാം.

നവമോ രാശീരാത്രൗ ദിവസേ ജാതസ്യ പഞ്ചമോരാശിഃ
ദ്രേക്കാണോയാവതിഥമാ ലഗ്നാത്തതിഥമോ ഭവേജ്ജന്മ. ൧൯

ലഗ്നത്തിന്റെ ഒമ്പതാം രാശി നിശാബലമുള്ള രാശിയായാൽ ജനനം പകലും അഞ്ചാം രാശി ദിനബലമുള്ള രാശിയാണെങ്കിൽ ജനനം രാത്രിയിലുമായിരിക്കും. ലഗ്നസ്ഫുടത്തിലെ ദ്രേക്കാണംമുതൽ എത്രാമത്തെ ദ്രേക്കാണത്തിലാണ് സൂര്യൻ നില്ക്കുന്നത്. പൃഛാകാലോദയലഗ്നത്തിൽനിന്ന അത്രാമത്തെരാശി ജന്മലഗ്നമായിരിക്കും. ഇവിടെ ദ്രേക്കാണത്തെ എണ്ണുമ്പോൾ വരുന്നസംഖ്യ പന്ത്രണ്ടിൽ കൂടുതൽ ഉണ്ടായാൽ പന്ത്രണ്ടിൽഹരിച്ച ശിഷ്ടമുള്ളതിനെമാത്രം കണക്കാക്കിയാൽ മതി.

പ്രഷ്ടുർവ്വയഃ പ്രമാണം ജ്ഞാത്വാ പ്രതിലോമമാനയേൽ ചാരൈഃ
അസൽഗ്രഹാഃ പ്രസൂതൗ തത്സ്ഥതൽകാരണമയോജ്യം. ൨൦

മുമ്പുപറഞ്ഞ ലക്ഷണങ്ങൾകൊണ്ടോ മററു ശാസ്ത്രമുഖേനയോ പ്രഷ്ടാവിന്റെ വയസ്സിനെ അറിഞ്ഞു ഗ്രഹചാരങ്ങളെ പ്രതിലോമമായി കണക്കാക്കി ജനനദിവസവും ലഗ്നവും നിശ്ചയിച്ച് തൽക്കാലഗ്രഹങ്ങളേയും ഉണ്ടാക്കി ജാതകഫലത്തെ സ്പഷ്ടമായി പറഞ്ഞുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ഷഷ്ഠോദ്ധ്യായഃ.

..............................

# അഥ സപ്തമോദ്ധ്യായഃ.



## ആയുഃപിണ്ഡം.

ഹോരാംശദ്രേക്കാണനവാംശദ്വാദശാംശലഗ്നവർഗ്ഗവിവരോത്ഥ
മൂലാന്തരാന്തരാ മാസാദ്യാ ഗ്രഹാസ്സ്തോഭ്യേരിതാഃ. ൧

ഹോരാംശദ്രേക്കാണദ്വാദശാംശലഗ്നവർഗ്ഗണാം മതയോഃ
വിവരേ മാസാദിസ്സ്യാ-ദോജേഷ്ടതീ സംയുജിതേഷ്വം. ൨

കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞപ്രകാരം പ്രഷ്ടാവിന്റെ വയഃപ്രമാണത്തെ അറിഞ്ഞാൽ അതുകൊണ്ട് പ്രശ്നലഗ്നസ്ഫുടകലയെ ഗുണിച്ച് ശോധ്യാംശമുണ്ടെങ്കിൽ കളഞ്ഞശേഷം മാസങ്ങളായി ഭവിക്കും. അതിനെ ഹരിച്ചാൽ അത് പ്രശ്നലഗ്നം ഓജരാശിയാണെങ്കിൽ കഴിഞ്ഞമാസങ്ങളും യുഗ്മരാശിയാണെങ്കിൽ മേൽ വരുവാൻ പോകുന്ന മാസങ്ങളും അതിനിക്കയുംചെയ്യും. ഈ മാസങ്ങളെ പന്ത്രണ്ടിൽ ഹരിച്ചുകിട്ടുന്നഫലം വർഷങ്ങളാകുന്നു. ഉദയലഗ്നസ്ഫുടത്തെ മൂന്നിടികിൽവെച്ച് ഒന്നിനെ തീയതിയാക്കുക; മറ്റൊന്നിനെ അംശകമാക്കുക; പിന്നെയൊന്നിനെ ദ്രേക്കാണമാക്കുക. പിന്നെ ഈ മൂന്നുകൂട്ടത്തെയും അന്യോന്യം ഗുണിച്ച് ലഗ്നസ്ഫുടത്തിൽ ചെന്നതീയതികൊണ്ട് ഹരിച്ച് ശേഷിച്ചുകൂട്ടി ലിപ്തീകൃതോദയലഗ്നത്തെ വർഗ്ഗിച്ച് ശോധ്യാംശംകളഞ്ഞ് തീയതികൊണ്ട് ഹരിച്ചുവരുന്ന ഫലത്തെ അറുപതിൽ കരേറിയാൽ മാസങ്ങളും മാസത്തെ പന്ത്രണ്ടിൽ ഹരിച്ചാൽ സംവത്സരങ്ങളുമായിഭവിക്കും. ലഗ്നം ഓജരാശിയായാൽ ഇത് ഗതമായ ആയുസ്സും യുഗ്മരാശിയാണെങ്കിൽ ശിഷ്ടമായ ആയുസ്സുമായിരിക്കുകയുംചെയ്യും. ഇപ്രകാരം പ്രഷ്ടാവിന്റെ ആയുഃപരിമാണത്തെ വഴിപോലെ ചിന്തിച്ച് പറഞ്ഞുകൊൾക.

## ത്രിംശാംശകം.

വിഷമേഷു പഞ്ചഭാഗാ പഞ്ചേന്ദ്രാഷ്ടൗ ച സപ്തപഞ്ചാംശാഃ
ഭൗമയമാങ്ഗിബുധാനാം ഭൃഗോശ്ച യുഗ്മേഷു വിപരീതം. ൩

ലഗ്നമോ ഗ്രഹങ്ങളോ ഓജരാശിയിലാണെങ്കിൽ ആദ്യം അഞ്ചുതീയതിവരെ ചൊവ്വായുടേയും, അതിനുമേൽ അഞ്ചുതീയതി ശനിയുടേയും, പിന്നെ എട്ടുതീയതി വ്യാഴത്തിന്റേയും അതിനുശേഷം ഏഴുതീയതി ബുധന്റേയും അതിനുമേൽ അഞ്ചുതീയതി ശുക്രന്റേയും ത്രിംശാംശകങ്ങളാകുന്നു. യുഗ്മരാശിയാണെങ്കിൽ ത്രിംശാംശകത്തെ

ഈ പറഞ്ഞതിന് വിപരീതമായി കണക്കാക്കിക്കൊൾകയും വേണം. എങ്ങിനെ എന്നാൽ ആദ്യം ശുക്രന് അഞ്ചുതീയതി, പിന്നെ ബുധന് ഏഴ്, വ്യാഴത്തിന് എട്ട്, ശനിയ്ക്ക് അഞ്ച്, ചൊവ്വായ്ക്ക് അഞ്ച് ഈ ക്രമത്തിന് തീയതികളെ കണക്കാക്കി ത്രിംശാംശത്തെ അറിഞ്ഞുകൊള്ളണമെന്ന് സാരം.

ഗ്രഹഭാഗേഷു ചകാശോഭോജനവിധിശയനമൈഥുനാദിതഥാ
വാച്യാവക്ഷ്യന്നൽക്കഷോ വിപ്രാദീനാം പുരോക്താനാം. ൮

രാശികളുടെ ഹ്രസ്വദീർഘതാദിയ്ക്ക് തക്കവണ്ണം സ്ഥാനാവകാശത്തെ ചിന്തിക്കണം. അതുപോലെതന്നെ മുമ്പുപറഞ്ഞപ്രകാരം രാശിഗ്രഹങ്ങൾക്ക് വിധിച്ചിട്ടുള്ള വിപ്രാദികളുടെ ഗ്രഹത്തിൽ ഭോജനം ശയനം മൈഥുനം മുതലായവയേയും ചിന്തിക്കേണ്ടതാകുന്നു എങ്ങിനെ എന്നാൽ ഗുരുത്രിംശാംശകത്തിൽനിന്ന് ഗ്രഹം നോക്കിയാൽ വിപ്രഗ്രഹത്തിൽ ഭോജനാദികൾ ഉണ്ടായി എന്നും ബുധത്രിംശാംശമായാൽ വൈശ്യഗ്രഹത്തിലെന്നുമറ്റും ഉള്ള ഭേദത്തെ ചിന്തിച്ച് പറഞ്ഞുകൊള്ളണമെന്ന് സാരം.

## ഭോജനപ്രശ്നവിശേഷം.

പ്രേതാത്ഥവാദതസ്കരയുവതിചതുഷ്പാദദുഹിതൃചിന്തായാം
സൗരജ്യൈഹസ്പതി സൗമ്യാംഗാരകഭൃഗു സൂര്യശീതകരാഃ. ൯

ഭോജനപ്രശ്നം, സൂർതപ്രശ്നം മുതലായ പ്രശ്നചിന്തയിൽ സൂര്യനെക്കൊണ്ട് ചതുഷ്പാത്തു് (പശുമുതലായതു്) കളേയും ചന്ദ്രനെക്കൊണ്ട് പുത്രിയേയും കുജനെക്കൊണ്ട് തസ്കര(കള്ള)നേയും ബുധനെക്കൊണ്ട് വാദത്തേയും വ്യാഴത്തെക്കൊണ്ട് ധനത്തേയും ശുക്രനെക്കൊണ്ട് സ്ത്രീയേയും ശനിയെക്കൊണ്ട് പ്രേതത്തെയും നിരൂപിക്കണം. ലഗ്നത്തിൽ നിൽക്കുകയോ നോക്കുകയോ ചെയ്യുന്ന ഗ്രഹങ്ങളെക്കൊണ്ട് യുക്തിപൂർവ്വം ആലോചിച്ച് ഈ ഫലങ്ങളെ പറയേണ്ടതാകുന്നു. എങ്ങിനെ എന്നാൽ ശനിയെക്കൊണ്ട് ശ്രാദ്ധം ഉണ്ണുകയാണുണ്ടായതെന്നും, ആദിത്യനെക്കൊണ്ട് പശുക്കളുള്ള സ്ഥലത്തുവച്ചായിരുന്നു എന്നും ചന്ദ്രനെക്കൊണ്ട് വിളമ്പിയതു് പുത്രിയാണെന്നും, ചൊവ്വായെക്കൊണ്ട് തസ്കരസാന്നിദ്ധ്യമുണ്ടായിരുന്നു എന്നും, ബുധനെക്കൊണ്ട് വിവാദയുക്തമാണെന്നും, വ്യാഴത്തെക്കൊണ്ട് ഭക്ഷണം മാത്രമല്ല ദക്ഷിണക്കൂടിയുണ്ടായി എന്നും, ശുക്രനെക്കൊണ്ട് ഭാര്യ വിളമ്പിത്തന്നു എന്നും പറയണമെന്നുസാരം. ചന്ദ്രനെക്കൊണ്ട് വിളമ്പിയതു് മാതാവാണെന്നും പറയാവുന്നതാണ്.

## പര്യങ്കപ്രകാരം.

പര്യങ്കസ്യദേഹേ ച ഭവേന്ന ഗാത്രേഷു പാദകേഷുച
ഹോരാന്ത്യാദ്യാസ്ത്രിരാശി സ്ഥാപ്യാസ്സവ്യാപസവ്യന. ൬

ഈരണ്ടുരാശികൾ കട്ടിലിന്റെ അവയവങ്ങളിലും ഓരോരാശികൾ കാലുകളിലുമായി സ്ഥാപിക്കുക. മുമ്പു പറഞ്ഞപ്രകാരം സ്ഥിരചക്രംകൊണ്ട് ദിക്കുകളേയും നിർണ്ണയിച്ചുകൊൾക. അതിനുശേഷം ഗ്രഹങ്ങളെക്കൊണ്ട് ശുഭാശുഭത്തെയും ദൃഢാദൃഢതയേയും നിരൂപിക്കണം. ഇവയിൽ ഉദയലഗ്നരാശിയെ ശിരസ്സിങ്കൽ സങ്കല്പിച്ച് ശേഷം രാശികളെക്കൊണ്ട് മററംഗങ്ങളേയും ക്രമേണ നിശ്ചയിച്ചുകൊൾക. ഇവിടെ ദൃശ്യാർദ്ധരാശികൊണ്ട് വാമാംഗത്തേയും അദൃശ്യാർദ്ധരാശികൾകൊണ്ട് ദക്ഷിണാംഗത്തെയുംനിരൂപിക്കേണ്ടതാകുന്നു. ഇതുകൊണ്ട് ശരീരാവയവങ്ങളിലെ വ്രണദൂഷണലക്ഷ്മാദികളെയും സുരതപ്രശ്നത്തിൽ നഖദന്തവ്രണാദികളെയും യഥോചിതം ചിന്തിച്ചുകൊൾകയും വേണം.

## ജളാന്ധാദിലക്ഷണം.

ഹോരാശകന്ദ്രേഃ കുത്സാദിന്ദുർജ്ജളബധിരകുബ്ജവാമനകാൻ
മേഷവൃഷമിഥുനകുളീരേ ദ്വാദശഭോഗാമകാണം ത്വ. ൭

ചന്ദ്രൻ ഉദയകേന്ദ്രസ്ഥിതനായാൽ ജളൻ, ബധിരൻ, കുബ്ജൻ, വാമനൻ എന്നിവരുടെ ഉത്ഭവത്തെ പറയണം. ചന്ദ്രൻ പൂർണ്ണനല്ലെങ്കിൽ മാത്രമെ ഈ ഫലങ്ങൾ സംഭവിക്കുകയുള്ളൂ. മേടം ഇടവം മിഥുനം കർക്കടകം ഈ രാശികളിൽ പന്ത്രണ്ടാമേടത്തു ചന്ദ്രൻ നിന്നാൽ വാമകാണനായി ഭവിക്കും. (ഇടത്തെക്കണ്ണില്ലാത്തവനെന്നർത്ഥം.)

ദിനകൃദ്ദക്ഷിണകാണം ദ്വാദശഗഃ ഫണിപതൗച കേന്ദ്രസ്ഥേ
നസ്സ്യുർബ്ബുധ ഭൃഗു ജീവാശ്ചതുഷ്ടയേ വാത്രികോണേവാ. ൮

പന്ത്രണ്ടാമെടത്തു ആദിത്യൻ നിന്നാൽ ദക്ഷിണകാണ (വലത്തെക്കണ്ണില്ലാത്തവ)നായി ഭവിക്കും. രാഹു കേന്ദ്രസ്ഥനായാൽ ഈ യോഗം നിശ്ചയമായി ഭവിക്കുകയും ചെയ്യും. ലഗ്നം ൧-൪-൫-൭-൯-൰ ഈ ഭാവങ്ങളിൽ വ്യാഴം ബുധൻ ശുക്രൻ ഈ ഗ്രഹങ്ങൾ നിൽക്കുന്നുണ്ടെങ്കിൽ ഈ പറഞ്ഞ കാണലക്ഷണം സംഭവിച്ചില്ലെന്നും വരാവുന്നതാണ്. എങ്കിലും രോഗാദ്യുപദ്രവത്തെ പറയുകയും ചെയ്യാം. ശുഭഗ്രഹങ്ങൾ ബലവാന്മാരായി കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ എല്ലാ അരിഷ്ടയോഗങ്ങളും പ്രായേണ ദുർബ്ബലങ്ങളായിരിക്കുമെന്നു സാരം. "യദിഹഗദിതായോഗാ നാപ്യാ ഭവന്തി ശുഭേക്ഷിതാഃ" എന്നുള്ള വരാഹഹോരാവചനവും ഇവിടെ സ്മരണീയമാണ്.

## അല്പപുത്രലക്ഷണം.

മൃഗരാഡ്വൃശ്ചികകന്യാ വൃഷഭാഖ്യ പത്യാലയം കദാചിൽസ്യുഃ
ചന്ദ്രസ്ഥാനം വാസ്യാൽ ചാല്പാപത്യോ ഭവേൽ പ്രഷ്ടാ. ൯

പ്രശ്നത്തിലോ ജാതകത്തിലോ അഞ്ചാമെടം ചിങ്ങം വൃശ്ചികം കന്നി ഇടവം ഈ രാശികളിലേതെങ്കിലുമൊന്നായിവന്നാൽ പുത്രന്മാർ കുറഞ്ഞിരിക്കും. ഈ രാശികൾ ചന്ദ്രൻ നില്ക്കുന്ന രാശിയായാലും അല്പപുത്രതയുമുണ്ട്. ഈ അല്പപുത്രരാശികളിൽ ചന്ദ്രൻ അഞ്ചാമെടത്തുനിന്നാലും മററു ഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ ഇല്ലാതിരുന്നാലും പുത്രന്മാർ കുറഞ്ഞിരിക്കും, ചന്ദ്രൻെറ അഞ്ചാമെടം അല്പപുത്രരാശിയായാലും സന്താനം ചുരുങ്ങിയിരിക്കുന്നതാണ്. ഇങ്ങിനെ പന്ത്രണ്ടു ഭാവങ്ങളെയും വിചാരിച്ചുകൊൾക.

## ശുഭാശുഭഫലം.

അഷ്ടോത്തരശതമംശാ ഭുജഗാനലചന്ദ്രമാനസാം ക്രമശഃ
ശുഭമശുഭംവാ കുരുതേ ദ്വാദശഗണസംശ്രയാന്നിയതം. ൧൦

മേഷാദി പന്ത്രണ്ടുരാശികളിലുംകൂടി നൂററെട്ടു നവാംശകങ്ങൾ ഉണ്ടാകും. ഇതുകളിൽവെച്ചു ഏതൊരു നവാംശകത്തിൽ ചന്ദ്രൻ നില്ക്കുന്നു എന്നറിഞ്ഞു അതുകൊണ്ടു ശുഭാശുഭഫലത്തെ പറയണം. ഇവിടെ ശുഭാംശകത്തിൽ ശുഭഫലവും അശുഭാംശകത്തിൽ അശുഭഫലവുമാണ് പറയേണ്ടതു്. ഓജരാശിദ്വാദശാംശകത്തിൽ ശുഭം എന്നും യുഗ്മരാശി ദ്വാദശാംശകത്തിൽ അശുഭഫലം എന്നും പറയുകയും ചെയ്യാം.

## ചന്ദ്രാംശഫലം.

സംജന്മരാശിഭാഗേ പ്രശ്നോൽപന്നേ നിശാകരോത്രസ്ഥഃ
അംശാശ്രയഫലമഖിലം തസ്മൈ ചന്ദ്രഃ പ്രദാതാ സ്യാൽ. ൧൧

ജനനസമയത്തിൽ ചന്ദ്രൻ നില്ക്കുന്ന രാശിയുടെയോ പ്രശ്നകാലചന്ദ്രരാശിയുടെയോ ഫലം ചന്ദ്രൻ ഉദയകേന്ദ്രത്തിൽ നിന്നാൽ പൂൎണ്ണമായി സംഭവിക്കും. ചന്ദ്രാംശകത്തിനാണു ബലമെങ്കിൽ അതിൻെറ ഫലത്തെത്തന്നെ നിർദ്ദേശിക്കുകയും ചെയ്യാം. ചന്ദ്രരാശിയ്ക്കു ബലാധിക്യമുണ്ടെങ്കിൽ ആ ഫലവും പ്രാപ്യമാകുന്നു എന്നറിഞ്ഞുകൊൾകയുംവേണം.

## ഇഷ്ടസാദ്ധ്യം.

സൌമ്യാനാമന്യതമസ്തസ്മിൻ കാലേ സമഗ്രബലവീൎയ്യഃ
സ്യാദ്ദ്യൂനനവമരാശൌ തസ്യ ഭവേദിഷ്ടധനലാഭഃ. ൧൨

പ്രശ്നരാശിയുടെയോ ജാതകലഗ്നത്തിന്റെയോ ഒമ്പതാമെടത്തു ബലവാനായ ശുഭഗ്രഹം നിൽക്കുന്നുണ്ടെങ്കിൽ വിചാരിച്ച കാൎയ്യം നിഷ്പ്രയാസം സാദ്ധ്യമാണെന്നു പറയാം. ഒമ്പതാമെടത്തു പാപഗ്രഹം നിൽക്കുക, ഒമ്പതാംഭാവാധിപനും ലഗ്നാധിപനും അനിഷ്ടഭാവത്തിൽ ബലഹീനന്മാരായി വരിക ഇങ്ങിനെയുള്ള ദോഷലക്ഷണങ്ങൾ കണ്ടാൽ ഇഷ്ടകാൎയ്യസാദ്ധ്യമുണ്ടാവുകയില്ലെന്നും പറയണം.

## അംഗവൈകല്യം.

ക്രൂരഃഷഷ്ഠവ്യയലഗ്നാൽ സ്വാംഗവിഭാഗേ കരോതി വൈകല്യം
കേന്ദ്രത്രികോണരാശിഷു നസ്യുശ്ശുഭസംയുതദൃഷ്ടപുത്രാഃ. ൧൫

ഉദയലഗ്നത്തിൽനിന്നോ അത്രൂഢലഗ്നത്തിൽനിന്നോ ആറാമെടത്തു ക്രൂരഗ്രഹം നിന്നാൽ ആരാശിക്കു പറഞ്ഞിട്ടുള്ള അംഗത്തിനു വൈകല്യമുണ്ടെന്നു പറയണം. ഇവിടെ കേന്ദ്രങ്ങളിലോ ത്രികോണരാശികളിലോ വ്യാഴം ശുക്രൻ ബുധൻ എന്നീ ശുഭഗ്രഹങ്ങൾ നിന്നാൽ അംഗവൈകല്യം പറയുകയുമരുത്.

## കൃച്ഛ്രജീവിതം.

ക്രൂരൈൎന്നിഹതേചന്ദ്രേ സൌമ്യൈരനവേക്ഷിതേമൃതേമാതുഃ
കൃച്ഛ്രേണാസൌജീവതി രാശ്യാകൃതിജംഫലം ഭുംക്തേ. ൧൬

ചന്ദ്രൻ ബലഹീനനായും ക്രൂരഗ്രഹത്താൽ പീഡിതനായും ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടുകൂടാതെ അനിഷ്ടസ്ഥാനത്തു നിന്നാൽ മാതാവു മരിക്കുക നിമിത്തം ബാലൻ രാശിസംജാതമായ ഫലത്തെ അനുഭവിച്ചുകൊണ്ടു പണിപ്പെട്ടു ജീവിക്കുന്നവനായിത്തീരും. ഇവിടെ രാശ്യാകൃതി ഫലത്തെ മേൽ മൂലഗ്രന്ഥത്തിൽ വിവരിക്കുന്നതാകുന്നു.

## വിയോനി—പുരുഷസ്ത്രീവിഭാഗം.

കസ്ഥശ്ശുഭാവിയോനിം ധനായകേന്ദ്രാശ്രിതാഃ പുനസ്സ്യുഃ
ഛേദോ വിഷമേ സൌരഃ കരോതി പുംജന്മലഗ്നേവാ. ൧൭

ലഗ്നം രണ്ടു നാലു ഏഴു പത്തു പതിനൊന്നു ഈ സ്ഥാനങ്ങളൊഴിച്ചു ശുഭഗ്രഹങ്ങൾ നിന്നാൽ പശുപക്ഷിമൃഗസരീസൃപാദികളായ വിയോനികളുടെ ജനനത്തെ പറയണം. ബലമുള്ള ഉദയലഗ്നത്തിൽനിന്നു തുടങ്ങിയോ ആരൂഢലഗ്നത്തിൽ നിന്നു തുടങ്ങിയോ ഓജരാശിയിൽ ശനിനിന്നാൽ പുരുഷജന്മത്തെയും യുഗ്മരാശിയിൽ നിൽക്കുകയാണെങ്കിൽ സ്ത്രീജനനത്തെയും പറയുക. ഇവിടെ മററുഗ്രഹ

ങ്ങളെക്കാൾ ശനി ബലവാനായാൽ ഈ ലക്ഷണപ്രകാരം തന്നെ സ്ത്രീപുരുഷലക്ഷണത്തെ പറയുകയും ചെയ്യാം.

## ദീർഗ്ഘായുസ്സ്.

നിധനേ ഭൌമോ നസ്യാല്ലഗ്നേവാർക്കേണസംയുതേ പ്രശ്നേ
കേന്ദ്രേ ജീവോ ബലവാൻ കരോതി ദീൎഘായുഷം പുരുഷം.

അഷ്ടമത്തിൽ കുജൻ നിൽക്കാതെയുള്ള പ്രശ്നലഗ്നത്തിൽ അഭിത്യന്തം ലഗ്നം, നാല്, ഏഴ്, പത്ത് ഈ സ്ഥാനങ്ങളിലെവിടെയെങ്കിലും വ്യാഴവും ബലത്തോടുകൂടിനിന്നാൽ പ്രഷ്ടാവു ദീൎഘായുസ്സായി ഭവിക്കും. ഇവിടെ അത്യാസന്നരോഗവിഷയമായ പ്രശ്നത്തിൽ ഗുരുകേന്ദ്രം ശുഭമല്ലെന്നു പല ജ്യോതിൎവ്വിത്തുകളും വിശേഷിച്ചു ഗുരുഭൂതനും പറഞ്ഞു ധരിച്ചിട്ടുണ്ട്. ഈ ഫലം ഏറെക്കുറെ അനുഭവബോദ്ധ്യം വന്നിട്ടുള്ളതുമാണ്. "അഷ്ടമാധിപതിമ്മന്ദോ മാന്ദിരാശ്യധിപസ്തഥാ കേന്ദ്രഗശ്ചേൽ ഭവേന്മൃത്യുരാതുരസ്യതഥാഗുരുഃ" എന്നൊരു പ്രമാണവും കണ്ടിട്ടുണ്ട്. രോഗപ്രശ്നത്തിൽ ഈ ഭാഗവും പ്രത്യേകം നിരൂപിക്കേണ്ടതാണെന്ന് അറിഞ്ഞുകൊൾകയും വേണം.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
സപ്തമോദ്ധ്യായഃ.

---

# അഥ അഷ്ടമോദ്ധ്യായഃ.

---

## കാൎയ്യസിദ്ധികാലം.

ഗ്രഹഗൃഹയോൎദ്ദിശമൎക്കോ ജ്യോതിശ്ചക്രേ ഭ്രമന്യദായാതി
ദിവസനിശോസ്സാവേലാ നിർദ്ദേശ്യാ സൎവ്വകാൎയ്യേഷു. ൧

കാൎയ്യസാദ്ധ്യകാരകനായ ഗ്രഹത്തിനു പറഞ്ഞ ദിക്കിലോ രാശി പറഞ്ഞ ദിക്കിലോ ജ്യോതിശ്ചക്രത്തിൽ ചുററിക്കൊണ്ടിരിക്കുന്ന സൂൎയ്യൻ ഏതൊരു സമയം പ്രവേശിക്കുന്നു, ആ രാശ്യുദയസമയം സകല കാൎയ്യങ്ങൾക്കും സിദ്ധിയുണ്ടാകുമെന്നു പറയണം. സൂൎയ്യൻ ആ ദിക്കിലെത്താൻ പ്രശ്നസമയം മുതൽ എത്രനാഴിക വേണ്ടിവരുമോ അത്ര നാഴിക കഴിയുമ്പോൾ കാൎയ്യലാഭം ഉണ്ടാകുമെന്നു സാരം. ജ്യോതി

ചക്രം ദ്വാദശരാശ്യാത്മകമാകയാൽ ഈ ഫലം അന്നുള്ള പകലോ രാത്രിയോ എപ്പോൾ അതെന്ന് സാദ്ധ്യം എന്നുള്ള പ്രശ്നത്തിൽ പറയുവാനുള്ളതാണെന്ന് അറിഞ്ഞുകൊൾകയും വേണം.

## നിരൂപണവിശേഷം.

ഗ്രഹവീക്ഷണാസമാഭ്യാം രാശേർഭാവോനവർത്തതേഗ്രഹജം
ഗ്രഹവീക്ഷാസനാരഹിതോ രാശിസ്സ്വംഭാവമാശ്രയതി. ൫

ഗ്രഹങ്ങളുടെ സ്ഥിതിയോ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ അഗ്രഹത്തിന്റെ ഫലത്തെയാണ് പ്രധാനമായി പറയേണ്ടത്. അവിടെ രാശിഫലം വക്തവ്യമല്ല. ഗ്രഹത്തിന്റെ യോഗമോ ദൃഷ്ടിയോ ഇല്ലാതെയിരുന്നാൽ എല്ലാരാശിയും തന്റെ തന്റെ ഫലത്തെത്തന്നെ ചെയ്യുകയും ചെയ്യും. നഷ്ടപ്രശ്നം, മുഷ്ടിപ്രശ്നം, ലാഭപ്രശ്നം മുതലായ വിഷയങ്ങളിലാണിതു അധികം സ്വീകാര്യമായിട്ടുള്ളതെന്നും അറിഞ്ഞുകൊൾക.

കേരള സാഹിത്യ അക്കാദമി

## കാരകഭേദം.

ചന്ദ്രസ്ഥാനം ഭൌമേ പശ്യത്യാത്മാഭൃഗൌകുടുംബംച
ഭ്രാതാസൌമ്യേ ചന്ദ്രേ മാതാസൂര്യേഭവേൽപുത്രഃ. ൬

പ്രശ്നസമയത്തു ചന്ദ്രൻ നിൽക്കുന്ന രാശിയിൽ കുജൻ നോക്കിയാൽ പ്രശ്നം ആത്മവിഷയമെന്നും ചോരപ്രശ്നമാണെങ്കിൽ താൻതന്നെ മോഷ്ടാവെന്നും പറയുക. ഇതുപോലെതന്നെ ശുക്രനെക്കൊണ്ടു കുടുംബം; ബുധനെക്കൊണ്ടു സഹോദരൻ ഭിന്നോദരൻ മുതലായ ഭ്രാതാക്കന്മാർ; ചന്ദ്രനെക്കൊണ്ട് മാതാവു മാതൃസാമ്യമുള്ള മറ്റു സ്ത്രീകൾ; ആദിത്യനെക്കൊണ്ട് പുത്രൻ ദത്താദിപുത്രന്മാർ മുതലായവരെയും ചിന്തിച്ചു പറഞ്ഞുകൊള്ളണം.

ഭാര്യാഗുരുണാദൃഷ്ടേ ദിനകരപുത്രേണ ജായതേശത്രുഃ
ആത്മാദിദ്വാദശഭേ ക്രൂരാനേഷ്ടാശ്ശുഭാസ്ത്വഭീഷ്ടാഃ ൭

പൂർവ്വോക്തപ്രകാരം ചന്ദ്രരാശിയെ വ്യാഴം നോക്കിയാൽ ഭാര്യയേയും (പുത്രനേയും പറയാമെന്നുണ്ട്) ശനിനോക്കിയാൽ ശത്രുവിനേയും പറയാം. ലഗ്നം മുതലായ പന്ത്രണ്ടു ഭാവങ്ങളിലും പാപഗ്രഹങ്ങൾ രോഗമരണാദ്യാദിഫലങ്ങളേയും ശുഭഗ്രഹങ്ങൾ സുഖസന്തോഷലാഭാദിശുഭഫലങ്ങളേയും കൊടുക്കുന്നവരാകുന്നു. അതിൻപ്രകാരത്തെ അടുത്ത ശ്ലോകംകൊണ്ടു പറയുന്നു.

## ഫലവിശേഷം.

ഭൌമോരോഗംകുരുതേ ഭോഗംശുക്രസ്തുചാരോഗതാംസൌമ്യഃ
സൌരോമരണംദിനകൃന്നാശംചിരജീവനംജീവഃ. ൭

ചൊവ്വാ രോഗത്തേയും ശുക്രൻ ഭോഗത്തേയും ബുധൻ ആരോഗ്യത്തേയും ശനി മരണത്തേയും ആദിത്യൻ നാശത്തേയും വ്യാഴം ദീൎഘായുസ്സിനേയും ചെയ്യുന്നവരാകുന്നു. ശുഭാശുഭ നിരൂപണത്തിൽ ഈ ഭാഗം പ്രത്യേകം ചിന്തനീയമായിരിക്കുന്നതാണ്.

ഭൂയിഷ്ഠംമേഷാദൌ മേഷാദാവാഗതേ ദാത്മാസ്യാൽ
വൃഷഭാദാവായാതേ ധനാദ്യമിത്യേവമാദേശ്യം. ൮

ധനഭാവേനായാതേഽരിഗ്രഹഭവേനേഽരിണാ വിനാശ്യന്തൽ
ഭ്രാതൃപിതൃമാതൃപുത്രാംഗനാദിഭിസ്തേ്വിരുദ്ധ്യന്തി. ൯

മേഷാദിരാശികൾ ആരൂഢമായോ ഉദയമായോ വന്നാൽ അതു മുതൽ മൂൎത്ത്യാദിഭാവങ്ങളെ ഗതങ്ങളായി നിരൂപിക്കണം. വൃഷഭാദിരാശികളെക്കൊണ്ടു് ധനാദിഭാവങ്ങളും നിരൂപണീയങ്ങളാകുന്നു. രണ്ടാമെടം ശത്രുരാശിയായോ ശത്രുഗ്രഹസഹിതമായോ വന്നാൽ ശത്രുനിമിത്തം ധനനാശം ഉണ്ടാകുമെന്നു പറയണം. ആദിത്യൻ ശത്രുക്ഷേത്രഗതനായാൽ പിതൃവിരോധം; ചന്ദ്രൻ ശത്രുക്ഷേത്രഗതനായാൽ മാതൃവിരോധം ഇത്യാദി ഫലങ്ങളേയും കാരകത്വമനുസരിച്ചു ചിന്തിച്ചുകൊള്ളണം. സൂൎയ്യാദികൾ ആറാമെടത്തുനിന്നാലും മിത്രാദികളുടെ വിരോധത്തെ കല്പിക്കാവുന്നതാണ്, ഇഷ്ടഭാവസ്ഥനോ ബന്ധുക്ഷേത്രഗതനോ ആയാൽ ഇഷ്ടഫലത്തെയും പറഞ്ഞുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭാഖ്യായാംവ്യാഖ്യായാം
അഷ്ടമോദ്ധ്യായഃ.



## അഥ നവമോദ്ധ്യായഃ.

### ധാതുവാദിചിന്ത.

ചന്ദ്രാരോരഗസൗരൈൎദ്ധാതുൎമ്മൂലം കിലാൎക്കശുക്രാഭ്യാം
ജീവോജ്ഞീവബുധാഭ്യാം മേഷാദ്യചിന്ത്യാദി ധാതുവാദിഃ ൧

ചന്ദ്രൻ രാഹു ചൊവ്വാ ഈ ഗ്രഹങ്ങളെക്കൊണ്ടു് ധാതുദ്രവ്യങ്ങളേ

യും, ആദിത്യശുക്രന്മാരെക്കൊണ്ടു മൂലദ്രവ്യത്തേയും വ്യാഴം ബുധൻ എന്നീ ഗ്രഹങ്ങളെക്കൊണ്ടു് ജീവദ്രവ്യങ്ങളേയും വിചാരിക്കണം. മേടം കർക്കടകം തുലാം മകരം ഈ ചരരാശികൾ ധാതുക്കളും ഇടവം ചിങ്ങം വൃശ്ചികം കുംഭം ഈ രാശികൾ മൂലദ്രവ്യങ്ങളും മിഥുനം കന്നി ധനു മീനം ഈ രാശികൾ ജീവദ്രവ്യങ്ങളും ആകുന്നു. അശ്വതി ധാതു; ഭരണി, മൂലം, കാർത്തിക ജീവൻ; പിന്നെയും രോഹിണി ധാതു, മകയിരം, മൂലം, തിരുവാതിര ജീവൻ. ഇതുപോലെതന്നെ പുണർതം മുതലായ മുമ്മൂന്നു നാളുകളെക്കൊണ്ടും ധാത്വാദിദ്രവ്യങ്ങളെ വിചാരിച്ചു കൊൾക.

സ്വാംശദ്രേക്കാണരാശൗ സ്വാമീ പശ്യേദഥോ സ്ഥിതോ ധാതുഃ
പരവർഗ്ഗസ്ഥോ ജീവോ മൂലം പരവർഗ്ഗമസ്വസ്ഥം. ൧

ഈ അദ്ധ്യായത്തിൽ ആദ്യശ്ലോകംകൊണ്ടു പറഞ്ഞപ്രകാരം ധാതുഗ്രഹമോ മൂലഗ്രഹമോ ജീവഗ്രഹമോ സ്വക്ഷേത്രം സ്വനവാംശകം സ്വദ്രേക്കാണം എന്നീ ഭാവങ്ങളിൽ നില്ക്കുകയോ നോക്കുകയോ ചെയ്താൽ ആ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള ധാത്വാദിദ്രവ്യത്തെത്തന്നെ വിചാരിക്കണം. ഗ്രഹം അന്യരാശിവർഗ്ഗങ്ങളിൽ നിന്നാൽ അന്യഭാവത്തെത്തന്നെ ചിന്തിക്കേണ്ടതാകുന്നു എന്നും അറിഞ്ഞുകൊൾക.

## ധാതുചിന്താലക്ഷണം.

ആഗ്നേയദ്രേക്കാണാവ്യാഗ്നേയക്ഷേത്രമാശ്രിതായേസ്യുഃ
ആഗ്നേയഗ്രഹദൃഷ്ടാഃ കുര്യുർധാതൂത്ഭവാം ചിന്താം. ൨

ക്രൂരഗ്രഹത്തിന്റെ ദ്രേക്കാണം, നവാംശകം, രാശി, ക്രൂരഗ്രഹത്തിന്റെ ദൃഷ്ടി (അഥവാ യോഗവും വിചാരിക്കാം.) ഇവയെല്ലാം ഉണ്ടായാൽ ധാതുദ്രവ്യത്തെക്കുറിച്ചു ചിന്തിക്കണം. ധാതുദ്രവ്യമെന്നതു സ്വർണ്ണം വെള്ളി ശില മുതലായതാകുന്നു. ഇതിലെ ക്രൂരശബ്ദം ധാതുപര്യായമാകുന്നു എന്നും അറിഞ്ഞുകൊള്ളണം.

## മൂലചിന്താലക്ഷണം.

മൂലാംശദ്രേക്കാണാ മൂലാനാംക്ഷേത്രമാശ്രിതായേസ്യുഃ
മൂലഗ്രഹസന്ദൃഷ്ടാഃ കുര്യുർമൂലോത്ഭവാം ചിന്താം. ൩

മൂലരാശിദ്രേക്കാണം, നവാംശം, മൂലരാശി, മൂലഗ്രഹത്തിന്റെ ദൃഷ്ടി (യോഗം) ഇതുകളെല്ലാം ഉണ്ടായാൽ മൂലദ്രവ്യത്തെക്കുറിച്ചു നിരൂപിക്കണം. ഇവിടെ മൂലദ്രവ്യമെന്നതു് ഭൂമി വൃക്ഷം ഫലം മൂലം മുതലായതാകുന്നു എന്നും അറിഞ്ഞുകൊൾക.

## ജീവചിന്താലക്ഷണം.

ജീവാംശദ്രേക്കാണാ ജീവാനാംക്ഷേത്രമാശ്രിതായേയേ,
ജീവഗ്രഹസംദൃഷ്ടാഃ കുർയ്യുർജ്ജീവോത്ഭവാം ചിന്താം. ൭

ജീവനവാംശം, ജീവരാശി, ജീവദ്രേക്കാണം, ജീവഗ്രഹത്തിന്റെ ദൃഷ്ടിയോഗങ്ങൾ ഇതുകളെല്ലാം ജീവദ്രവ്യസൂചകങ്ങളാകുന്നു. ജീവദ്രവ്യമെന്നതു മനുഷ്യർ, മൃഗങ്ങൾ മുതലായ സജീവവസ്തുക്കളാകുന്നു എന്നു സാരം. ഇവിടെപ്പറഞ്ഞ നവാംശദ്രേക്കാണഗ്രഹാദികളുടെ ബലാധിക്യമനുസരിച്ചു ധാതുമൂലജീവദ്രവ്യങ്ങളുടെ വ്യത്യാസത്തെ നിരൂപിക്കേണ്ടതാകുന്നു. പ്രശ്നകാലത്തിൽ നിമിത്തഭൂതങ്ങളായ ദൃഷ്ടശ്രുതാനുഭൂതാദികളും ദ്രവ്യനിർണ്ണയത്തിനു ഉപയുക്തങ്ങളായിരിക്കും.

## ത്രിവിധദ്രവ്യഭേദം.

ഉപദേശാർത്ഥം—ധാതുമൂലജീവങ്ങളായ ഓരോ രാശികളും മുമ്മൂന്നുപ്രകാരത്തിലുള്ള സ്വരൂപത്തോടുകൂടിയതുകളാകുന്നു. കേവലധാതു, ധാതുമൂലം, ധാതുജീവൻ എന്നു മൂന്നുവിധം ധാതുരാശികളും; കേവലമൂലം, മൂലജീവൻ മൂലധാതു എന്നു മൂന്നുവിധം മൂലരാശികളും; കേവലജീവൻ, ജീവധാതു, ജീവമൂലം എന്നു മൂന്നുവിധം ജീവരാശികളും ഉണ്ടു്. ഇങ്ങിനെ ഒമ്പതുപ്രകാരമാണു് രാശികളുടെ ധാത്വാദിഭേദം. അവിടെ ധാതുഗ്രഹം മൂലരാശിയിൽ നിന്നാൽ ധാതുനിർമ്മിതങ്ങളായ വൃക്ഷവല്ലീഫലകുസുമാദികളെ പറയണം. ധാതുഗ്രഹം ജീവരാശിയിൽ നിന്നാൽ ധാതുരചിതങ്ങളായ ജീവസാധനങ്ങളെ പറയാം. ധാതുഗ്രഹം ധാതുരാശിയിൽ നിന്നാൽ ദ്രവ്യം കേവലധാതുവായിരിക്കും. മൂലഗ്രഹം ധാതുരാശിയിൽനിന്നാൽ വെന്തതോ ചുട്ടതോ കരിഞ്ഞതോ ആയ മൂലദ്രവ്യത്തെ (കർപ്പൂരം ശർക്കര ഫലമൂലങ്ങൾ മുതലായവ) നിരൂപിക്കേണം. മൂലഗ്രഹം ജീവരാശിയിൽനിന്നാൽ വൃക്ഷമൂലാദികൾകൊണ്ടു നിർമ്മിച്ച പ്രതിമാദി ജീവസാധനങ്ങളായിരിക്കും. മൂലഗ്രഹം മൂലരാശിയിൽനിന്നാൽ കേവലമൂലസാധനത്തെ തന്നെ നിരൂപിക്കാം. ജീവഗ്രഹം ജീവരാശിയിൽനിന്നാൽ ദ്രവ്യം കേവലജീവനാകുന്നു. ജീവഗ്രഹം ധാതുരാശിയിൽ നിന്നാൽ നേത്രമലം ശ്രോത്രമലം നഖരുധിരങ്ങൾ ശംഖ് മുതലായവയെ ചിന്തിക്കണം. ഇത്യാദിഭേദങ്ങളെയും യുക്തിയുക്തമായി നിരൂപിക്കേണ്ടതാകുന്നു. ഇവയെ മേലിൽ ഇനിയും വ്യക്തമായി പറയുകയും ചെയ്യും.

## ദ്രവ്യനിരൂപണം.

യസ്യഗ്രഹസ്യ ലഗ്നം തസ്മാദാരഭ്യ യോനിപര്യായഃ
യാവൽ പ്രവർത്തതേസൗ ഗ്രഹസ്തത്രസ്ഥിതോ ഭവതി. സ

ധാതുവാദിഗ്രഹങ്ങളിൽവച്ചു യാതൊരു ഗ്രഹത്തിൻെറ ഉദയം ഭവിക്കുന്നു അതുമുതൽ അതാത് യോനിപര്യായത്തെ ചിന്തിക്കേണ്ടതു്. ഉദയത്തിൻെറ ദ്രേക്കാണംകൊണ്ടും യോനിക്രമത്തെ നിരൂപിക്കാം. കേന്ദ്രത്രികോണങ്ങളിൽ നില്ക്കുന്ന ബലമുള്ള ഗ്രഹത്തിനെക്കൊണ്ടും ഇപ്രകാരം നിരൂപിക്കാമെന്നുണ്ടു്. ലഗ്നാധിപൻ നില്ക്കുന്ന ദ്രേക്കാണത്തിൻെറ യോനിയും വിചാരിക്കാവുന്നതാണു്.

## അംശകംകൊണ്ടുള്ള ദ്രവ്യഭേദം.

അംശായേനാവസംജ്ഞാവിഷമേസ്യുർധാതുമൂലജീവാകരാഃ
ജീവാദ്യാസ്സമസംജ്ഞേ ചന്ദ്രേലഗ്നാദികേഷ്വേവം. ൭

ഇടവം കക്കടകം കന്നി മുതലായ യുഗ്മരാശികളിൽ ചരരാശ്യംശകം ജീവനും സ്ഥിരരാശ്യംശകം മൂലവും ഉഭയരാശ്യംശകം ധാതുവുമാകുന്നു. മേടം മിഥുനം ചിങ്ങം മുതലായ ഓജരാശി നവാംശകങ്ങളിൽ ചരരാശ്യംശകം ധാതുവും സ്ഥിരരാശ്യംശകം മൂലവും ഉഭയരാശ്യംശകം ജീവനുമായിരിക്കും. അപ്പോൾ ഓജരാശിയ്ക്കും ഓജരാശ്യംശകത്തിനും ധാതുവാദി ദ്രവ്യങ്ങൾ ഒരുപോലെതന്നെ ചിന്തിക്കേണ്ടതാണെന്നും യുഗ്മരാശ്യംശകത്തിനു വിപരീതമായി എണ്ണണമെന്നും സാരം. ചന്ദ്രസ്ഥിതനവാംശകത്തിനും ഈ ക്രമത്തിനുതന്നെ ധാതുവാദികളെ കണക്കാക്കേണ്ടതാകുന്നു. ആദിശബ്ദംകൊണ്ടു് ഈ പറഞ്ഞതിൽവച്ചു ബലമുള്ള രാശിയെക്കൊണ്ടൊ അംശകത്തെക്കൊണ്ടൊ ഗ്രഹത്തെക്കൊണ്ടൊ ദ്രവ്യത്തെ ചിന്തിച്ചുകൊൾകയും വേണം.

## ഗ്രഹങ്ങളുടെ ദ്രവ്യങ്ങൾ.

താമ്രേഷ്ടകാകപാല- പ്രവാളമൃൽമൂലമേയധരാജസ്യ
ശശികാന്ത ലവണ ശംഖ-സ്ഫാടികകാംസ്യത്രപൂണീന്ദോഃ. ൮

ചെമ്പു്, ഇഷ്ടിക, കപാലം, (തലയോട്ടു) പവിഴം, മണ്ണു്, പൊടി മുതലായവ കുജൻെറയും; ചന്ദ്രകാന്തക്കല്ലു, ഉപ്പു്, ശംഖു്, സ്ഫടികം, കാംസ്യം, (ഓട്ടു) പിത്തള ഇവ ചന്ദ്രൻെറയും ദ്രവ്യങ്ങളാകുന്നു.

രക്തമണിസ്സുവർണ്ണം മനശ്ശിലാകാചതാലമിന്ദ്രഗുരോഃ
വൈകാരികമണിമരതക- മൃത്സ്നാകാചബുധസ്യോക്താഃ ൯

ശോണരത്നം (പത്മരാഗം) സ്വർണ്ണം, മനയോല, പൂച്ചക്കരു, താളകം (അരിതാരം) ഇവ വ്യാഴത്തിൻെറയും; വൈകാരികമായ രത്നം, മരതകം, മണ്ണു്, പൂച്ചക്കരു ഇവ ബുധൻെറയും ധാതുദ്രവ്യങ്ങളാകുന്നു. ഇവിടെ മുക്താമണിസ്സുവർണ്ണം എന്നു പാഠാന്തരം കാണുന്നുണ്ടു്. ആ പ

ക്ഷത്തിൽ വ്യാഴത്തിന്, മുത്തുതന്നെ കൂടി നിരൂപിക്കാമെന്നർത്ഥമാകുന്നു. എന്നാൽ മുക്താമണി ശുക്രന്റെ ദ്രവ്യമായിപ്പറഞ്ഞിരിക്കകയാൽ രക്തമണിഃ എന്ന പാഠം തന്നെ സമീചീനമായിരിക്കുമെന്നും തോന്നുന്നു.

രജതസ്ഫാടികമുക്താ- വൈഡൂര്യം ചാപി ദൈത്യപൂജ്യസ്യ
സൗരസ്യാഞ്ജനലോഹം നീലം സീസം തഥൈവ രാഹോശ്ച. ൧൦

ശുക്രന്നു വെള്ളി, സ്ഫടികം, മുത്തു, വൈഡൂര്യം, എന്നീ ദ്രവ്യങ്ങളും; ശനിക്കും രാഹുവിന്നും അഞ്ജനം, ഇരുമ്പ്, ഇന്ദ്രനീലം, കാരീയം എന്നീ ദ്രവ്യങ്ങളുമാകുന്നു.

പാഷാണസൂര്യകാന്താരകൂടവൈഡൂര്യസീസകാനി രവേഃ
ക്രൂരേക്ഷിതേനധാമ്യാഃ സൗമ്യഗ്രഹവീക്ഷണേ ധാമ്യാഃ. ൧൧

കല്ല്, സൂര്യകാന്തം, പിത്തള, വൈഡൂര്യം, ഈയം ഇവ ആദിത്യന്റെ ധാതുദ്രവ്യങ്ങളാകുന്നു. ഈ ഗ്രഹങ്ങൾക്കു പാപഗ്രഹദൃഷ്ടിയുണ്ടായാൽ അതാതു ദ്രവ്യങ്ങൾ (സ്വർണ്ണാദികൾ) അശോധിതങ്ങളെന്നും ശുഭദൃഷ്ടിയുണ്ടായാൽ ശോധിതങ്ങളെന്നും പറഞ്ഞുകൊൾകയും വേണം.

മണികനകരജതമുക്താ-താമ്രായശ്ശുക്തയോപരൈർവ്വിഹിതാഃ
ശശിഭൗമജീവഭാർഗ്ഗവ-ദിനകൃത്സൗരസോമതനയാനാം. ൧൨

ചില ആചാര്യന്മാരുടെ പക്ഷത്തിൽ ചന്ദ്രന്നു രത്നം, ചൊവ്വായ്ക്കു സ്വർണ്ണം, വ്യാഴത്തിന്നു വെള്ളി, ശുക്രന്നു മുക്താമണി (മുത്തു) ആദിത്യന്നു ചെമ്പ്, ശനിക്കു ഇരുമ്പ്, ബുധന്നു മുത്തുച്ചിപ്പി (ശുക്തി എന്നു പാഠവും, ഇരുമ്പ് എന്ന് അതിനർത്ഥവുമാണെന്നു പക്ഷാന്തരം) ഇങ്ങിനെയാകുന്നു ദ്രവ്യവിഭാഗം

ധാമ്യാധാമ്യധാതുവിശേഷം.

സൂര്യാംശകസംയുക്തം ഭൗമദ്രേക്കാണമവനിസുതസൂര്യൗ
പശ്യേതാം കേന്ദ്രഗതൗ ധാതുർധാമ്യോ വിനിർദ്ദിഷ്ടഃ. ൧൩

ആദിത്യന്റെ നവാംശകത്തോടുകൂടിയതായ ചൊവ്വായുടെ ദ്രേക്കാണത്തെ, കേന്ദ്രത്തിൽ ബലത്തോടുകൂടി നിൽക്കുന്ന സൂര്യകുജന്മാർ ദൃഷ്ടി ചെയ്യുന്നു എങ്കിൽ ആ ധാതുദ്രവ്യം ധാമ്യം (ശോധിതം) എന്നു പറഞ്ഞുകൊള്ളണം. ഇവിടെ ലഗ്നം ആദിത്യകുജന്മാരുടെ ദ്രേക്കാണം നവാംശം രാശി ഇതുകളോടുകൂടിയതായും കുജസൂര്യന്മാരുടെ യോഗദൃഷ്ടികളോടുകൂടിയതായും വരണമെന്നു സാരം.

സൗമ്യദ്രേക്കാണേ വാ ജലചരഭവനാശ്രയേഗ്രഹവാനിയതം
ജലയോനിഗ്രഹദൃഷ്ടേ ധാതുരധാമ്യോത്ര വിജ്ഞേയഃ. ൧൪

ലഗ്നം ശുക്രദ്രേക്കാണം ശുക്രരാശി ശുക്രനവാംശം ഇതുകളോടോ ജലരാശ്യംശങ്ങളുടെ സംബന്ധത്തോടോ കൂടി വരികയും ജലചരഗ്രഹങ്ങളായ ചന്ദ്രശുക്രന്മാരുടെ യോഗദൃഷ്ടികളുണ്ടായിരിക്കുകയും ചെയ്താൽ ആ ധാതുദ്രവ്യം അധാമ്യം (അശോധിതം) ആണെന്നു പറയണം.

## സ്വർണ്ണചിന്താ.

രവിഭൗമദ്രേക്കാണേ ഭൗമാംശയുതേസുവർണ്ണമിതിവാച്യം
യദിവീക്ഷിതേബലിനൗ സുരഗുരുഭൗമൗ സ്വവർഗ്ഗസ്ഥൗ. ൮൯

ലഗ്നം രവിദ്രേക്കാണമായോ കുജദ്രേക്കാണമായോ വരികയും കുജാംശകത്തോടുകൂടിയിരിക്കുകയും സ്വക്ഷേത്രത്തിലോ സ്വവർഗ്ഗത്തിലോ ബലത്തോടുകൂടി നിൽക്കുന്ന വ്യാഴവും ചൊവ്വായും നോക്കുകയും ചെയ്താൽ ധനം സ്വർണ്ണമാണെന്നു പറയാം.

ഗുരുഭൗമാംശകയുക്തേ യമളാജലജാനിരീക്ഷിതാസ്ത്വാഭ്യാം
കുര്യുസ്സുവർണ്ണചിന്താം വിയോനിധാതുഅഭവോദൃഷ്ടഃ. ൯൦

ലഗ്നം ഉഭയരാശിയായിരിക്കുക, അവിടെ വ്യാഴത്തിന്റെയും ചൊവ്വായുടെയും നവാംശകമോ ദൃഷ്ടിയോ യോഗമോ വരിക, അഥവാ ജലരാശി സംബന്ധമുണ്ടാവുക ഈ ലക്ഷണങ്ങൾ ഉണ്ടായാൽ ധനം സ്വർണ്ണമാണെന്നു പറയണം. എന്നാൽ ഇവിടെ മുമ്പുപറഞ്ഞ വിയോനി ധാതുക്കളായ ശംഖു മുത്ത് മുതലായ ദ്രവ്യങ്ങളും പറയാവുന്നതാണ്.

ലഗ്നേഷുഭൗമഭാഗേഷൂർവ്വീതനയശ്ചഭവതികേന്ദ്രസ്ഥഃ
ദേവഗുരുർവ്വാ കേന്ദ്രേ സുവർണ്ണചിന്താം വിജാനീയാൽ. ൯൧

ലഗ്നം കുജദ്രേക്കാണമായോ കുജസഹിതമായോ വരികയും വ്യാഴമോ ചൊവ്വായോ കേന്ദ്രത്തിൽ നിൽക്കുകയും ചെയ്താൽ ദ്രവ്യം സ്വർണ്ണമാകുന്നു. ഇവിടെ വ്യാഴത്തിനും ചൊവ്വായ്ക്കും ബലമുണ്ടായിരിക്കുകയും മററുഗ്രഹങ്ങളുടെ സംബന്ധമില്ലാതിരിക്കുകയും വേണമെന്നുണ്ട്. എല്ലാ യോഗങ്ങളിലും ഈ വ്യത്യാസത്തെ അവശ്യം ചിന്തിച്ചുകൊൾകയും വേണം.

## രജത (വെള്ളി) ചിന്താ.

ഏതേഷ്വേവലഗ്നേ ഷട്ക്കീശുക്രാനിശാകരശ്ചൈവ
പശ്യന്തിബല സമേതാശ്ചതുഷ്ടയേ വാഭവേദ്രൂപ്യം. ൯൨

ലഗ്നം കുജദ്രേക്കാണമായിരിക്കുകയും ശനി ശുക്രൻ ചന്ദ്രൻ ഈ ഗ്രഹങ്ങൾ ബലത്തോടുകൂടി കേന്ദ്രത്തിൽ നിൽക്കുകയോ നോക്കുകയോ

ചെയ്താലും ദ്രവ്യം വെള്ളിയാണെന്നു പറയണം. ഇവിടെ മുൻപു പറഞ്ഞ സ്വർണ്ണലക്ഷണവും ഇപ്പറഞ്ഞപ്രകാരം രജതലക്ഷണവും തുല്യമായിവന്നാൽ സ്വർണ്ണവും വെള്ളിയും ദ്രവ്യങ്ങളെ പ്രത്യേകം പറയുകയും ചെയ്യാം.

## സ്വർണ്ണചിന്താ.

ഗുരുവർഗ്ഗേ ലഗ്നഗതേ ദേവാചാര്യശ്ച കേന്ദ്രമുപയാതഃ
ദൃഷ്ടശ്ചാരബുധാഭ്യാം സുവർണ്ണമിതിചിന്തിതം ബ്രൂയാൽ. ൧൯

ലഗ്നം വ്യാഴത്തിന്റെ ദ്രേക്കാണാദിവർഗ്ഗമായിരിക്കുകയും വ്യാഴം ബലവാനായി ലഗ്നം നാലു് ഏഴു് പത്തു് ഈ ഭാവങ്ങളിൽ നിൽക്കുകയും ചൊവ്വായും ബുധനും നോക്കുകയും ചെയ്താൽ സ്വർണ്ണത്തെ റിച്ചുള്ള പ്രശ്നമാണെന്നു പറയണം.

ലഗ്നേഷ്വിന്ദുജഭാഗേഷ്വിന്ദ്രാചാര്യസ്സമാശ്രിതഃ കേന്ദ്രേ
സൌമ്യോവാകുജയുക്തഃ കരോതികേന്ദ്രേ സുവർണ്ണാഖ്യം. ൨൦

ലഗ്നം ബുധദ്രേക്കാണമായിരിക്കുക, വ്യാഴം ബലവാനായി ഉദയം നാലു ഏഴു് പത്തു ഈ കേന്ദ്രസ്ഥാനങ്ങളിലെവിടെയെങ്കിലും നിൽക്കുകയോ ലഗ്നത്തെ നോക്കുകയോ ചെയ്ക, അല്ലാത്തപക്ഷം ബുധൻ ചൊവ്വായോടുകൂടി കേന്ദ്രത്തിൽനിൽക്കുക ഈ രണ്ടു യോഗങ്ങളിലും സ്വർണ്ണചിന്തയെ പറയാം.

ലഗ്നസ്ഥമവനിജസ്യ ദ്രേക്കാണം ദിനകരേണസന്ദൃഷ്ടേ
കേന്ദ്രേചേന്ദ്രാചാര്യസ്സുവർണ്ണചിന്താവിനിർദ്ദേശ്യാ. ൨൧

ലഗ്നം കുജദ്രേക്കാണമായിരിക്കുകയും ആദിത്യന്റെ ദൃഷ്ടിയുണ്ടായിരിക്കുകയും വ്യാഴം കേന്ദ്രത്തിൽ നിൽക്കുകയും ചെയ്താൽ ദ്രവ്യം സ്വർണ്ണമാണെന്നു പറയണം. ഈ ലക്ഷണത്തിൽ ഔഷധനിർമ്മിതമായ സ്വർണ്ണത്തെയാണു് പറയേണ്ടതു്. ഇവിടെ വ്യാഴത്തിന്റെ ദ്രേക്കാണം വ്യാഴത്തിന്റെ ദൃഷ്ടി ഈ യോഗങ്ങൾ കൂടിയുണ്ടായാൽ കേവലം ശുദ്ധമായ സ്വർണ്ണത്തെ നിർദേശിക്കണമെന്നു വ്യാഖ്യാനാന്തരമുണ്ടു്.

## ജലജധാതു.

ജലജായദാതുഭാഗാസ്സൌമ്യേന്ദുഭ്യാം നിരീക്ഷിതേലഗ്നേ
ജലസംഭവോऽത്രധാതുന്നിർദ്ദേശ്യശ്ചിന്തിതോവിദുഷാ. ൨൨

ലഗ്നംജലരാശിദ്രേക്കാണാംശകങ്ങളായിരിക്കുകയും അവിടെ ബുധന്റെയും ചന്ദ്രന്റെയും ദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ ജലജങ്ങളായ മൌക്തികാദിരത്നങ്ങൾ ശംഖു് കവിടി മുതലായ ദ്രവ്യങ്ങളെ പറ

യണം. വിദ്വഷാ എന്ന പ്രയോഗംകൊണ്ടു് ജ്യോതിഷൻ ബുദ്ധിമാനും ഊഹാപോഹപടുവും ജ്യോതിശ്ശാസ്ത്രത്തിൽ സമർത്ഥനുമായിരിക്കണ മെന്നു സൂചിപ്പിച്ചിരിക്കുന്നു.

രജതചിന്താ.

ലഗ്നേഷു ശുക്രഭാഗേഷു ച്ചസ്ഥാനാശ്രിതേഷ്വപിച ഏഷു:
മിത്രക്ഷേത്രഗതോവാ കരോതി ദ്രവ്യം ബലോപേതഃ. ൧൯

ലഗ്നം ശുക്രദ്രേക്കാണമായിരിക്കുകയും പൂർവ്വപക്ഷചന്ദ്രൻ ബല ത്തോടുകൂടി തന്റെ ബന്ധുക്ഷേത്രത്തിലോ ഉച്ചത്തിലോ കേന്ദ്രസ്ഥാന ങ്ങളിൽ നില്ക്കുകയും ചെയ്താൽ ദ്രവ്യം വെള്ളിയാണെന്നു പറയണം. ഇവിടെ ഉച്ചസ്ഥാനശബ്ദംകൊണ്ടു് ഇടവത്തെ മുഴുവൻ ഗ്രഹിക്കാ മെന്നുണ്ടു്.

സൂര്യസുതദ്രേക്കാണാശ്ശശിഭൃഗുസൗമ്യൈർന്നിരീക്ഷിതാബലിഭിഃ
ജനയന്തിരൂപ്യമേവ പ്രശ്നോൽപന്നേതു കേന്ദ്രേവാ. ൨൦

ലഗ്നം ശനിദ്രേക്കാണമായിരിക്കുകയും ചന്ദ്രനും ബുധനും ശുക്ര നും ബലത്തോടുകൂടെ കേന്ദ്രത്തിൽനിൽക്കുകയോ നോക്കുകയോ ചെയ്ക യും ചെയ്താൽ ദ്രവ്യം വെള്ളിയാണെന്നു പറയണം. ഇവിടെ ദൃഷ്ടിയെ പറഞ്ഞിട്ടുള്ള എല്ലായോഗങ്ങളിലും ത്രിദശത്രികോണചതുരശ്രസപ്ത മദൃഷ്ടികളെ എല്ലാം വിചാരിക്കേണ്ടതാണു്. മുമ്പു് മൂന്നാമദ്ധ്യായ ത്തിലെ ഒന്നാംശ്ലോകംകൊണ്ടു് "ഷഷ്ഠംദ്വിതീയ ഭവനം ദ്വാദശമേ കാദശം ന പശ്യന്തി" എന്നു ദൃഷ്ടിയെ നിർണ്ണയിച്ചിരിക്കുന്നു എന്നു ള്ളതു സ്ഥലാന്തരങ്ങളിലും സ്മരണീയമാകുന്നു.

ലഗ്നേഷു സൗമ്യഭാഗേഷ്വാംഗിരസി കേന്ദ്രമാശ്രിതേരൂപ്യം
അഥവാത്രികോണയുക്തൗ ഭൃഗുസുതശശിനൗ ബലോപേതൗ. ൨൧

ലഗ്നം ബുധദ്രേക്കാണമായിരിക്കുകയും വ്യാഴം കേന്ദ്രത്തിൽ നി ല്ക്കുകയുംചെയ്ക; അല്ലാത്തപക്ഷം ബുധദ്രേക്കാണമായ ലഗ്നത്തിന്റെ അഞ്ചാമെടത്തോ ഒമ്പതാമെടത്തോ ബലവാന്മാരായ ശുക്രനും ചന്ദ്ര നുംനില്ക്കുക ഈ രണ്ടുയോഗത്തിലും ദ്രവ്യം വെള്ളിയാണെന്നു പറയാം.

സ്ഥിരരാശിദ്രേക്കാണാ ഭൃഗുസുതഭാഗാന്വിതാശ്ച ബുധദൃഷ്ടാഃ
കാർഷാപണഗതചിന്താം കുര്യുഃ കേന്ദ്രാശ്രിതോപിബുധഃ. ൨൨

ലഗ്നം സ്ഥിരരാശിദ്രേക്കാണമായും ശുക്രാംശസഹിതമായും വരികയും ബുധൻ നോക്കുകയോ ലഗ്നം നാലു് ഏഴു് പത്തു് ഈ രാ ശികളിൽ നിൽക്കുകയോ വേണം എന്നാൽ ദ്രവ്യം വെള്ളിയാണെന്നു പറയാം. ഇവിടെ കാർഷാപണം എന്നതു് മുക്കഴഞ്ചു് വെള്ളികൊ

ണ്ടുണ്ടാകുന്ന ഒരുമാതിരി പഴയ നാണ്യമാകുന്നു. ഇപ്പോഴത്തെ രൂപ മുതലായതിനെ ഈ ലക്ഷണംകൊണ്ട് പറയാവുന്നതാണ്.

### ചെമ്പ്—ഇരുമ്പ്.

രവിശശിനോർദ്രേക്കാണേ ചന്ദ്രഃ കേന്ദ്രാശ്രിതോ ഭവതിധാതുഃ
ബലവാൻ സൂര്യഃപശ്യേന്നിർദ്ദേശ്യം താമ്രലോഹമപി. ൧൭

ലഗ്നം ആദിത്യദ്രേക്കാണമായോ ചന്ദ്രദ്രേക്കാണമായോ വരികയും ചന്ദ്രൻ ബലവാനായി കേന്ദ്രത്തിൽ നിൽക്കുകയുംചെയ്ക എന്നാൽ ദ്രവ്യം ധാതുവാകുന്നു. ഈ യോഗത്തിൽ ആദിത്യദൃഷ്ടിയുണ്ടായാൽ ആ ധാതു ചെമ്പാകുന്നു എന്നും ചന്ദ്രദൃഷ്ടിയുണ്ടായാൽ ഇരുമ്പാകുന്നു എന്നും പറയണം.

### ചെമ്പ്.

ഭൗമാർക്കദ്രേക്കാണേ ബുധഗുരുശുക്രാംശകൈശ്ചസംഭിന്നേ
ബലവതിപശ്യത്യർക്കേ താമ്രം ചിന്താഗതം വിദ്യാൽ. ൧൮

ലഗ്നം കുജദ്രേക്കാണമായും ബുധൻ വ്യാഴം ശുക്രൻ ഈ ഗ്രഹങ്ങളുടെ അംശകത്തോടുകൂടിയതായും വരികയും ബലവാനായ ആദിത്യൻ നോക്കുകയുംചെയ്താൽ ദ്രവ്യം താമ്രം (ചെമ്പ്) ആണെന്ന് പറയാം.

### ഓട്.

ദ്രേക്കാണേഷ്വർക്കവിന്ദ്വോ-ർബ്ബുധയമഭാഗാശ്രയേഷു ബലവത്ഭിഃ
ദൃഷ്ടേഷുശശിബുധാർക്കൈഃ കാംസ്യപ്രഭവാംവദേച്ചിന്താം. ൧൯

ലഗ്നം ആദിത്യന്റെയോ ചന്ദ്രന്റെയോ ദ്രേക്കാണമായിരിക്കുകയും ബുധശനികളുടെ വർഗ്ഗങ്ങളുണ്ടായിരിക്കുകയും ചന്ദ്രനും ബുധനും ആദിത്യനും നോക്കുകയും ചെയ്താൽ കാംസ്യദ്രവ്യത്തെ (ഓട്ടുപാത്രം മുതലായതിനെ) സംബന്ധിച്ചുള്ള പ്രശ്നമാണെന്ന് പറയാം.

ബുധശുക്രദ്രേക്കാണേ ചന്ദ്രഃകേന്ദ്രേഭവേച്ചിലഗ്നേവാ
അന്യൈർബ്ബലിഭിർദൃഷ്ടാ കാംസ്യാശ്രയികാം വദേച്ചിന്താം.

ലഗ്നം ബുധന്റെയോ ശുക്രന്റെയോ ദ്രേക്കാണമായിവരികയും ചന്ദ്രൻ ലഗ്നത്തിലോ നാല് ഏഴ് പത്ത് ഈ ഭാവങ്ങളിലോ നിൽക്കുകയും ശേഷമുള്ള ഗ്രഹങ്ങൾ(ആദിത്യനും ചൊവ്വായും വ്യാഴവും ശനിയും)നോക്കുകയും ചെയ്താൽ ദ്രവ്യംകാംസ്യമായിരിക്കുമെന്നു പറയണം.

ദണ്ഡാസ്ത്രഭാജിലഗ്നേദ്രേക്കാണേശശിയുതേവദേൽകാംസ്യം
യദ്യവനിസുതഃപശ്യേൽ ബലാന്വിതഃപ്രശ്നവേളായാം. ൨൧

ലഗ്നം ദണ്ഡധാരിയോ ശസ്ത്രധാരിയോ ആയ ദ്രേക്കാണത്തോടും ചന്ദ്രനോടുംകൂടിയിരിക്കുകയും ബലവാനായ ചൊവ്വാ നോക്കുകയും ചെയ്താൽ ദ്രവ്യം കാംസ്യമാണെന്നു പറയണം. ഇവിടെ ദ്രേക്കാണസ്വരൂപം മേൽ വിവരിക്കുന്നതാകയാൽ അതിന്റെ പ്രകാരം ഇപ്പോൾ ഇതിൽ കാണിക്കുന്നില്ല.

## ഇരുമ്പ്.

ഏതേഷ്വേവ വിലഗ്നേ ഷട്ശക്തിഃ പശ്യേദ്വിലഗ്നമിതി ബലവാൻ
ഉദയേഥവാ ബലിഷ്ഠഃ പ്രശ്നേ കാർഷ്ണായസം കുര്യാൽ. ൩൧

ലഗ്നം ദണ്ഡധാരിയോ ശസ്ത്രധാരിയോ ആയ ദ്രേക്കാണത്തോടും ചന്ദ്രന്റെ യോഗത്തോടുംകൂടി വരികയും ബലവാനായ ശനി നോക്കുകയും അല്ലാത്തപക്ഷം ലഗ്നത്തിൽ നിൽക്കുകയും ചെയ്താൽ ദ്രവ്യം കാരിരുമ്പ് ആണെന്നു പറയണം.

സൗരാംശകേ വിലഗ്നേ ദ്രേക്കാണേ വാർക്കജസ്യ കേന്ദ്രഗതഃ
അന്യൈർബ്ബലിഭിർദൃഷ്ടഃ കരോതി കാർഷ്ണായസം സതതം. ൩൨

ലഗ്നം ശനിക്ഷേത്രമായോ ശനിദ്രേക്കാണമായോ വരികയും ശനി ലഗ്നത്തിൽ നിൽക്കുകയും ശേഷം ഉള്ള എല്ലാ ഗ്രഹങ്ങളും നോക്കുകയും ചെയ്താൽ ദ്രവ്യം കാരിരുമ്പാണെന്നു പറയാം.

ദിവസകരദ്രേക്കാണേ ലഗ്നേ സൗരാംശകേന സംയുക്തേ
കേന്ദ്രഗതോ വാ മന്ദോ പ്യായസമിതി വ്യാഹരന്ത്യന്യേ. ൩൩

ലഗ്നം ആദിത്യന്റെ ദ്രേക്കാണമായിരിക്കുകയും ശനിയുടെ രാശ്യാംശങ്ങളോടുകൂടി വരികയും അല്ലാത്തപക്ഷം ശനിയുടെ കേന്ദ്രമുണ്ടായിരിക്കുകയും വേണം. എന്നാൽ ദ്രവ്യം ഇരുമ്പാണെന്നുപറയാം.

## ഭാജനവിശേഷം.

ആമിഷഫലകലശധരൈർദ്ദ്രേക്കാണൈരിന്ദുകോണസംദൃഷ്ടൈഃ
ഭാജനവിന്യാസോസ്മിൻ പൂർണ്ണേപൂർണ്ണം വിനിർദ്ദേശ്യം. ൩൪

മുമ്പുപറഞ്ഞപ്രകാരം സ്വർണ്ണാദിധാതുദ്രവ്യവിശേഷങ്ങളെ വഴിപോലെ വിചാരിച്ചു, ഗ്രഹത്തിന്റെയോ രാശിയുടേയോ ദ്രേക്കാണത്തിന്റെയോ സ്വഭാവത്തിനു അനുസരിച്ചു ഇന്ന ധാതുവാണെന്നു തീർച്ചപ്പെടുത്തിയാൽ പിന്നെ അതുകൊണ്ടു ഭാജനവിശേഷത്തെയും നിരൂപിക്കണം. മാംസം ഫലം കനകം കലശം മുതലായവയെ ധരിച്ചിരിക്കുന്ന ദ്രേക്കാണങ്ങൾ ഉദിക്കുകയും ശനിചന്ദ്രന്മാർ നോക്കുകയും ചെയ്താൽ അതുകൊണ്ടു ഭാജന(പാത്ര)ചിന്തയേ പറയണം. അവി

കേരള സാഹിത്യ അക്കാദമി

ടെ പാത്രത്തിന്റെ നിറം, ആകൃതി, സംഖ്യാദികൾ മുതലായവയെയും നിരൂപിക്കേണ്ടതാണ്. ചന്ദ്രൻ പൂർണ്ണനായാൽ പൂർണ്ണപാത്രം; ക്ഷീണനായാൽ അപൂർണ്ണപാത്രം. ജലഗ്രഹത്തിന്റെയോ ജലരാശിയുടേയോ സംബന്ധമുണ്ടായാൽ ജലപൂർണ്ണമായ പാത്രം ഇത്യാദി ഭേദങ്ങളെയും ആവശ്യമനുസരിച്ചു യുക്തിപൂർവ്വം ചിന്തിച്ചു പറഞ്ഞുകൊൾക.

ഗുരുകുജയോസ്സൗവർണ്ണം ശുക്രേ രൗപ്യം ബുധേ ച മണിഭാണ്ഡം
ദന്താസ്ഥിചർമ്മജാതം സൗരേ കാർഷ്ണായസം ചാപി. ൩൬

അവിടെ ചൊവ്വായ്ക്കും വ്യാഴത്തിനും സ്വർണ്ണപാത്രം; ശുക്രനു വെള്ളിപ്പാത്രം; ബുധനു രത്നനിർമ്മിതമായ പാത്രം; ശനിയ്ക്കു ദന്തം, അസ്ഥി, തോൽ ഇതുകളെക്കൊണ്ടുണ്ടാക്കിയ പാത്രം അഥവാ ഇരുമ്പു പാത്രം ഇതുകളെയും വിചാരിച്ചുകൊള്ളണം.

ഭാജനമിന്ദോഃ കാംസ്യം കാചമയം വാ രവേസ്തു താമ്രമയം
മൃത്ഭാജനമിത്യേവം ദിനകരകുജയോർവ്വ്യവസ്യന്തി. ൩൭

ചന്ദ്രനു കാംസ്യ(ഓട്ടു)പാത്രം ബലഹീനനാണെങ്കിൽ കാചപാത്രം; ആദിത്യനു ചെമ്പുപാത്രം; ആദിത്യനും ചൊവ്വായ്ക്കും ബലഹീനതയുണ്ടെങ്കിൽ അവരെക്കൊണ്ടു മൺപാത്രത്തെയും നിരൂപിക്കാം.

## ആഭരണചിന്താ.

വർമ്മാഭരണധരേഷു ദ്രേക്കാണേഷ്വാരസൗമ്യദൃഷ്ടേഷു
ആഭരണാദേശവിധിർവ്വർണ്ണാകൃതയോ ഗ്രഹൈർവാച്യാഃ. ൩൮

ലഗ്നത്തിന്റെ ദ്രേക്കാണം കവചം (ചട്ട, കുപ്പായം) ആഭരണം മുതലായതിനെ ധരിക്കുകയും ചൊവ്വായുടെയും ബുധന്റെയും ദൃഷ്ടി ഉണ്ടായിരിക്കുകയും ചെയ്താൽ ആഭരണദ്രവ്യത്തെ പറയണം. ആ ആഭരണാദികളുടെ നിറം ആകൃതി മുതലായതിനെയും ഗ്രഹങ്ങളെക്കൊണ്ടു വഴിപോലെ നിരൂപിച്ചു പറഞ്ഞുകൊൾകയും വേണം.

സൂര്യേ കർണ്ണാഭരണം ജീവേ ഹൃദയോരസോശ്ച കണ്ഠേ ച
മൗക്തികശൃംഖലപാശക വൃത്താനീന്ദോർല്ലലാടേ ച. ൩൯

സൂര്യനു കർണ്ണാഭരണം(കുണ്ഡലം, കടുക്കൻ, തോടക, കമ്മൽ മുതലായതു്.) ശിരോലങ്കാരത്തെയും സൂര്യനെക്കൊണ്ടു വിചാരിക്കാം. വ്യാഴത്തിനു ഹൃദയം ഉരസ്സ് കണ്ഠം ഈ അംഗങ്ങളിൽ അലങ്കരിക്കുന്ന ആഭരണം; ചന്ദ്രനു മുത്തുമണി, ചങ്ങല ഇതുകളെച്ചേർത്തുണ്ടാക്കീട്ടുള്ളതും പാശത്തോടുകൂടിയതും വൃത്താകൃതിയിലിരിക്കുന്നതുമായ ആഭരണം; ഇവിടെ പൂർണ്ണചന്ദ്രനെക്കൊണ്ടു വൃത്തത്വാദികൾക്കു പൂർണ്ണതയും ക്ഷീണ

ചന്ദ്രനെക്കൊണ്ടു ന്യൂനതയും കൽപിക്കുകയും ചെയ്യാം. 'ലലാടെച' എന്നുള്ളതുകൊണ്ടു ചന്ദ്രനെക്കൊണ്ടു നെറ്റിപ്പട്ടത്തെയും നിരൂപിക്കാവുന്നതാണു്. ഗ്രഹംനിൽക്കുന്ന ദ്രേക്കാണത്തിന്നനുസരിച്ചു ശരീരത്തിൻെറ ഊൎദ്ധ്വമദ്ധ്യാധോഭാഗങ്ങളിലെ ആഭരണജാതിവിശേഷത്തെയും ഗ്രഹിച്ചുകൊള്ളണം.

മുക്താംഗുലീയസ്രഗിമസുഷിഃഗ്രീവായതാനിഭൃഗ്രുതനയേ
സൗവൎണ്ണകണ്ഠസൂത്ര പ്രവാളകാദ്യാനിഭൂമിസുതേ. ൧൦

ശുക്രനു മുക്താഭരണം (മുത്തുമാല മുതലായഹാരവിശേഷങ്ങൾ) വിരൽമോതിരം കഴുത്തിലലങ്കരിക്കുന്ന മാല മുതലായതു്, അഞ്ഞാൻ ഇതുകളും ചൊവ്വായ്ക്കു പൊന്നുകൊണ്ടുള്ള കണ്ഠാഭരണം പ്രവാളം വള മുതലായ ആഭരണങ്ങളും ദ്രവ്യങ്ങളാകുന്നു. ഇവിടെ ശുക്രൻ ബലവാനായാൽ പൊന്നുകൊണ്ടും ബലമില്ലെങ്കിൽ വെള്ളികൊണ്ടും ഉള്ള ആഭരണത്തെ നിരൂപിക്കണമെന്നുണ്ടു്.

നീലംയമസ്യവിദ്യാൽ ഗ്രീവാഭരണംചഭവേതിയന്നഷ്ടം
ദാരകഭൂഷണമാഹുൎമ്മൃത്യേംബലസംയുതേസൗമ്യേ. ൧൧

ശനിയ്ക്കു ഇന്ദ്രനീലത്തേയും കഴുത്തിൽകെട്ടുന്ന ആഭരണങ്ങളും ദ്രവ്യങ്ങളാകുന്നു. ബുധൻ ബലവാനായാൽ ബാലന്മാർ അലങ്കരിക്കുന്നതായ ആഭരണങ്ങളാണെന്നു പറയുകയുംചെയ്യണം.

പുഷ്പചിന്താ.

ഇവിടെ സൂൎയ്യാദിഗ്രഹങ്ങൾക്ക ഓരോജാതി പുഷ്പങ്ങളെ ഗ്രന്ഥാന്തരത്തിൽ പറഞ്ഞിട്ടുണ്ടു്. പുഷ്പമാലാലേഖനാലങ്കാരങ്ങളോടുകൂടിയ ദ്രേക്കാണം ഉദിക്കുകയും ബുധശുക്രന്മാർ നോക്കുകയും ചെയ്താൽ പ്രശ്നം പുഷ്പചിന്താവിഷയമാണെന്നു പറയണം. ആദിത്യനു തുളസി, താമര; ചന്ദ്രനു ആമ്പൽ കരിങ്കുവളം മുതലായ ജലജപുഷ്പം; ചൊവ്വായ്ക്കു ചുകന്നതും മുള്ളുള്ളതുമായ പുഷ്പം; ബുധനു നീലോൽപലം ഇലഞ്ഞി കറുത്തശംഖുപുഷ്പം മുതലായതു; വ്യാഴത്തിനു പിച്ചകം ചമ്പകം മുതലായതു; ശുക്രനു കൈത, കാനകനാരി, മുല്ല മുതലായതു; രാഹുവിനും ശനിയ്ക്കും ദുൎഗ്ഗന്ധപുഷ്പം; അല്ലെങ്കിൽ കാട്ടുപുഷ്പം; ഇങ്ങിനെ പുഷ്പങ്ങളെ അറിഞ്ഞുകൊൾക.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാംവ്യാഖ്യായാം
നവമോദ്ധ്യായഃ.



# അഥ ദശമോദ്ധ്യായഃ.

—:*:—

## മൂലദ്രവ്യചിന്താ.

ചാപാസ്ത്രദണ്ഡധാരിഷു ഭീഷണവിത്രാസനൽസ്വഭാവേഷു
സമരാസ്ത്രചോരചിന്താ ദൃശ്യനമഥവാത്രചോരാണാം. ൧

വില്ല്, ശരം, ദണ്ഡം മുതലായ ആയുധങ്ങളെ ധരിച്ചിരിക്കുന്നതും ഭയങ്കരത്വം, ഭയത്തെ ജനിപ്പിക്കുന്ന സ്വഭാവം ഇത്യാദികളുള്ളതുമായ ദ്രേക്കാണം ഉദിച്ചാൽ യുദ്ധചിന്ത, ആയുധചിന്ത, തസ്കരചിന്ത എന്നീ പ്രശ്നത്തെ വിചാരിക്കേണ്ടതാണ്. ചോരന്മാരുടെ ദർശനശ്രവണാദികളുണ്ടായാലും ചോരപ്രശ്നമാണെന്നു പറയാം. യുദ്ധപ്രശ്നത്തിൽ ചോരയുദ്ധം എന്നു പറയണം. ഇത്യാദികളായ ഭേദങ്ങളെ യുക്തിയ്ക്കും ശാസ്ത്രത്തിനും അനുസരിച്ചു ചിന്തിച്ചു പറഞ്ഞുകൊൾകയും വേണം.

കേരള സാഹിത്യ അക്കാദമി

## വസ്ത്രചിന്താ.

ദ്രേക്കാണേ പക്ഷിവിഹംഗേഷ്വുഡുപശുക്രാശ്രയേഷു സദ്വേഷു
ദൃഷ്ടേഷു ഭൃഗുബുധാഭ്യാം വസ്ത്രാശ്രയജാ ഭവേച്ചിന്താ. ൨

ലഗ്നം പക്ഷിദ്രേക്കാണമായിരിക്കുക, ചന്ദ്രശുക്രന്മാരുടെ യോഗമുണ്ടാവുക, ശുക്രനും ബുധനും നോക്കുക എന്നീ ലക്ഷണങ്ങളുണ്ടായാൽ മുണ്ടുകൾ പട്ടുകൾ മുതലായ വസ്ത്രങ്ങളെ നിരൂപിക്കണം.

കവചധ്വജവസ്ത്രാവികകഞ്ചുകകംബളയുതേഷു ഭഗേഷു
ബുധശുക്രചന്ദ്രമോഭിർദൃഷ്ടേഷൂർണ്ണാകൃതം വസ്ത്രം. ൩

ലഗ്നം, കവചം ധ്വജം വസ്ത്രം ആവികമായവസ്ത്രം കഞ്ചുകം കംബളം എന്നിവയെ ധരിച്ചിരിക്കുന്ന ദ്രേക്കാണത്തോടുകൂടിയും ബുധൻ ശുക്രൻ ചന്ദ്രൻ എന്നീ ഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടിയും വരികയാണെങ്കിൽ കമ്പിളിരോമം കൊണ്ടുണ്ടാക്കിയ വസ്ത്രമാണെന്നു പറയണം. ഈ യോഗത്തിൽ ശനിയുടെയും കുജന്റെയും ദൃഷ്ടിയുണ്ടായാൽ വസ്ത്രം മരവുരിയെന്നും വ്യാഴത്തിന്റെ ദൃഷ്ടിയുണ്ടായാൽ പട്ടുവസ്ത്രം എന്നും പറഞ്ഞുകൊൾകയും വേണം.

വല്ക്കലമാർക്കികുജാഭ്യാം രവിണാ കൗശേയമിന്ദുജേവാളം
ശശിനാ ദുകൂലവസ്ത്രം രവിണാ ചർമ്മാംബരം ഭൃഗുണാ. ൪

ശനിയ്ക്കും ചൊവ്വായ്ക്കും മരവുരി; ആദിത്യനു കൗശേയം (പുഴുക്കു

ട്ടിലെ നൂലുകൊണ്ടുണ്ടാക്കിയ വസ്ത്രം)ബുധന്ന മാന്തളിർപട്ട്; ചന്ദ്രന്ന വെൺപട്ട്; ആദിത്യന്ന തോൽ; ശുക്രന്ന സാധാരണവസ്ത്രം. ബലവാന്മാരും കേന്ദ്രസ്ഥന്മാരുമായ ഗ്രഹങ്ങളെക്കൊണ്ട് ഇപ്രകാരം വസ്ത്രഭേദത്തെയും നിരൂപിച്ചു പറഞ്ഞുകൊൾക.

മലിനച്ഛിന്നദഗ്ദ്ധാദൃഢ ദൃഢസ്ഥൂലാംബുധൗതജീർണ്ണാനി
സൗമ്യേന്ദ്വാഗ്വഭുജംഗമ- കുജരവിഭൃഗുസൗരജാനാംസ്യുഃ ൧

ബുധന്ന മലിനവസ്ത്രം (മുഷിഞ്ഞതു് അല്ലെങ്കിൽ ഇരുണ്ടതു്) ചന്ദ്രന്ന കീറിയവസ്ത്രം; വ്യാഴത്തിന്ന ദൃഢമായവസ്ത്രം; രാഹുവിന്ന് ദൃഢമല്ലാത്തതു്; ചെവ്വായ്ക്കു് തീകത്തിശേഷിച്ചവസ്ത്രം; ആദിത്യന്ന് സ്ഥൂലമായവസ്ത്രം; ശുക്രന്ന നനഞ്ഞവസ്ത്രം; ശനിയ്ക്കു പഴയവസ്ത്രം. ഇങ്ങിനേയും ഗ്രഹങ്ങളുടെ വസ്ത്രസ്വഭാവത്തെ പറയാം.

ദ്രേക്കാണസദൃശവർണ്ണം വസ്ത്രംതദ്വാസസാസമാനം വാ
ദൃഷ്ടഗ്രഹവർണ്ണംവാ ബഹുഭിശ്ചിത്രം ഗ്രഹൈറുച്യം. ൨

വസ്ത്രത്തിന്ന ലഗ്നദ്രേക്കാണതുല്യമായ വർണ്ണമാണു പറയേണ്ടതു്. ദ്രേക്കാണത്തിന്റെ വസ്ത്രത്തേയും പറയാം. ദ്രേക്കാണാധിപനായ ഗ്രഹത്തിന്ന് ബലമുണ്ടെങ്കിൽ ആ ഗ്രഹത്തിന്റെയൊ അല്ലാത്തപക്ഷം ലഗ്നത്തിലേയ്ക്കു ദൃഷ്ടിചെയ്യുന്ന ഗ്രഹത്തിന്റെയൊ നിറത്തെയും പറയാവുന്നതാണ്. അവിടെ ബലമുള്ള പല ഗ്രഹങ്ങളും ഉണ്ടെങ്കിൽ നാനാരൂപവും നാനാവർണ്ണവുമായ വസ്ത്രങ്ങളേയും പറഞ്ഞുകൊൾക.

## മൂലദ്രവ്യലക്ഷണം.

ദണ്ഡാമിഷയഷ്ടിധരാശ്ശാഖാഫലമൂലധാരിണശ്ചരഥാ
ദ്രേക്കാണാധാന്യകരാ വൃക്ഷസമീപാശ്രയാശ്ചൈവ. ൧

ദണ്ഡം, വൃക്ഷശാഖാ, വടി, വേത്രം മുതലായതിനേയും മാംസം ഫലമൂലങ്ങൾ ഇവയെയും ധരിച്ചിരിക്കുന്നതും, വൃക്ഷമൂലത്തിലിരിക്കുന്നതും വൃക്ഷശാഖയെ ആശ്രയിക്കുന്നതും, ആദിത്യശുക്രന്മാരുടെ യോഗദൃഷ്ടികളോടുകൂടിയിരിക്കുന്നതും ആയ ദ്രേക്കാണങ്ങൾകൊണ്ടു മൂലഫലാദികളായ മൂലദ്രവ്യങ്ങളെ നിരൂപിക്കണം.

അസുരാർക്യോസ്തൃണമൂലേ ജീവസ്യേക്ഷവാദിമധുരസാവന്തഃ
ഭൃഗുകുജരവിശശിവിദൂഷാം വല്ല്യങ്കുരവൃക്ഷഗുല്മലതാഃ. ൨

രാഹുവിനും ശനിക്കും തൃണമൂലങ്ങൾ; രാഹുവിന്ന് തൃണവർഗ്ഗവും ശനിയ്ക്കു മൂലവർഗ്ഗവും എന്നു വ്യത്യാസം. വ്യാഴത്തിന്ന കരിമ്പു്ശർക്കരമുതലായ മധുരരസംഉള്ള വസ്തുക്കൾ; ശുക്രന്ന വല്ലീപുഷ്പങ്ങൾ; കുജന്ന

അങ്കുരവർഗ്ഗങ്ങൾ അല്ലെങ്കിൽ മുള്ളുള്ള ജാതികൾ; ആദിത്യന്നു വൃക്ഷഫലങ്ങൾ; ചന്ദ്രന്നു പാലുള്ള വള്ളികൾ; ബുധന്നു പത്രം പുഷ്പം വള്ളി മുതലായവ ഇങ്ങിനെ ഗ്രഹങ്ങളുടെ ദ്രവ്യങ്ങളെ ചിന്തിച്ചു പറയുക.

## വൃക്ഷഭേദാദി.

പാപൈർവ്വിഷകണ്ടകിനസ്സൗമ്യൈസ്സക്ഷീരമധുരരസവന്തഃ
തിഗ്മക്കണ്ടകിനോക്കെ കുജഉന്മുഖിരാഹായമേചാധഃ. ൯

പാപഗ്രഹങ്ങളെക്കൊണ്ടു വിഷമുള്ളതും മുള്ളുള്ളതുമായ വൃക്ഷങ്ങളേയും ശുഭഗ്രഹങ്ങളെക്കൊണ്ടു പാലും മധുരരസവും ഉള്ള വൃക്ഷങ്ങളേയും വിചാരിക്കണം. ഇവിടെ രാഹുവിന്നു വിഷവൃക്ഷംതന്നെ; ആദിത്യന്ന വിലങ്ങത്തിൽ മുള്ളുള്ളതും ചൊവ്വായ്ക്കു മേൽപ്പോട്ടു മുള്ളുള്ളതും ശനിയ്ക്കു കീഴ്പ്പോട്ടു മുള്ളുള്ളതും ആയ വൃക്ഷങ്ങളാകുന്നു. ചന്ദ്രന്നു പാലുള്ള വൃക്ഷം; വ്യാഴത്തിന്നു മധുരരസമുള്ള വൃക്ഷം; ബുധന്നു മിശ്രരസമുള്ള വൃക്ഷം ഇങ്ങിനെയും പ്രകാരഭേദത്തെ ഗ്രഹിച്ചുകൊള്ളുക.

ക്രൂരക്ഷേത്രേ ക്രൂരൈർദ്ദൃഷ്ടേ ജനംപാനലേപനായോഗ്യാഃ
സൗമ്യക്ഷേത്രേ സൗമ്യൈർദ്ദൃഷ്ടേ ഭോഗ്യാശ്ചലേപ്യാശ്ച. ൧൦

ക്രൂരഗ്രഹരാശിയും ക്രൂരഗ്രഹദൃഷ്ടിയുംകൂടി ഉണ്ടായാൽ മേൽപറയപ്പെട്ട വൃക്ഷങ്ങളുടെ ഫലമൂലരസങ്ങൾ ഭോജനയോഗ്യങ്ങളോ ലേപനയോഗ്യങ്ങളോ ആയിരിക്കുകയില്ല. ശുഭരാശി, ശുഭദൃഷ്ടി ഇതുകളാണുള്ളതെങ്കിൽ അതുകൾ ഭോജ്യങ്ങളും ലേപ്യങ്ങളുമായിരിക്കുകയും ചെയ്യും.

ക്രൂരാബഹിരസ്ഥിഭരാൻ സൗമ്യാഃ കുർവ്വന്തി ചാന്തരാസ്ഥിയുതാൻ
കുരുതോനിരസ്ഥിഫലമുഡു പതിസൂര്യ്യൗരാശയോപ്യേവം. ൧൧

പാപഗ്രഹങ്ങൾ ബഹിസ്സാരഫലങ്ങളായ (പുറത്തുതോടോ കുരുവോ ഉള്ള) വൃക്ഷങ്ങളേയും ശുഭഗ്രഹങ്ങൾ അന്തസ്സാരഫലങ്ങളായ (അകത്തു കുരുക്കളുള്ള) വൃക്ഷങ്ങളേയും ചെയ്യുന്നവരാകുന്നു. ചന്ദ്രസൂര്യ്യന്മാരെക്കൊണ്ടു കുരുവില്ലാതെയുള്ള കായ്കളോടുകൂടിയ വൃക്ഷങ്ങളെ വിചാരിക്കേണ്ടതാകുന്നു. ഇവിടെ ഗ്രഹങ്ങളെപ്പോലെതന്നെ മേഷാദിരാശികൾക്കും വൃക്ഷങ്ങളെ വിചാരിച്ചുപറഞ്ഞുകൊൾക.

ശുഭതരുവിടപിഗിരിദ്രുമ കദളീക്രമുകാദിതാലവംശാനാം
ശുക്രമഹീസുത രവിശശി ഗുരുയമസൗമ്യൈർവ്വിനാനിസ്യുഃ. ൧൨

ശുക്രനെക്കൊണ്ടു ഉത്തമവൃക്ഷം, നാളികേരവൃക്ഷം, സ്വവർഗ്ഗസ്ഥിതനായാൽ തേന്മാവ് എന്നീ വൃക്ഷങ്ങളുടേയും, ചൊവ്വായെക്കൊ

ണ്ട് കൊമ്പുംമുള്ളുമുള്ളതും അഭോജ്യവുമായ വൃക്ഷങ്ങളുടേയും, ആദിത്യനേക്കൊണ്ട് കാട്ടുമരങ്ങളുടേയും, ചന്ദ്രനേക്കൊണ്ട് വാഴ മുതലായ വൃക്ഷങ്ങളുടേയും വ്യാഴത്തിനേക്കൊണ്ട് അടയ്ക്കാമരം തെങ്ങ് പ്ലാവ് മുതലായവയുടേയും ശനിയേക്കൊണ്ട് കരിമ്പനമുതലായ പനകളുടേയും ബുധനേക്കൊണ്ട് മുളവർഗ്ഗങ്ങളുടേയും വനങ്ങളെ (സമൃദ്ധിയെ) പറയണം. രാഹുവിനു ശനിയുടെ വൃക്ഷംതന്നെയെന്നും അറിഞ്ഞുകൊൾക.

നിഷ്പാവാപക്വഫലേ ശുക്രസ്യ ഗുരോസ്ത്വിപക്വഫലമാഹുഃ
കാണ്ഡജതണ്ഡുലമിന്ദോഃ കന്ദംസൗരേർവ്വേമൂലം. ൧൬

ശുക്രനെക്കൊണ്ട് നിഷ്പാവഫലത്തെയും അപക്വഫലത്തേയും വിചാരിക്കണം. ശുക്രൻ ജലരാശിസ്ഥനായാൽ നിഷ്പാവത്തേയും അല്ലാഞ്ഞാൽ അപക്വഫലത്തെയും വേണം വിചാരിക്കുവാൻ. വ്യാഴത്തിനെക്കൊണ്ട് ഏററവും പഴുത്തതും മധുരമുള്ളതുമായ ഫലത്തെ വിചാരിക്കണം. ചന്ദ്രനെക്കൊണ്ട് കാണ്ഡജങ്ങളായ സസ്യഭേദങ്ങളേയും തണ്ഡുലത്തെ (അരിയെ)യും ചിന്തിക്കണം. ശനിരാഹുക്കളെക്കൊണ്ട കിഴങ്ങ് വേരുമുതലായവയേയും നിരൂപിക്കേണ്ടതാകുന്നു. ഇവിടെ ക്ഷീണചന്ദ്രനെക്കൊണ്ട് കാണ്ഡജങ്ങളായ തൃണധാന്യങ്ങളേയും പൂർണ്ണചന്ദ്രനെക്കൊണ്ട് ശാലിതണ്ഡുലങ്ങളേയും നിരൂപിക്കണമെന്ന് വ്യാഖ്യാനാന്തരമുണ്ട്. ഈ പറഞ്ഞപ്രകാരം കേന്ദ്രത്തിൽ നില്ക്കുന്ന ബലമുള്ള ഗ്രഹങ്ങളുടെ ധാന്യങ്ങളെയോ സസ്യങ്ങളെയോ ഫലമൂലാദികളെയോ ആണ് വിചാരിക്കേണ്ടതു്. കേന്ദ്രത്തിൽ ഗ്രഹമില്ലെങ്കിൽ രാശികളെക്കൊണ്ട് ചിന്തിച്ചുകൊൾകയും വേണം.

ഭൗമേകണ്ടകപുഷ്പേ ശാഖാപത്രേബുധസ്യമുഷ്ടിപ്രാന്തം
അസ്ഥിതചക്കുരിണഃശഷ്പം സവിതുസ്ത്വചഃ ചാപിനിർദ്ദേശ്യാ. ൧൭

ചൊവ്വായ്ക്ക് മുള്ളുകൾ പുഷ്പങ്ങൾ ഇവയും, ബുധനു കൊമ്പുകളും ഇലകളും, ആദിത്യന് കുരുവും തോലും ഉള്ള ഫലങ്ങൾ കേവലം തോൽ ഇവയും ചിന്ത്യങ്ങളാകുന്നു. ആദിത്യന് കുരുമുളക്; ക്രൂരരാശിയിൽ നിന്നാൽ മാറുമുളകുകൾ; ചൊവ്വ ജലരാശിയിൽ നിന്നാൽ ഇഞ്ചി; ശുഷ്കരാശിയിൽ നിന്നാൽ ചുക്ക്; ഇത്യാദിഭേദങ്ങളേയും ഔചിത്യത്തിനുതക്കവണ്ണം വിചാരിച്ചുകൊൾക.

## ധാന്യങ്ങൾ.

കോദ്രവകുലത്ഥകാണ്ഡം കുജസ്യതിലകൃഷ്ണധാന്യകൗസൗരേഃ
ശുക്രസ്യരക്തശാലി നിഷ്പാവാദ്യാസ്സഭൃഗ്വാസ്യ ൧൮

ശശിര നാരഗാധൂമയവാ മുദ്ഗപ്രീഹീബുധസ്യനിർദിഷ്ടാ
ജീവസ്യഷാഷ്ടികാദ്യാ സ്സ്വാമിവദ്ദ്വ്യാനിരാശീനാം. ൧൯

ചൊല്ലായ്യ്, വരക്, മുതിര മുതലായവയും; ശനിക്ക് എള്ള്, കൃഷ്ണധാന്യങ്ങൾ ഇവയും; ശുക്രനു ചെന്നെല്ലും; ആദിത്യന് നിഷ്പാവം (അമര) മുതലായ ധാന്യങ്ങളും ചന്ദ്രനു ഗോതമ്പ് യവം ഇവയും, ബുധന് ചെറുപയറ്, പയറ് ധാന്യം ഇവയും; വ്യാഴത്തിനു നവര മുതലായതും ധാന്യങ്ങളാകുന്നു. മേഷാദിരാശികൾക്കും രാശിനാഥനായ ഗ്രഹത്തിന് പറഞ്ഞിട്ടുള്ള ധാന്യങ്ങളെതന്നെ വിചാരിച്ചുകൊൾക. ദ്രേക്കാണങ്ങളെക്കൊണ്ട് ഫലമൂലസസ്യാദികളെ സാമാന്യമായി അറിഞ്ഞാൽ കേന്ദ്രത്തിൽ നിൽക്കുന്ന ബലമുള്ള ഗ്രഹത്തിൻെറ ധാന്യാദികളെ ചിന്തിച്ച് സൂക്ഷ്മമായി ഫലത്തെ പറഞ്ഞുകൊൾകയും വേണം. ഇതുകളുടെ പ്രയോജനം പ്രായേണ നഷ്ടമുഷ്ട്യാദി ചിന്തകളിലാകുന്നു.

ഇതി കൃഷ്ണീയശാസ്ത്രേ ഭൈവജ്ഞവല്ലഭാഖ്യായാം
വ്യാഖ്യായാം ദശമോഽദ്ധ്യായഃ.



## അഥ ഏകാദശോഽദ്ധ്യായഃ

### ജീവദ്രവ്യചിന്താ.

സൗമ്യാനാം ദ്രേക്കാണാ ബലിഭിസ്സൗമ്യൈന്നിരീക്ഷിതാ വാപി
സൗമ്യാലയസഞ്ജാതാ വിജ്ഞേയാ ജീവയോനികരാഃ. ൧

ഇവിടെ ഇനിയും ജീവദ്രവ്യചിന്താദ്ധ്യായത്തെ പറയുന്നു. ഇടവം കർക്കടം മുതലായ യുഗ്മരാശികളെല്ലാം സൌമ്യരാശികളാകുന്നു എന്നു സംജ്ഞാദ്ധ്യായം കൊണ്ട് അറിഞ്ഞിരിക്കുമല്ലൊ. സൗമ്യരാശികൾ, സൗമ്യഗ്രഹങ്ങളുടെ ദ്രേക്കാണങ്ങൾ, ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ, എന്നിവയുണ്ടായിരുന്നാൽ പ്രശ്നം ജീവചിന്താവിഷയമായിരിക്കുമെന്നു പറയാം.

### നാലുവിധം ജീവയോനി.

നഖദന്തരോമമജ്ജാസ്ഥിത്വഗ്വിൾശൃംഗമാംസശുക്ലാദ്യൈഃ ।
ദ്വിപദചതുഷ്പദപക്ഷിസരീസൃപജാതാനി ജീവാശ്ച. ൨

ദ്വിപാത്തുകൾ, ചതുഷ്പാത്തുകൾ, പക്ഷികൾ, സരീസൃപങ്ങൾ ഇങ്ങിനെ നാലുപ്രകാരമാണ് ജീവയോനികൾ. മേടത്തിനു നഖം, ഇടവത്തിനു ദന്തം, മിഥുനത്തിനു കേശരോമങ്ങൾ, കർക്കടകത്തിനു മജ്ജാ, ചിങ്ങത്തിനു അസ്ഥി, കന്നിയ്ക്കു ത്വക്ക്, തുലാത്തിനുവിൾ, വൃശ്ചികത്തിനുമൂത്രം, ധനുവിനു ശൃംഗം (കൊമ്പ്) മകരത്തിനു മാംസം, കുംഭത്തിനുലിംഗം, മീനത്തിനുശുക്ലം ഇങ്ങിനെ മേഷാദികൾക്കു പറഞ്ഞതുപോലെ തന്നെ രാശ്യധിപന്മാരായ ഗ്രഹങ്ങൾക്കും നഖദന്താദികളെ കണക്കാക്കികൊള്ളണം. ഇവിടെ ശുക്ലശബ്ദം കൊണ്ടു് ലിംഗത്തെ കൂടിഗ്രഹിച്ചതു് ഉപദേശാനുസരണമാകുന്നു. വിൾശബ്ദം മലമൂത്രപര്യായമെന്നും ധരിച്ചുകൊൾക.

ദ്വിപദേക്ഷണയോഗാഭ്യാം ദ്വിപദീസർവ്വത്രജായതേജാതിഃ
ഏവംശേഷാണാമപി വിഷമാസ്തീക്ഷ്ണാഗ്രഹൈഃപാപൈഃ. ൫

എല്ലായിടത്തുംതന്നെ ദ്വിപാദ്രാശി, ദ്വിപാൽ ഗ്രഹത്തിന്റെ യോഗദൃഷ്ടികൾ ഇവ തികച്ചുമുണ്ടായിരുന്നാൽ ദ്വിപാജ്ജാതിയെത്തന്നെ ചിന്തിക്കണം. ചതുഷ്പാദ്രാശി ചതുഷ്പാദ് ഗ്രഹയോഗദൃഷ്ടികൾ ഇവയെല്ലാം ചതുഷ്പാദചിന്താസൂചകമാകുന്നു. ഈ പറഞ്ഞപ്രകാരം തന്നെ പക്ഷിസരീസൃപലക്ഷണങ്ങളേയും അറിഞ്ഞുകൊൾക. വിഷമരാശി, പാപഗ്രഹയോഗദൃഷ്ടികൾ ഇതുകളുണ്ടായിരുന്നാൽ മേൽപ്പറഞ്ഞ ദ്വിപദാദികൾ തീക്ഷ്ണസ്വഭാവമുള്ളവയായിരിക്കും. ശുഭരാശിശുഭയോഗദൃഷ്ടികൾ ഇതുകളുണ്ടായാൽ ആ ദ്വിപദാദികൾ സൌമ്യപ്രകൃതികളായിരിക്കുകയും ചെയ്യും.

## മനുഷ്യചിന്താ.

ദ്വിപദേഷുമനുജരാശിഷു ഗുരുഭൃഗുദൃഷ്ടിഃകരോതിമനുജഭവം
ഗുരുശുക്രസൌമ്യഭാഗാ ദൃഷ്ടാസ്സൈസ്തൈർവാമനുജകരാഃ. ൬

ദ്വിപാദ്രേക്കാണം ഉദിക്കുകയും മനുഷ്യരാശി ലഗ്നമായിരിക്കുകയും ഗുരുശുക്രന്മാർ ദൃഷ്ടിചെയ്യുകയും ചെയ്താൽ പ്രശ്നം മനുഷ്യചിന്താവിഷയമായിരിക്കും. മനുഷ്യരാശികളിൽ ബുധൻ വ്യാഴം ശുക്രൻ ഇവരുടെ ദ്രേക്കാണമുദിക്കുകയും ബലവത്തായ ശുഭദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താലും മനുഷ്യചിന്തയെ പറയാം.

ബലവന്തമംശമഥവാ ദ്വിപദദ്രേക്കാണമീക്ഷതേസൌമ്യഃ
ദ്വിപദേമിത്രർക്ഷേവാ സ്ഥിതശ്ചകുര്യ്യാദ്ഗ്രഹോമനുജം. ൭

ഏതുരാശിയായിരുന്നാലും ബലമുള്ള ദ്വിപാദ്രാശി നവാംശകവും ദ്വിപാദ്രേക്കാണവും ഉദിക്കുകയും അവിടെ ശുഭഗ്രഹമോ അല്ലെ

ങ്കിൽ ദ്വിപാദരാശിയിലോ ബന്ധുക്ഷേത്രത്തിലോ നിൽക്കുന്ന മറ്റൊരു ഗ്രഹമോ നോക്കുകയും ചെയ്താൽ പ്രശ്നം മനുഷ്യവിഷയമെന്നു പറയണം.

ദ്വിശരീരരാശിലഗ്നം ദ്വിപദദ്വിശരീരഗാഗ്രഹാബലിനഃ
യദിവീക്ഷേരൻകുര്യുർജ്ജാരിം ദ്വിപദാശ്രയാം സതതം. ൩

മിഥുനം കന്നി ധനു മീനം എന്നീ ഉഭയരാശികൾ ലഗ്നമായിരിക്കുകയും ഈ ഉഭയരാശികളിൽത്തന്നെ ദ്വിപാദരാശിയിൽ നിൽക്കുന്ന ഗ്രഹങ്ങൾ ബലവാന്മാരായിട്ടു നോക്കുകയും ചെയ്താൽ പ്രശ്നം ദ്വിപദചിന്താവിഷയമാണെന്ന് നിശ്ചയമായും പറയാവുന്നതാണ്.

## പുരുഷചിന്താ.

ത്രിസപ്തൈകാദശഗാ സ്ത്രീയസംസ്ഥാഗ്രഹാശ്ച പുരുഷകരാഃ
കേന്ദ്രേ നരരാശിഗതേ ലഗ്നേ തു നപുംസകേ ചൈവം. ൩

മൂന്ന്, ഏഴ്, പതിനൊന്ന് ഈ ഭാവങ്ങളിൽ പുരുഷഗ്രഹങ്ങൾ നിൽക്കുകയും ലഗ്നം ഓജരാശിയായി വരികയും ചെയ്താൽ പ്രശ്നം പുരുഷവിഷയമായിരിക്കും. യുഗ്മരാശി ലഗ്നമായിരിക്കുകയും ചന്ദ്രശുക്രന്മാർ മൂന്ന്, ഏഴ്, പത്ത് ഈ ഭാവങ്ങളിൽ നിൽക്കുകയും ചെയ്താൽ പ്രശ്നം സ്ത്രീചിന്താസൂചകമാകുന്നു. ഉഭയരാശി ലഗ്നമായിരിക്കയും നപുംസകഗ്രഹങ്ങളായ ബുധമന്ദന്മാർ തൃതീയസപ്തമൈകാദശങ്ങളിൽ നിൽക്കുകയും ചെയ്താൽ നപുംസകചിന്തയേയും പറഞ്ഞുകൊള്ളണം. ഇവിടെ ബുധൻ സ്ത്രീനപുംസകഗ്രഹവും മന്ദൻ പുനപുംസകഗ്രഹവുമാകുന്നു. ലഗ്നത്തെപ്പോലെതന്നെ കേന്ദ്രരാശികളുടെ പുരുഷസ്ത്രീഭേദങ്ങളും ഈ സന്ദർഭത്തിൽ ചിന്തനീയമാകുന്നു.

പുരുഷദ്രേക്കാണോയസ്മിൻ പുരുഷാംശകോവിലഗ്നഃസ്യാൽ
നരരാശിഗതൈർദൃഷ്ടഃ കരോതി പുരുഷാശ്രയാം ചിന്താം. ൪

പുരുഷരാശി ലഗ്നം, പുരുഷരാശിദ്രേക്കാണം, പുരുഷരാശിനവാംശം, പുരുഷരാശിയിൽ നിൽക്കുന്ന പുരുഷഗ്രഹങ്ങളുടെ ദൃഷ്ടിയോഗങ്ങൾ ഇവയെല്ലാം ഉണ്ടായാൽ പുരുഷചിന്താവിഷയമാണ് പ്രശ്നമെന്നു പറയണം.

പ്രായേണശുഭാബലിനോ മനുഷ്യചിന്താം തദാശ്രയാം കുര്യുഃ
ദേവാനാമുച്ചഗതാ നീചാശ്രയിണസ്തു നാരകിണാം. ൫

ഓജരാശി ദ്രേക്കാണനവാംശകലഗ്നങ്ങളും ബലവാന്മാരായ ശുഭഗ്രഹങ്ങളും പ്രായേണ മനുഷ്യചിന്താസൂചകന്മാരാകുന്നു. ഉച്ചസ്ഥ

ന്മാരായ എല്ലാഗ്രഹങ്ങളും ദേഹചിന്തയെ സൂചിപ്പിക്കുന്നവരാകുന്നു. നീചത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾ മൃതന്മാർ, നാരകികൾ, ദുർജ്ജനങ്ങൾ ഇവരെ സംബന്ധിച്ചുള്ള ചിന്തയെ സൂചിപ്പിക്കുകയും ചെയ്യും.

## സ്ത്രീചിന്താ.

നാരീദ്രേക്കാണേവാ ശശാങ്കശുക്രാശ്രയേऽഥവാസ്ത്രീസ്യാൽ
സ്ത്ര്യംശദ്രേക്കാണംവാ പശ്യേൽ സ്ത്രീരാശിഗേऽപിസ്ത്രീ. ൮

ലഗ്നം യുഗ്മരാശിയും യുഗ്മദ്രേക്കാണവും യുഗ്മനവാംശകവും ആയിരിക്കുക; അല്ലെങ്കിൽ ചന്ദ്രശുക്രന്മാർ യുഗ്മരാശിദ്രേക്കാണ നവാംശങ്ങളിൽ നില്ക്കുകയോ പൂർവ്വോക്തലഗ്നദ്രേക്കാണനവാംശങ്ങളിൽ നോക്കുകയോ നില്ക്കുകയോ ചെയ്ക എന്നാൽ പ്രശ്നം സ്ത്രീചിന്താവിഷയമാണെന്നു പറയുക.

സ്ത്രീക്ഷേത്രേ രവിചന്ദ്രൌ നാരീചിന്താകരൌവിനിർദ്ദിഷ്ടൌ
താവേവപുരുഷരാശൌ കുരുതഃ പുരുഷാശ്രയാം ചിന്താം. ൯

യുഗ്മരാശിയിലെ കേന്ദ്രത്രികോണഭാവങ്ങളിൽ നില്ക്കുന്ന ബലവാന്മാരായ സൂര്യചന്ദ്രന്മാർ സ്ത്രീചിന്താസൂചകന്മാരാകുന്നു. ഈ ആദിത്യനും ചന്ദ്രനും കേന്ദ്രത്രികോണഭാവങ്ങളിൽ ഓജരാശിസ്ഥിതിയോടുകൂടിയവരായാൽ പുരുഷവിഷയമായ പ്രശ്നമെന്നും പറയണം.

## പുംസ്ത്രീമിശ്രത്വം.

യദ്യോജേഷുസ്ത്രീസ്യാൽ പുരുഷാകാരസ്വഭാവയുക്താവാ
പുരുഷോപിഭവേദ്യുഗ്മേ നാരീസദൃശാംഗശീലസ്സ്യാൽ. ൧൦

ഓജരാശി ലഗ്നമായിരിക്കുകയും സ്ത്രീഗ്രഹങ്ങൾ ഓജരാശികളിൽ നില്ക്കുകയും ചെയ്താൽ പ്രശ്നവിഷയമായാലും ജാതകവിഷയമായാലും പ്രകൃതസ്ത്രീ പുരുഷാകൃതിയും പുരുഷസ്വഭാവവുമുള്ളവളായിരിക്കും. അതുപോലെതന്നെ ലഗ്നം യുഗ്മരാശിയായും പുരുഷഗ്രഹങ്ങൾ യുഗ്മരാശിസ്ഥന്മാരായുംവന്നാൽ പുരുഷൻ സ്ത്രീപ്രകൃതിയും സ്ത്രീസ്വരൂപവും ഉള്ളവനായി ഭവിക്കുകയും ചെയ്യും.

## സ്ത്രീലക്ഷണം.

നാരീഗ്രഹോബലാഢ്യോ നാരീദ്രേക്കാണമാശ്രിതോഭവേതി
നാര്യംശകംവിലഗ്നം പശ്യേന്നാരീം വിജാനീയാൽ. ൧൧

സ്ത്രീഗ്രഹങ്ങൾ ബലവാന്മാരായിരിക്കുക, അവർ സ്ത്രീ (യുഗ്മ) രാശികളിൽ നില്ക്കുകയും അംശകിക്കയും ചെയ്ക. ലഗ്നം യുഗ്മരാശിയായും യുഗ്മദ്രേക്കാണമായും യുഗ്മനവാംശകമായും വരിക, അപ്രകാരമിരിക്കുന്ന ലഗ്നത്തേയോ അംശകത്തേയോ ചന്ദ്രശുക്രന്മാർ നോ

ക്കക, അല്ലെങ്കിൽ ആ സ്ഥാനങ്ങളെ ആശ്രയിച്ചു നിൽക്കുക, ഈ യോഗങ്ങളുണ്ടായാൽ സ്ത്രീചിന്തയെന്നു നിസ്സംശയം പറയാം.

കന്യാലക്ഷണം.

സ്ത്രീവർഗ്ഗേ ലഗ്നഗതേ കേന്ദ്രേസൌമ്യാശ്രിതേ വിനാക്രൂരൈഃ
കന്യാംശദ്രേക്കാണേ വാസ്യാൽ കന്യാശ്രിതാചിന്താ. ൧൨

പൂർവോക്തപ്രകാരം സ്ത്രീ നിശ്ചയം വന്നാൽപിന്നെ അവൾ വിവാഹിതയോ അവിവാഹിതയോ എന്നു വിചാരിച്ചു പറയണം. അതിന്റെ പ്രകാരത്തെ ഇവിടെ കാണിക്കുന്നു. സ്ത്രീവിഷയമായ പ്രശ്നത്തിൽ ലഗ്നത്തിന്റെ ദ്രേക്കാണവും നവാംശവും രാശിയും യുഗ്മമായിരിക്കുകയും ബുധൻ ബലവാനായി കേന്ദ്രത്തിലോ അല്ലാത്തപക്ഷം കന്യാരാശി ദ്രേക്കാണനവാംശകങ്ങളിലോ നിൽക്കുകയും ചെയ്താൽ ആ സ്ത്രീ കന്യക (അവിവാഹിത) യാണെന്നു പറഞ്ഞുകൊള്ളണം. ഈ യോഗത്തിൽ പാപഗ്രഹങ്ങൾ കേന്ദ്രത്തിൽ നിൽക്കരുതെന്നും ബുധനു പാപയോഗം ഉണ്ടായിരിക്കരുതെന്നും നിർബന്ധമുണ്ട്. ഇങ്ങനെ കന്യാനിശ്ചയം വന്നാൽപ്പിന്നെ അവൾ സദോഷയോ നിർദ്ദോഷയോ എന്നു ചിന്തിച്ചു സൂക്ഷ്മമായി പറയണം. അതിന്റെ പ്രകാരത്തെ അടുത്ത ശ്ലോകംകൊണ്ടു കാണിക്കുന്നു.

കന്യാദോഷം.

പാപയുതേജാമിത്രേ സൌമ്യൈരനവേക്ഷിതേത്തുബലവത്ഭിഃ
കന്യാനസേതിവാച്യാ പ്രശ്നേസമുദീരിതേവക്ത്രാ. ൧൩

പ്രശ്നലഗ്നത്തിന്റെ ഏഴാമെടത്തു ആദിത്യൻ ചൊവ്വാ ശനി രാഹു എന്നീ പാപഗ്രഹങ്ങൾ നിൽക്കുകയും ബലവാന്മാരായ ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയില്ലാതെയിരിക്കുകയും ചെയ്താൽ അവൾ നിർദ്ദോഷയായ കന്യകയാണെന്നു പറയരുത്. "പ്രശ്നേപക്ഷിമൃഗോരഗാദിസുരതേ ദൃഷ്ടേവധൂർജാരിണീ" ഇത്യാദി നിമിത്തങ്ങളും ഈ സന്ദർഭത്തിൽ സ്മരണീയങ്ങളാണ്. ഏഴാമെടത്തു പാപയോഗദൃഷ്ടികളില്ലാതെയും ശുഭയോഗദൃഷ്ടികൾ സംഭവിച്ചും വന്നാൽ കന്യക നിർദ്ദോഷതന്നെ എന്നും തീർച്ചപ്പെടുത്തിക്കൊൾക. ഏഴാമെടത്തു നോക്കുന്നഗ്രഹത്തിന്റെ ജാതിജാരപുരുഷനായിരിക്കുമെന്നും അറിഞ്ഞുകൊള്ളണം.

പതീചിന്ത.

ഭൃഗുശശിനോർദ്രേക്കാണാ ജാമിത്രഗതാശ്ശുഭൈസ്സുസംയുക്താഃ
സൗമ്യാസ്സ്വഭാവയുക്താഃ കുര്യുഃപതീഗതാംചിന്താം. ൧൪

ഏഴാമെടത്തു ചന്ദ്രശുക്രന്മാരുടെ ദ്രേക്കാണങ്ങൾ വരിക, അവിടെ ശുഭഗ്രഹങ്ങൾ നിൽക്കുക, അല്ലെങ്കിൽ ഇഷ്ടഭാവങ്ങളിൽ ശുഭന്മാർ നിൽക്കുക എന്നീ ലക്ഷണങ്ങളൊത്തു വന്നാൽ പ്രശ്നം ഭാര്യാവിഷയമാണെന്നു പറയാം.

## ജാതിയും കർമ്മവും.

കുജവീക്ഷണയോഗാഭ്യാ മഗ്ന്യാശ്രയജീവിനശ്ശിലാകാരാഃ
ഭൃത്യണാഗൃഹപതികൎഷക ഗോപാലശ്രേഷ്ഠികാവടകാഃ. ൧൭

പൂൎവ്വോക്തലക്ഷണങ്ങളെക്കൊണ്ട് സ്ത്രീപുരുഷലക്ഷണങ്ങളെ അറിഞ്ഞാൽ പിന്നെ അവരുടെ ജാതിയേയും തൊഴിലിനേയും ചിന്തിക്കണം. ലഗ്നം അഗ്ര്യഹോരയായിരുന്നാൽ ചിന്തിതനായ പുരുഷൻ അന്യനെ ആശ്രയിച്ചു ജീവിക്കുന്നവനാകുന്നു. അവിടെ കുജന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ അവൻ അഗ്നികൊണ്ടു തൊഴിൽ ചെയ്യുന്ന കമ്മാളൻ കുലാലൻ മുതലായ ജാതിയിലുൾപ്പെട്ടവനായിരിക്കും. ലഗ്നം അപരഹോരയായിരിക്കുകയും കുജന്റെയോഗദൃഷ്ടികൾ വരികയും ചെയ്താൽ കൽപ്പണിചെയ്യുന്നവനാണെന്നു പറയണം. ലഗ്നത്തെ അഞ്ചായി ഭാഗിച്ചാൽ ആ അഞ്ചു ഭാഗങ്ങളെക്കൊണ്ടും അവിടെയുള്ള ശുക്രന്റെ യോഗദൃഷ്ടികളെക്കൊണ്ടും ക്രമേണ ൧. ഗൃഹസ്ഥൻ അല്ലെങ്കിൽ കച്ചവടക്കാരൻ, ൨. കൃഷിക്കാരൻ, അല്ലെങ്കിൽ വൈശ്യൻ, ൩. ഗോപാലൻ (കാലിമേയ്ക്കുന്നവൻ,) ൪. ചെട്ടി, ൫. വണ്ടിക്കാരൻ എന്നീ അഞ്ചു വൎഗ്ഗക്കാരെ പറഞ്ഞുകൊൾക.

പാഷണ്ഡപുളിന്ദാജീവരംഗചരകഥനകാദയസ്സൗമ്യേ
ചന്ദ്രേഗജപരിചാരകവിപ്രാഗണകാശ്ച മന്ത്രിണോവൈദ്യാഃ. ൧൮

മേൽപ്രകാരം ലഗ്നസ്ഫുടത്തെ ആറുരീയതിവീതം അഞ്ചായി ഭാഗിച്ചാൽ ഓരോ ഷഡ്ഭാഗത്തിനും താഴെപ്പറയുംപ്രകാരം ജാതിവിഭാഗം ചെയ്തുകൊൾക. ബുധന്റെ യോഗദൃഷ്ടികളുണ്ടായാൽ ക്രമേണ ൧. പാഷണ്ഡൻ(വേദദൂഷകൻ, ബൌദ്ധാദി), ൨. പുളിന്ദൻ, വേടൻ, കാടൻ. മലയൻ മുതലായ ജാതി ൩. ആജീവൻ (നൈഷ്ഠികബ്രഹ്മചാരി) ൪. രംഗചരൻ, ആട്ടക്കാരൻ, തുള്ളൽക്കാരൻ. നാടകക്കാരൻ മുതലായവർ, ൫. കഥനകൻ (കഥപറയുന്നവൻ.) എന്നീ വൎഗ്ഗക്കാരെ പറഞ്ഞുകൊള്ളണം. അവിടെ ചന്ദ്രന്റെ ദൃഷ്ടിയുണ്ടായാൽ ൧. ആനക്കാരൻ, ൨. ബ്രാഹ്മണൻ, ൩. ജ്യോതിഷി, ൪. മന്ത്രവാദി അല്ലെങ്കിൽ മന്ത്രി, ൫. വൈദ്യൻ എന്നിവരെ ക്രമേണ പറഞ്ഞുകൊൾക.

രാജ്ഞാനൃപചക്രധരാസ്സേനാപതിമന്ത്രിപാൎത്ഥിവാഗ്രതുണാ
സൗരേണസാൎത്ഥവാഹദൂതാസ്ത്ഥപാചകാശ്ചകാൎപ്പടികാഃ. ൧൯

ആദിത്യന്റെ യോഗദൃഷ്ടികളുണ്ടായാൽ രാജാവിനെയും (ക്ഷത്രിയനെയും) ചക്രധരനെയും വിചാരിക്കണം. ഇവിടെ ലഗ്നത്തിന്റെ പൂൎവ്വഭാഗമായാൽ ക്ഷത്രിയനോ രാജാവോ തന്നെ. ലഗ്നം ചന്ദ്രഹോരയായിരിക്കുകയും ബലവാനായ ആദിത്യന്റെ യോഗദൃഷ്ടികളുണ്ടാവുകയും ചെയ്താൽ ചക്രധരശബ്ദംകൊണ്ട് ചക്രവൎത്തിയെ ചിന്തിക്കണമെന്നു വ്യാഖ്യാനാന്തരം ഉണ്ട്. ചക്രചിഹ്നധാരികളെ വിചാരിക്ക

ണമെന്നു മതാന്തരവും കാണുന്നു. മററു ചിലരുടെ പക്ഷത്തിൽ യന്ത്രങ്ങളെക്കൊണ്ടു പ്രവൃത്തി (തൊഴിൽ) ചെയ്യുന്നവരെയാണു ചിന്തിക്കേണ്ടതെന്നു കാണുന്നു. വ്യാഴത്തിന്റെ യോഗദൃഷ്ടികളുണ്ടായാൽ ൧. പടനായകൻ, ൨. മന്ത്രി അല്ലെങ്കിൽ മന്ത്രവാദി, ൩. രാജാവു് എന്നീ മൂന്നുവർഗ്ഗത്തെ വിചാരിക്കാം. ഇവിടെ ലഗ്നത്തെ മൂന്നായി ഭാഗിച്ചാൽ (ദ്രേക്കാണംപോലെ കണക്കാക്കിയാൽ) അതിൽ ഓരോ ഭാഗങ്ങളെക്കൊണ്ടു് ഓരോ വർഗ്ഗത്തെയും പ്രത്യേകം പറയാവുന്നതാണു്. ശനിയുടെ യോഗദൃഷ്ടികളുണ്ടായാൽ ൧. കച്ചവടക്കാരൻ, ൨. ദൂതൻ, ൩. പാചകക്കാരൻ, ൪. കാപ്പടികൻ എന്നീ നാലുവർഗ്ഗക്കാരെ ചിന്തിക്കേണ്ടതാകുന്നു. (കാപ്പടികൻ=പഴമുണ്ടുവിററു ജീവിക്കുന്നവൻ.) ഇവിടെ ശനിയെക്കൊണ്ടു നാലുജാതിയെ പറയേണ്ടതാകയാൽ ലഗ്നസ്ഫുടത്തെ നാലായി ഭാഗിച്ചുവേണം ഫലാദേശംചെയ്യുവാൻ.

സൗനികശ്ശുണ്ഡീന്ദ്രബാണാ (?) രാജപ്രേഷ്യാ നിഷാദകൈവർത്തഃ
ഭേദാരിണേവമാദ്യാ ഗ്രഹവദ് ഗ്രാഹ്യാണിഭവനാനി. ഫല

ലഗ്നസ്ഫുടത്തെ ആറായി ഭാഗിച്ചാൽ ഓരോ അഞ്ചുതീയതികളെക്കൊണ്ടും ക്രമേണ സൗനികാദികളെ നിരൂപിക്കണം. രാഹുവിന്റെ യോഗദൃഷ്ടികളുണ്ടായാൽ ൧. മാംസത്തെ പചിക്കുന്നവൻ, ൨. നെയ്ത്തുകാരൻ ൩. ബാണക്കാരൻ, ൪. രാജദൂതൻ, ൫. ചണ്ഡാലൻ, ൬. മുക്കുവൻ അല്ലെങ്കിൽ മത്സ്യവ്യാപാരി എന്നീ വർഗ്ഗക്കാരെ പറയണം. ലഗ്നം ഗ്രഹദൃഷ്ടമല്ലെങ്കിൽ രാശീശനെപ്പോലെതന്നെ രാശികളുടെ ജാതിയെ പറഞ്ഞുകൊള്ളണം. ഇതും പ്രായേണ നഷ്ടപ്രശ്നവിഷയമാകുന്നു.

## ഫലവിശേഷം.

ലഗ്നസ്യോക്തം ഫലമിദമിന്ദുസ്ഥാനേപി ദർശനാദപ്യം
അന്യോന്യനിപാതേഷ്വപി രാശിഷ്വാഗന്തുഫലമൂഹ്യം. കൻ

ചന്ദ്രലഗ്നത്തിനു ബലമുണ്ടെങ്കിൽ മേൽപറഞ്ഞിട്ടുള്ള എല്ലാ ഫലങ്ങളും ചന്ദ്രനെക്കൊണ്ടും അവിടെ നോക്കുകയും നില്ക്കുകയും ചെയ്യുന്ന ഗ്രഹങ്ങളെക്കൊണ്ടും നിരൂപിക്കാവുന്നതാണു്. ലഗ്നത്തിനും ചന്ദ്രനും ബലമില്ലെങ്കിൽ ഛത്രരാശിയെക്കൊണ്ടു ഈ ഫലങ്ങൾ പറഞ്ഞുകൊള്ളണം. ബലമുള്ള ചന്ദ്രലഗ്നംകൊണ്ടു വർത്തമാനഫലത്തെയും ഛത്രരാശികൊണ്ടു ഭാവിഫലത്തെയും ആരൂഢംകൊണ്ടു ഭൂതഫലത്തെയും നിരൂപിക്കണമെന്നു വ്യാഖ്യാനാന്തരമുണ്ടു്. ബലമുണ്ടെങ്കിൽ ഉദയലഗ്നംകൊണ്ടും വർത്തമാനഫലത്തെ പറയാവുന്നതാണു്. ഉദയലഗ്നം, ആരൂഢലഗ്നം, ഛത്രം, ചന്ദ്രസ്ഥാനം, ചന്ദ്രൻ ഈ അഞ്ചും പരസ്പരകേന്ദ്രത്രികോണങ്ങളായിരുന്നാൽ പ്രശ്നം ശുഭവ്യവസായിയായിരിക്കും. ഇവയിൽവച്ചു ബലമുള്ള രാശികൊണ്ടുവേണം

പ്രഷ്ടാവിന്റെ താൽക്കാലികഫലങ്ങളെ പറയുവാൻ. ഇവിടെ രാശികൾക്ക ബലസാമ്യമുണ്ടെങ്കിൽ ഉദയാരൂഢങ്ങളെതന്നെ പ്രധാനമാക്കിക്കൊൾകയും വേണം. ഈ രാശികൾ പരസ്പരം ഷഷ്ഠാഷ്ടമങ്ങളായോ ദ്വിദ്വാദശങ്ങളായോ വന്നാൽ പ്രശ്നം ശുഭമല്ലെന്ന അറിഞ്ഞുകൊൾകയുംവേണം. ആരൂഢോദയങ്ങൾ ഒരു രാശിയായും സമസപ്തമമായും വരുന്നതു ഏററവും ശുഭമാകുന്നു. ഇതുപോലെതന്നെ ഛത്രചന്ദ്ര രാശികളെക്കൊണ്ടും പ്രശ്നത്തിന്റെ ശുഭാശുഭത്വത്തെ നിരൂപിക്കണം. ആരൂഢത്തിൽനിന്ന ഷഷ്ഠാഷ്ടവ്യയസ്ഥാനങ്ങളിൽ ചന്ദ്രലഗ്നമോ ഛത്രരാശിയോ വന്നാലും പ്രശ്നം അശുഭവും വിഘ്നപ്രദവുമായിരിക്കുമെന്നും അറിഞ്ഞുകൊൾക.

## ചതുഷ്പദചിന്താ.

ചന്ദ്രശ്ചതുഷ്പദസ്ഥോ ദ്രേക്കാണോദണ്ഡപാണിരഥലഗ്നേ
രവിരപിചതുഷ്പദേ സ്യാൽ ചതുഷ്പദാനാം ഭവേച്ചിന്താ. ൨൦

ചന്ദ്രൻ ചതുഷ്പാദ്രാശിയിൽ നിൽക്കുക, ലഗ്നം ദണ്ഡപാണിദ്രേക്കാണമായിരിക്കുക, ആദിത്യനും ചതുഷ്പാദ്രാശിയിൽ വരിക എന്നീ ലക്ഷണങ്ങൾ കണ്ടാൽ ചതുഷ്പാത്തുക്കളുടെ ചിന്തയാണെന്ന പറയണം. ഇവിടെ ദണ്ഡപാണി ശബ്ദം കൊണ്ടു്, കഴി, നകം, വണ്ടി എന്നീ ദ്രേക്കാണങ്ങളെക്കൂടെ ഗ്രഹിച്ചുകൊൾകയുംവേണം.

ഹോരാ ചതുഷ്പദാ ചേൽ ദ്രേക്കാണാ ജംബുകാശ്വവദനാസ്സ്യുഃ
ചിന്താ ചതുഷ്പദാനാം ഭവേ ചാന്ദ്രേ ചതുഷ്പദഗേ. ൨൧

ലഗ്നം ചതുഷ്പാദ്രാശിയായിരിക്കുക, ലഗ്നദ്രേക്കാണം ജംബുകമുഖമോ അശ്വമുഖമോ ആയിരിക്കുക. കേന്ദ്രത്രികോണസ്ഥനായ വ്യാഴം ചതുഷ്പാദ്രാശിയിൽ നിൽക്കുക, എന്നീ ലക്ഷണങ്ങൾ കണ്ടാലും ചതുഷ്പാൽ ചിന്തയാണെന്ന പറയണം.

പശ്യന്തി ചതുഷ്പദഗാ ഗ്രഹാസ്ത്രികോണാശ്രിതാശ്ചതുഷ്പദിനഃ
ദ്രേക്കാണോ ഭവതി തദാ ചതുഷ്പദാനാന്തു സാ ചിന്താ. ൨൨

ഗ്രഹങ്ങൾ ചതുഷ്പാദ്രാശ്യംശകങ്ങളിൽ അഞ്ചാമേടത്തോ ഒമ്പതാമേടത്തോ നിൽക്കുകയും ലഗ്നം ചതുഷ്പാദ്രേക്കാണമായിരിക്കുകയും ചെയ്താൽ പ്രശ്നം ചതുഷ്പദചിന്താവിഷയമാണെന്ന പറയുക.

## വിവിധജീവയോനികൾ.

സഥലജേതഥാംബുജേവാ രിന്ദുഗ്രാശൗഗ്രഹായദാബലിനഃ
ദ്വിപദേ ചതുഷ്പദേവാ ചിന്താസ്യാത്തത്രതദ്രൂപാ. ൨൩

സ്ഥലഗ്രഹങ്ങൾ സ്ഥലരാശിയിലും ജലഗ്രഹങ്ങൾ ജലരാശിയിലും തിര്യഗ്ഗ്രഹങ്ങൾ തിര്യഗ്രാശിയിലും ദ്വിപാദ്ഗ്രഹം ദ്വിപാദ്രാശിയിലും ചതുഷ്പാദ്ഗ്രഹങ്ങൾ ചതുഷ്പാദ്രാശിയിലും ബലത്തോടുകൂടി നില്ക്കുകയും തത്തദ്ദ്രേക്കാണനവാംശകലഗ്നങ്ങൾ ഉദിക്കുകയും ചെയ്താൽ അതാതിനനുസരിച്ചുള്ള ജീവയോനികളെ ചിന്തിക്കേണ്ടതാകുന്നു.

ദ്വിപദചതുഷ്പദാദ്വിപദാഃ സങ്കല്പപാദാശ്ച ചിന്തിതാള്ളേതയാഃ
ദ്രേക്കാണസദൃശരൂപാ ഗ്രഹരൂപാവാബലം ജ്ഞാതാ. ൧൨

മേൽപറയപ്പെട്ട ന്യായമനുസരിച്ച് ദ്വിപാത്തുകൾ, ചതുഷ്പാത്തുകൾ, ഹീനപാദങ്ങൾ, ബഹുപാദങ്ങൾ ഇങ്ങിനെയുള്ള ജീവയോനിഭേദങ്ങളെ ദ്രേക്കാണരൂപത്തെ അനുസരിച്ചും ഗ്രഹരൂപത്തെ അനുസരിച്ചും ബലാബലത്തിനു തക്കവണ്ണം ചിന്തിച്ചുകൊള്ളണം. ഇവിടെ മീനം മകരം ഈ രാശികളെക്കൊണ്ടും ചന്ദ്രശനികളെക്കൊണ്ടും പാദഹീനങ്ങളായ മത്സ്യാദിജന്തുക്കളെ പറയണം. കർക്കടകവൃശ്ചികരാശികളെക്കൊണ്ടും ശനിചന്ദ്രരാഹുക്കളെക്കൊണ്ടും ചിലന്തി, അട്ട, പുഴു മുതലായവയെ നിരൂപിക്കണം. സർപ്പദ്രേക്കാണലഗ്നം കൊണ്ടും രാഹുവിന്റെ കേന്ദ്രത്രികോണസ്ഥിതികൊണ്ടും പ്രശ്നം സർപ്പചിന്താവിഷയമെന്നു പറയാം. അവിടെ ശനിസംബന്ധംകൊണ്ട് വ്യന്തരസർപ്പത്തെയും കുജസംബന്ധംകൊണ്ട് ക്രൂരസർപ്പത്തെയും വ്യാഴത്തിന്റെ യോഗദൃഷ്ടികൾകൊണ്ട് ഉത്തമസർപ്പത്തെയും സൂര്യസംബന്ധംകൊണ്ട് മണിനാഗത്തെയും നിരൂപിച്ചുകൊള്ളണം. ദ്രേക്കാണലഗ്നരാശികളിൽവച്ചു ബലാധിക്യമുള്ള രാശിയെക്കൊണ്ട് ഈ ജീവയോനികളുടെ നിറത്തെയും പറഞ്ഞുകൊൾക

ഭൗമസ്യധനുഷ്യശ്വഃ സിംഹേവ്യാഘ്രസ്ത്വജാവികോമേഷേ
ഏണോവൃഷഭേസൗരേർ ഗജർക്ഷമഹിഷാമഹിഷ്യശ്ച. ൧൩

ധനുവിൽ നില്ക്കുന്ന ചൊവ്വായുടെ യോഗദൃഷ്ടികൾകൊണ്ട് കുതിരയേയും, ശനിയുടെ യോഗദൃഷ്ടികൾകൊണ്ട് ആനയേയും, ചിങ്ങത്തിൽ നില്ക്കുന്ന കുജന്റെ യോഗദൃഷ്ടികൾകൊണ്ട് സിംഹം പുലി കടുവാ ഇവയേയും, തത്സ്ഥനായ ശനിയുടെ യോഗദൃഷ്ടികൾ കൊണ്ട് കരടിക്കരങ്ങിനേയും (കുരങ്ങിനേയും), മേടത്തിൽ നില്ക്കുന്ന ചൊവ്വായുടെ യോഗദൃഷ്ടികളേക്കൊണ്ട് ആട്ടുവർഗ്ഗത്തേയും, ശനിയെക്കൊണ്ട് പോത്തിനേയും, ഇടവത്തിൽ നില്ക്കുന്ന ചൊവ്വായേക്കൊണ്ട് മാനിനേയും, അവിടെ നില്ക്കുന്ന ശനിയുടെ യോഗദൃഷ്ടികളേക്കൊണ്ട് എരുമയേയും പറഞ്ഞുകൊൾക.

സത്വ്രുചതുരന്ധ്യേ ശാഖാമൃഗഹാനരാദയോജ്ഞേയാഃ
സവിതുർഗ്ഗജേന്ദ്രമൃഗപതി മൃഗരാജാവാതുരങ്ങക്രമശഃ ൨൬

ബുധൻ മേൽപറയപ്പെട്ട ഏതുരാശിയിൽ നിന്നാലും കുടി, കു രങ്ങു മുതലായ ശാഖാമൃഗവർഗ്ഗത്തെത്തന്നെ പറയണം. ധനു, ചിങ്ങം, മേടം, ഇടവം ഈ രാശികളിൽ നില്ക്കുന്ന സൂൎയ്യന്റെ യോഗദൃഷ്ടികളു ണ്ടായാൽ ക്രമേണ ആന, സിംഹം, മാൻ എന്നീ മൃഗങ്ങളെ ചിന്തി ച്ചുകൊള്ളണം.

ശുക്രസ്യതുരഗകുക്കരഗോഗവയാസ്സംഭവന്തിചാപാദൗ
ജീവസ്യാശേപാസ്സഖരാ നിശാകരോരാശിതുല്യഫലദായീ. ൨൭

ധനു, ചിങ്ങം, മേടം, ഇടവം ഈ രാശികളിൽ നില്ക്കുന്ന ശു ക്രന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ ക്രമേണ കുതിര, പട്ടി, പശു അല്ലെങ്കിൽ കാള, അസ്ത്രമാൻ എന്നമൃഗം എന്നീ നാലുവക ജീവയോ നികളെ പറയണം. ധനുവിൽ നില്ക്കുന്ന വ്യാഴത്തിന്റെ യോഗദൃ ഷ്ടികളുണ്ടായാൽ കുതിരയേയും ചിങ്ങത്തിലെ വ്യാഴത്തിനെക്കൊണ്ട് മേൽപ്രകാരം ഒട്ടകത്തേയും മേടം ഇടവം ഈ രാശികളിൽ നിൽക്കുന്ന വ്യാഴത്തിന്റെ യോഗദൃഷ്ടികൾ കൊണ്ട് കഴുതയേയും പറയണം. ഇടവത്തിലെ വ്യാഴത്തിന് അശ്വതരം എന്നു ഉപദേശം. ചന്ദ്രൻ ധനു, ചിങ്ങം, മേടം ഇടവം ഈരാശികളിൽ നിന്നാൽ മേൽപ്രകാരം രാശിതുല്യങ്ങളായ കുതിര, സിംഹം, ആടു, കാള (പശു) എന്നീ ജീ വവർഗ്ഗത്തെത്തന്നെ പറഞ്ഞാൽ മതി. വിശേഷമില്ലെന്നു സാരം.

ചരത്രഫലം.

മേഷസ്യാജോധനുഷഃ പരോഷ്ട്രതുരഗാവൃഷസ്യഗോജാതിഃ
മാംസാശിമൃഗാസ്സിംഹേ ചാന്യോന്യസമാഗമേപ്യേവം. ൨൮
ഏതേഷാമുപരിഗതേ മീനേതുരഗോഷ്ട്രമേതപജാവിസ്സ്യാൽ
ഏണോമകരേദ്രോണിഃ കുളീരകേമാദഷേംനൃതജ്ജാതിഃ ൨൯

മേടത്തിനു ആടു, ധനുസ്സിനു കഴുത ഒട്ടകം, കുതിര ഈ മൃഗങ്ങളും, ഇടവത്തിനു പശുജാതി, ചിങ്ങത്തിനു മാംസഭക്ഷകളായ മൃഗങ്ങളും, ഇങ്ങിനെ അന്യോന്യസമാഗമത്തിൽ ജീവയോനികളെ വിചാരിച്ചു കൊള്ളണം. ഈ ശ്ലോകംകൊണ്ടു ഇവിടെ പറഞ്ഞ മൃഗഭേദങ്ങളെ ചരത്രരാശികൊണ്ട് വിചാരിക്കേണ്ടതാകുന്നു. അതുപോലെതന്നെ മീനചരത്രത്തിൽ കുതിരയേയും വൃശ്ചികചരത്രത്തിൽ ആടുവർഗ്ഗത്തേ യും മകരചരത്രത്തിൽ മാനിനേയും കൎക്കടകചരത്രത്തിൽ ഞണ്ട് ആമ തവള മുതലായതിനെയും നിരൂപിക്കുകയും വേണം. മിഥുനം കന്നി

തുലാം കുംഭം എന്നീ മനുഷ്യരാശിഛത്രങ്ങളെല്ലാം മനുഷ്യചിന്താസൂചകമായിരിക്കുകയും ചെയ്യും. ഇവിടെ ഉദയം കൊണ്ടു് ധാതുദ്രവ്യത്തെയും ആരൂഢംകൊണ്ടു് മൂലദ്രവ്യത്തെയും ഛത്രരാശികൊണ്ടു ജീവദ്രവ്യത്തെയും ചിന്തിക്കണമെന്നു പക്ഷാന്തരവും പ്രമാണാന്തരവും ഉള്ളതുകൊണ്ടാണു് മേൽപ്രകാരം ഛത്രത്തെ പ്രധാനീകരിച്ചു പറയുവാനിടയായതു് എന്നു അറിഞ്ഞുകൊൾകയും വേണം.

## ചതുഷ്പദലക്ഷണം.

ഹോരേന്ദ്വർക്കാ നരരാശിഗതാസ്സൗമ്യാ ദുർബ്ബലഖേടാശ്ച
കുർവ്വന്തി ജന്മ ബലിനശ്ചതുഷ്പദാനാം വിഭാഗേന. ൩൦

ലഗ്നവും ചന്ദ്രനും ആദിത്യനും നരരാശികളിൽ നിൽക്കുകയും ബലമുണ്ടായിരിക്കുകയും ശുഭഗ്രഹങ്ങൾ ബലഹീനന്മാരായിരിക്കുകയും ചെയ്താൽ ചതുഷ്പാത്തുകളുടെ ചിന്തയെന്നറിയുക.

അസ്മിൻയോഗേ ശശിനി സ്വക്ഷേത്രഗതേ പശവാംസ്തമഹിഷാണാം.
സൗമ്യേ പരനൃസൃഷ്ടേ വാനരമാർജ്ജാരനകുലാനാം. ൩൧

കഴിഞ്ഞശ്ലോകത്തിൽ പറഞ്ഞപ്രകാരം ഉള്ള ചതുഷ്പാല്ലക്ഷണത്തിൽ ചന്ദ്രൻ കേന്ദ്രത്രികോണങ്ങളിൽ സ്വക്ഷേത്രഗതനായിനിന്നാൽ പശു, ഒട്ടകം, പോത്തു ഇതുകളെയും, ബുധൻ മേൽപ്രകാരം സ്വക്ഷേത്രഗതനായിനിന്നാൽ കഴുതയെയും, സൂര്യൻ അപ്രകാരം കേന്ദ്രത്രികോണങ്ങളിൽ സ്വക്ഷേത്രസ്ഥനായി നിന്നാൽ കുരങ്ങു്, പൂച്ച, കീരി, ഇതുകളെയും പറയാം. ലഗ്നം ഊർദ്ധ്വമുഖരാശിയായാൽ ഈ മൃഗങ്ങൾ ശൃംഗികൾ (ശിരസ്സിൽകൊമ്പുള്ളവ) എന്നും തിര്യങ്മുഖരാശിയായാൽ ദംഷ്ട്രികൾ (വായിൽകൂടി പുറപ്പെടുന്ന കൊമ്പോടുകൂടിയവ) എന്നും അധോമുഖരാശിയായാൽ ഖുരികൾ (വെറും കുളമ്പുമാത്രമുള്ളവ) എന്നും അറിഞ്ഞുകൊള്ളണം.

അശ്വസ്യ ഗുരൗ ഭൗമേ ജാവികമൃഗമക്ഷേ ച മൃഗജന്മ
പശുജന്മ ഭൃഗൗ വാച്യം സ്വർക്ഷസ്ഥേഷു ഗ്രഹേഷൂക്തം. ൩൨

കഴിഞ്ഞശ്ലോകത്തിൽ പറഞ്ഞപ്രകാരം വ്യാഴം കേന്ദ്രത്രികോണങ്ങളിൽ സ്വക്ഷേത്രഗതനായി നിന്നാൽ കുതിരയെയും ചൊവ്വാ മേൽപ്രകാരംനിന്നാൽ ആടിനെയും ശനി സ്വക്ഷേത്രത്തിൽ കേന്ദ്രത്രികോണഗതനായിനിന്നാൽ മാനിനെയും ശുക്രൻ മേൽപ്രകാരം നിന്നാൽ പശുക്കളെയും ചിന്തിക്കേണ്ടതാകുന്നു. എല്ലാഗ്രഹങ്ങളും സ്വക്ഷേത്രത്തിൽ നിന്നാൽ എല്ലാവിധത്തിലുള്ള മൃഗങ്ങളെയും പറഞ്ഞുകൊൾക.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ഏകാദശോദ്ധ്യായഃ.

# അഥ ഷോഡശോദ്ധ്യായഃ



## ദൃഷ്ടാന്തഫലം (സ്ത്രീവിഷയം.)

ഭൃഗ്വംഗാരകവൎഗ്ഗേ യോഗേവാപാരദാരികഃപൃഷ്ടാ
ഭൃഗുബുധയോഃകന്യായാം ഭൃഗൗപുനൎഭ്രൂപതിശ്ചാഭേ. ൧

ദൈവജ്ഞനെന്നാൽ നിൎദ്ദിഷ്ടമായ പ്രശ്നഫലം പൃഷ്ടാവിനു വിശ്വസിക്കത്തക്കവണ്ണം ചില കാൎയ്യഫലങ്ങളെ ആദ്യമായി പറയേണ്ടതായിട്ടുണ്ടു്. അവക സംഗതികളെ കാലദേശാവസ്ഥാനുസരണം ചിന്തിക്കേണ്ടതാകയാൽ ഈ അദ്ധ്യായത്തിൽ അങ്ങിനെ ഉള്ള ചില വിഷയങ്ങളെയാണു് പ്രതിപാദിക്കുവാൻ പോകുന്നതു്. അവിടെ കുജശുക്രന്മാരുടെ വൎഗ്ഗങ്ങളിൽ ഉദിച്ചുകാണുകയോ അവർ ഒരുമിച്ചു നില്ക്കുകയോ പരസ്പരക്ഷേത്രഗതന്മാരായിരിക്കുകയോ ചെയ്താൽ പൃഷ്ടാവു പരസ്ത്രീസക്തനാണെന്നു് പറയണം. ഇവർ ഒരുമിച്ചു ലഗ്നത്തിലോ ഏഴാമെടത്തോ നിന്നാൽ ഈ പറഞ്ഞ യോഗത്തിനു പ്രാബല്യമുണ്ടു്. ഇപ്രകാരം ബുധശുക്രന്മാരുടെ വൎഗ്ഗമോ യോഗമോ ഉണ്ടായാൽ പൃഷ്ടാവു കന്യാദൂഷകനായിരിക്കുമെന്നും രവിശുക്രന്മാരുടെ വൎഗ്ഗയോഗങ്ങൾ മേൽപ്രകാരം സംഭവിച്ചാൽ പൃഷ്ടാവു പുനൎഭൂഭൎത്താവാണെന്നും പറയാം. ഇവിടെ ഭൎത്താവുപേക്ഷിച്ചിട്ടോ മരിച്ചിട്ടോ പിന്നെ ഒരുവന്റെ ഭാൎയ്യയായി തീരുന്നവളെയാണു് പുനൎഭൂശബ്ദം കൊണ്ടു് നിൎദ്ദേശിച്ചിട്ടുള്ളതു്.

നാൎയ്യാശ്രയാൽ സമൃദ്ധോ ദുൎബ്ബലചക്ഷുൎഭൃഗോൎദിനകൃതശ്ച
ഭൃഗുചന്ദ്രാഭ്യാമാഢ്യഃ കലഹപ്രായോഭവേൽപൃഷ്ടാ. ൨

ആദിത്യശുക്രന്മാരുടെ ദൃഷ്ടിയോ യോഗമോ വൎഗ്ഗമോ ഉണ്ടായാൽ പൃഷ്ടാവു സ്ത്രീയുടെ ആശ്രയംകൊണ്ടു് വൎദ്ധിക്കപ്പെട്ട സമ്പത്തോടുകൂടിയവനായിരിക്കും. എന്നു മാത്രമല്ല പൃഷ്ടാവോ പൃഷ്ടാവിന്റെ ഭാൎയ്യയോ നേത്രവൈകല്യമുള്ളവരായിട്ടും വരാം. അതുപോലെതന്നെ ചന്ദ്രശുക്രന്മാരുടെ ദൃഷ്ടിയോഗവൎഗ്ഗങ്ങളുണ്ടായാൽ പൃഷ്ടാവു ധനവാനായും കലഹപ്രിയനായുമിരിക്കുകയും ചെയ്യും.

അന്യാക്രാന്തസ്ത്രീകോ യമശശിനോരാഢ്യ ഇന്ദുഗുരുവൎഗ്ഗേ
ബുധശശിവൎഗ്ഗേധന്യശ്ശശികുജയോൎമ്മാതൃഹീനസ്സ്യാൽ. ൩

ചന്ദ്രശനികളുടെ യോഗദൃഷ്ടിവൎഗ്ഗങ്ങൾ വന്നാൽ പൃഷ്ടാവിന്റെ ഭാൎയ്യ അന്യാക്രാന്തയാണെന്നും ഗുരുചന്ദ്രന്മാരുടെ യോഗദൃഷ്ടി

വർഗ്ഗങ്ങളുണ്ടായാൽ പ്രഷ്ടാവു അഢ്യൻ(ധനവാൻ) ആണെന്നും ബുധചന്ദ്രന്മാരുടെ ദൃഷ്ടിയോഗവർഗ്ഗങ്ങളുണ്ടായാൽ പ്രഷ്ടാവു ധന്യനാണെന്നും ചന്ദ്രകുജന്മാരുടെ ദൃഷ്ടിയോഗവർഗ്ഗങ്ങളുണ്ടായാൽ മാതൃഹീനനാണെന്നും പറയണം.

ക്രൂരാരക്ഷകമല്ലാഃ കുജവർഗ്ഗേ സൗരസൗമ്യഗുരുയോഗേ
സൗരേന്ദുജയോർയ്യോഗേ സ്യാദാനൃതികോനരോജ്ഞേയഃ. ൩

കുജശനികളുടെ യോഗദൃഷ്ടിവർഗ്ഗങ്ങൾ വന്നാൽ പ്രഷ്ടാവു് ക്രൂരനായും കുജബുധന്മാരുടെ യോഗദൃഷ്ടിവർഗ്ഗങ്ങൾ ഉണ്ടായാൽ രക്ഷിപ്പുരുഷനായും കുജഗുരുക്കളുടെ ദൃഷ്ടിയോഗവർഗ്ഗങ്ങൾ ഉണ്ടായാൽ മല്ലനായും(ഗുസ്തിക്കാരൻ) ശനിബുധന്മാരുടെ യോഗദൃഷ്ടിവർഗ്ഗങ്ങൾ ഉണ്ടായാൽ അസത്യവാദിയുമായിരിക്കുമെന്നു പറയുക. ഇവിടെ പറയാത്തഗ്രഹങ്ങളുടെ വർഗ്ഗയോഗദൃഷ്ടികൾകൊണ്ടും ഇപ്രകാരം ഫലങ്ങളെ ചിന്തിച്ചുസൂക്ഷ്മമായി പറഞ്ഞുകൊള്ളണം. ഇവിടെ ഇരണ്ടു ഗ്രഹങ്ങളെ പ്രത്യേകം പറഞ്ഞപ്രകാരം അവർ ഒരുമിച്ചു ലഗ്നത്തിലോ ഏഴാമെടത്തോ നിന്നാൽ ഫലം സൂക്ഷ്മമായിരിക്കുകയുംചെയ്യും. ഇവിടെ സൂര്യകുജന്മാരുടെ യോഗദൃഷ്ടിവർഗ്ഗങ്ങൾ ലഗ്നത്തിൽ വന്നാൽ പിതാവില്ലാത്തവനെന്നും ഗുരുരവികളുടെ യോഗദൃഷ്ടിവർഗ്ഗങ്ങൾവന്നാൽ പ്രഷ്ടാവിന്റെ പിതാവു സമ്പന്നനായിരിക്കുമെന്നും ഗുരുശുക്രന്മാരുടെ യോഗദൃഷ്ടിവർഗ്ഗങ്ങൾ ഉണ്ടായാൽ പ്രഷ്ടാവിന്റെ പത്നി സദാചാരമുള്ളവളെന്നും ശനിചന്ദ്രന്മാരുടെദൃഷ്ടിയോഗവർഗ്ഗങ്ങളുണ്ടായാൽമാതാവു ദുരാചാരമുള്ളവളെന്നും ശനിശുക്രന്മാരുടെയോഗദൃഷ്ടിവർഗ്ഗങ്ങൾ വന്നാൽ ഭാര്യ ദുസ്സ്വഭാവമുള്ളവളെന്നും ചന്ദ്രരവികളുടെയോഗദൃഷ്ടിവർഗ്ഗങ്ങൾ ഉണ്ടായാൽ പ്രഷ്ടാവു പിതൃമാതൃജനപൂജ്യനെന്നും ഊഹിച്ചു പറഞ്ഞുകൊൾക. എല്ലാവക അനിഷ്ടയോഗങ്ങൾക്കും ശുഭദൃഷ്ടിയുണ്ടായാൽ ദോഷഫലം ദുർബ്ബലമായിരിക്കുമെന്നുള്ള വിധിയും ഇവിടെ അനുസന്ധേയമാകുന്നു. ലഗ്നത്തിന്റെ ഏഴാമെടത്ത് ഉച്ചഗ്രഹം നിന്നാൽ ആ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള എല്ലാ ദ്രവ്യങ്ങളും പ്രഷ്ടാവിന്റെ കൈവശം ഉണ്ടു് എന്നു പറയാം. ഏഴാമെടത്തു നീചഗ്രഹമാണു നിൽക്കുന്നതെങ്കിൽ ആ ഗ്രഹത്തിനുള്ള ദ്രവ്യങ്ങളുടെ നാശത്തെയും പറയണം. ശുഭഗ്രഹങ്ങൾ ലഗ്നത്തിന്റെ കേന്ദ്രത്രികോണഭാവങ്ങളിൽ ബലവാന്മാരായി നിന്നാൽ പ്രഷ്ടാവു ധനവാനും ഭാഗ്യവാനുമായിരിക്കും. വിശേഷിച്ചും ആ ഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള ദ്രവ്യങ്ങളുടെ ലാഭവും ശുഭത്വവും പറയുകയും ചെയ്യണം. എന്നും ഉപദേശം.

## വനജന്തുക്കൾ.

അരണ്യചരരാശിവർഗ്ഗേ ലഗ്നേ ശൃംഗിഖുരിനഖിപക്ഷികാഃ
ബുധശുക്രവർഗ്ഗേ യോഗേ പക്ഷീത്യദിത്യനിശ്ചീയതേ. ൩

ആരണ്യചരമായ രാശിയും ചരരാശി വർഗ്ഗങ്ങളും ലഗ്നത്തിൽ സംഭവിച്ചാൽ, പക്ഷികൾ മൃഗങ്ങൾ (ശൃംഗമുള്ളവയും ഇല്ലാത്തവയും ആയ മൃഗങ്ങൾ) നഖികൾ (നഖങ്ങൾ ഉള്ളവ) ഇവയുടെ ചിന്തയാണെന്നു പറയണം. ഈ ലക്ഷണങ്ങൾ കൊണ്ട് വനജന്തുക്കളെന്നു നിശ്ചയിച്ചാൽ പിന്നെ അവ ഏതുവർഗ്ഗത്തിൽപെട്ടവയാണെന്നാണ് പറയേണ്ടത്. അവിടെ ബുധശുക്രന്മാരുടെ യോഗദൃഷ്ടിവർഗ്ഗങ്ങൾ ഉണ്ടായാൽ ആ ജന്തുക്കൾ പക്ഷികളാണെന്നു തന്നെ പറയാം. ദീർഘവിഷാണഗ്രഹങ്ങളുടെ യോഗദൃഷ്ടിവർഗ്ഗങ്ങൾ വന്നാൽ പശുവൃഷഭമൃഗാദികളായ ശൃംഗികളുടെ ചിന്തയെന്ന അറിയുക. അപ്രകാരം ഖുരഗ്രഹങ്ങളുടെ യോഗദൃഷ്ടിവർഗ്ഗങ്ങളുണ്ടായാൽ ഖുരികളായ സിംഹാദിമൃഗങ്ങളെന്നും ചൊവ്വായുടെ യോഗദൃഷ്ടിവർഗ്ഗങ്ങളുണ്ടായാൽ നഖികളായ വ്യാഘ്രാദികളെന്നും പറഞ്ഞുകൊൾക. ഇവിടെ ലഗ്നസ്ഫുടത്തിലെ നക്ഷത്രം ആദ്യപാദമായാൽ പ്രശ്നം പക്ഷിവിഷയം എന്നും ദ്വിതീയപാദമായാൽ ശൃംഗിവിഷയമെന്നും തൃതീയപാദമായാൽ ഖുരിവിഷയമെന്നും ചതുർത്ഥപാദമായാൽ നഖിവിഷയമെന്നും പറഞ്ഞുകൊള്ളണം.

## ഷഡ്വർഗ്ഗഫലം.

ഹോരാദ്രേക്കാണഗൃഹത്രിംശദ്വാദശനവാംശകാവർഗ്ഗാഃ
ശുഭബുധജീവാഃപ്രഭവാഗുരുബുധസൗരായധാസംജ്ഞം. ൬

ലഗ്നത്തിന്റെ ഹോരാ, ദ്രേക്കാണം, ക്ഷേത്രം, ത്രിംശാംശം, ദ്വാദശാംശം, നവാംശം എന്നീ ഷഡ്വർഗ്ഗങ്ങൾ മുഴുവനും വ്യാഴത്തിന്റെ വർഗ്ഗങ്ങളായിവരുന്നതു ശുഭമാകുന്നു. ഇവ അറുംബുധവർഗ്ഗങ്ങളായാൽ ബുദ്ധിസാമർത്ഥ്യവും, ശനിവർഗ്ഗമായാൽ ജരാപീഡയും ഫലമായിരിക്കും. ഇവിടെ ആദിത്യന്റെ വർഗ്ഗങ്ങളും കുജന്റെ വർഗ്ഗങ്ങളും വന്നാൽ ഫലം ശനിയെപ്പോലെയെന്നും പൂർവ്വപക്ഷചന്ദ്രന്റെയും ശുക്രന്റെയും വർഗ്ഗങ്ങൾ വന്നാൽ ഫലം വ്യാഴത്തെപ്പോലെയും ക്ഷീണചന്ദ്രന്റെവർഗ്ഗഫലം ശനിയെപ്പോലെയും പറയണമെന്നുപദേശം.

## അംശകവശാൽ മൃഗങ്ങൾ

മേഷാംശേ ജാവീനാം ഗോമഹിഷാണാം വൃഷാംശകേ ജന്മ
മിഥുനാംശേ സ്ത്രീപുംസാമപരേഷ്വപിബുധാരാണാം. ൭

മുമ്പു പറഞ്ഞ യോഗങ്ങളില്ലാതെയോ ബലഹീനങ്ങളായോ വന്നാൽ ബലമുള്ള നവാംശകംകൊണ്ടോ വർഗ്ഗോത്തമാംശകംകൊണ്ടോ താഴെ പറയുംപ്രകാരം ചിന്തിക്കേണ്ടതാകുന്നു. മേഷാംശകമായാൽ കമ്പിളിയാട്ടു മുതലായ അജവർഗ്ഗങ്ങളുടേയും വൃഷഭാംശമായാൽ പശു കാള എരുമ എന്നിവകളുടേയും മിഥുനാംശമായാൽ സ്ത്രീപുരുഷന്മാരുടേയും കർക്കടാംശമായാൽ വണ്ടു തേനീച്ച ജലജന്തുക്കൾ ഇവയുടേയും ഉൽപ്പത്തിയെ ചിന്തിക്കണം.

വൃകസിംഹവരാഹാണാം രുരോശ്ച സിംഹാംശകേ വദേദ്യുഗം
ഗജ്ജന്മതുലാംശേസ്യാൽ സരീസൃപാണാം തതഃപരതഃ. ൫

ലഗ്നം സിംഹാംശകമായാൽ ചെന്നായ്, സിംഹം, കടുവാ, പന്നി, മാൻ എന്നീമൃഗങ്ങളുടേയും കന്യാംശകമായാൽ സ്ത്രീപുരുഷന്മാരുടേയും തുലാംശകമായാൽ അനയുടേയും വൃശ്ചികാംശമായാൽ സ്ഥലജങ്ങളായ സരീസൃപങ്ങളുടേയും ജന്മത്തെ പറയണം.

കേരള സാഹിത്യ അക്കാദമി

കാകാനാം ചാനവമേ ദശമാംശഗതേത്തു ജന്മദാസാനാം
ശൂദ്രാധാർമ്മികചോരാണാം കുംഭേ ജലജീവിനാം ചാന്ത്യേ. ൬

ചാപാംശകമായാൽ കാക്കകളുടേയും മകരാംശകമായാൽ ദാസഭൃത്യാദികളുടേയും കുംഭാംശകമായാൽ പട്ടി അധാർമ്മികൻ കള്ളൻ എന്നിവർഗ്ഗത്തിന്റേയും മീനാംശകമായാൽ ജലജീവികളുടേയും ജന്മമെന്നുപറയുക. ഇതിനെതന്നെ നഷ്ടമുഷ്ട്യാദികളേയും പറഞ്ഞുകൊൾക. പൂർവ്വോക്തലക്ഷണപ്രകാരം മൃഗവൃക്ഷപക്ഷിമനുഷ്യാദികളുടേയും സ്ത്രീപുരുഷഭേദത്തേയും തദനന്തരമുള്ള ശുഭാശുഭങ്ങളേയും ഇപ്രകാരം നിരൂപിച്ചുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ദ്വാദശോദ്ധ്യായഃ



# അഥ ത്രയോദശോദ്ധ്യായഃ.

## മൃത്യുലക്ഷണം.

ഉരഗൈർവ്വേഷ്ടിതകായാ ദ്രേക്കാണാ ഗൃദ്ധ്രകോലസദൃശമുഖാഃ
ക്രൂരാഃ കുര്യ്യുർമ്മരണം നിധനേ യദി ചന്ദ്രമാസ്തിഷ്ഠേൽ. ൧

അനന്തരം മൃത്യുലക്ഷണങ്ങളെപ്പറയുന്നു. സർപ്പവേഷ്ടിതദ്രേക്കാണവും ഗൃദ്ധ്രം, സൂകരം, വാനരം, ജംബൂകം എന്നീ ദ്രേക്കാണങ്ങളും ദണ്ഡധാരി, പാശധാരി, ഖഡ്ഗധാരി എന്നീദ്രേക്കാണങ്ങളും ക്രൂരഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടുകൂടി ലഗ്നഗതങ്ങളായി വരികയും ക്ഷീണചന്ദ്രൻ അഷ്ടമത്തിൽ നിൽക്കുകയും ചെയ്താൽ പ്രഷ്ടാവിന്ന് മൃതി സംഭവിക്കുമെന്ന് പറയുക. ഇവിടെ അന്യവിഷയമായ പ്രശ്നമായിരുന്നാലും ഈ ലക്ഷണങ്ങൾ തികഞ്ഞുകണ്ടാൽ മൃതിയെ വിധിക്കാമെന്നുപദേശം.

പൃഷ്ഠോദയേ വിലഗ്നേ ക്രൂരാലഗ്നാസ്തസുഖഖനിധനഗതാഃ
നിധനേ ച ശീതരശ്മിർമ്മ്രിയതേ രോഗാർദ്ദിതഃ പുരുഷഃ. ൨

ലഗ്നരാശി പൃഷ്ഠോദയമായിരിക്കെ എല്ലാപാപഗ്രഹങ്ങളും ലഗ്നം, നാല്, ഏഴ്, എട്ട്, പത്ത് എന്നീഭാവങ്ങളിലും ചന്ദ്രൻ അഷ്ടമത്തിലും നിൽക്കുക എന്നാൽ രോഗവിഷയമായോ ദേഹവിഷയമായോ ഇരിക്കുന്ന പ്രശ്നപ്രകാരം രോഗി മരിക്കുമെന്നു പറയണം. ഇവിടെ ശുഭഗ്രഹങ്ങൾകൂടെ കേന്ദ്രങ്ങളിൽ നിൽക്കുന്നതായാൽ മരണത്തെ വിധിക്കുകയുമരുത്.

## രോഗാരംഭാവസാനങ്ങൾ.

പശ്യന്ത്യശുഭായതിമേ രാശൌ സഹിതാ ച യോ രോഗസൂത്രസ്ഥം
തതിമേ ദിവസേ വ്യാധിസ്സൌമ്യൈസ്സുഖമേധതേ രോഗീ. ൩

പാപഗ്രഹങ്ങൾ രോഗസൂത്രകാരണമായ ഗ്രഹത്തെയോ ചന്ദ്രനേയോ ഏതൊരു നക്ഷത്രത്തിൽനിന്ന് ദൃഷ്ടിചെയ്യുന്നുവോ ആ നക്ഷത്രദിവസം പ്രഷ്ടാവിന്ന് രോഗമാരംഭിച്ചു എന്നുപറയണം. അതുപോലെതന്നെ ശുഭഗ്രഹങ്ങൾ ഏതൊരു നക്ഷത്രത്തിൽനിന്ന് ഗ്രഹത്തെയോ ചന്ദ്രനേയോ നോക്കുന്നുവോ ആ നക്ഷത്രത്തിൽ രോഗശമനം ഉണ്ടാകുമെന്നും പറയാം.

ലഗ്നാച്ചന്ദ്രോ യതിഥേ രാശൗ തതിഥേ ഭേ പേദ്രോഗഃ
സൗമ്യാഃ പശ്യന്തീന്ദും യതിഥേ തതിഥേ സുഖീ ഭവതി ൯

ലഗ്നസ്ഫുടനക്ഷത്രത്തിൽനിന്ന് എത്രാമത്തെ നക്ഷത്രത്തിൽ ചന്ദ്രൻ പാപഗ്രഹങ്ങളുടെ യോഗത്തോടോ ദൃഷ്ടിയോടോ എപ്പോൾ നിന്നിരുന്നുവോ അതു നക്ഷത്രദിവസം രോഗം ആരംഭിച്ചു എന്നുപറയണം. ലഗ്നസ്ഫുടനക്ഷത്രത്തിൽനിന്ന് എത്രാമത്തെ നക്ഷത്രത്തിലാണ് ചന്ദ്രൻ ശുഭയോഗദൃഷ്ടികളോടുകൂടി മേൽനിൽക്കുന്നത് ആ നക്ഷത്രത്തിൽ രോഗത്തിന് ശമനം ലഭിക്കുമെന്നും പറയുക.

## സാദ്ധ്യാസാദ്ധ്യങ്ങൾ.

ഷഷ്ഠാഷ്ടമയോഃ ക്രൂരാസ്തിഷ്ഠന്ത്യവലോകയന്തി വാ കിരണൈഃ
നോത്തിഷ്ഠത സരോഗീ നരുജതി ചശുഭേക്ഷണാത്താഭ്യാം. ൰

ലഗ്നത്തിന്റെ ആറാമെടത്തും എട്ടാമെടത്തും പാപഗ്രഹങ്ങൾ നോക്കുകയും നിൽക്കുകയും ചെയ്താൽ പ്രഷ്ടാവ് രോഗശയ്യയെ മോചിക്കുവാൻ പ്രയാസമായിരിക്കും. ഈ ഷഷ്ഠാഷ്ടമഭാവങ്ങളിൽ ഒരേടത്തു ശുഭഗ്രഹവും മറ്റൊരേടത്തു പാപഗ്രഹവും നിൽക്കുകയും നോക്കുകയും ചെയ്താലും രോഗം സാദ്ധ്യംതന്നെ. എന്നാൽ ഒമ്പതാമെടം ശുഭരാശിയായിരിക്കുകയും അവിടെ ശുഭയോഗദൃഷ്ടികൾ ഉണ്ടായിരിക്കുകയും ലഗ്നാധിപൻ ഇഷ്ടഭാവത്തിൽ ബലവാനായിരിക്കുകയും ചെയ്താൽ ചികിത്സാദികളെക്കൊണ്ടു രോഗശമനം ഉണ്ടാകുമെന്നു പറയണം. ലഗ്നാധിപനും ഒമ്പതാംഭാവവും ദോഷസഹിതമായാൽ രോഗശമനം മിക്കവാറും പ്രയാസമായിരിക്കും. അതുപോലെതന്നെ ലഗ്നം സ്ഥിരരാശിയായാലും രോഗത്തിനു ശമനം ലഭിക്കയില്ല. ചരരാശിയായാൽ രോഗശാന്തിയും സുഖവും ലഭിക്കും. ഉഭയരാശി ലഗ്നമായാൽ രോഗം സാദ്ധ്യം എന്നും അറിഞ്ഞുകൊൾക. ആറാമെടത്തും എട്ടാമെടത്തും ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ ഉണ്ടായിരുന്നാൽ പ്രഷ്ടാവു മിക്കവാറും രോഗഹീനനായിരിക്കുകയും ചെയ്യും.

## ത്രിദോഷലക്ഷണം.

പിത്തേനകുജേനിലതസ്സൗമ്യേതാഭ്യാംതുസൗരിഭാസ്കരയോഃ
വാതകഫാഭ്യാംശേഷേഷ്വാപ്യാസ്സ്വാംശേഷുധാതവാദ്യാഃ. ൰൧

ലഗ്നത്തിലോ അതുവത്തിലോ നിൽക്കുകയോ നോക്കുകയോ ചെയ്യുന്ന ഗ്രഹത്തെക്കൊണ്ടു പ്രഷ്ടാവിന്റെ രോഗത്തെ ചിന്തിക്കണം. ഇവിടെ ചൊവ്വായ്ക്കു പിത്തം; ബുധനു വാതം; ശനിയ്ക്കു വാതം; ആദിത്യനു പിത്തം; ചന്ദ്രനു കഫം; വ്യാഴത്തിനു വാതം; ശുക്രനു ക

ഷം; രാഹുവിനു വാതം എന്നീ ക്രമത്തിൽ പറഞ്ഞിട്ടുള്ള ത്രിദോഷവികാരങ്ങളിൽനിന്നുണ്ടായ രോഗത്തെയാണ് നിർദ്ദേശിക്കേണ്ടതു്. ലഗ്നാരൂഢങ്ങളിൽ ഗ്രഹയോഗദൃഷ്ടികളില്ലെങ്കിൽ രാശ്യധിപനായ ഗ്രഹത്തെക്കൊണ്ട് വാതാദിവികാരങ്ങളായ രോഗങ്ങളെ നിരൂപിക്കേണ്ടതാകുന്നു. അതുപോലെതന്നെ "സ്നായ്വസ്ഥ്യസൃക്ത്വഗഥശുക്ലവസാസമജ്ജാ മന്ദാർക്കചന്ദ്രബുധശുക്രസുരേഡ്യഭൗമാഃ" എന്നുള്ള ക്രമത്തിന് ധാതുകോപജങ്ങളായ രോഗങ്ങളെയും ചിന്തിക്കണം. പൂർവോക്തവാക്യങ്ങളെക്കൊണ്ടും യുക്തികൊണ്ടും ആലോചിച്ചു ജ്വരം, അതിസാരം, കുഷ്ഠം, വിദ്രധി, ക്ഷയം മുതലായ എല്ലാരോഗങ്ങളേയും സൂക്ഷ്മമായി പറഞ്ഞുകൊൾക.

## മരണഹേതു.

മരണസ്യഹേതുരുദ്യാ സപ്താതിഭിർമ്മേഷവൃഷമുഖൈർഭവനൈഃ
ക്രൂരാലയഗ്രഹാദ്യൈരപി വിഷാഗ്നിശസ്ത്രൈസ്സ്വദേശമരണം. ൧

സ്വസ്ഥനോ രോഗിയോ ആയ ഒരുവന്റെ മരണഹേതുവിനെക്കുറിച്ചു ചോദിച്ചാൽ പ്രഷ്ടാവു ആരൂഢംകൊണ്ടോ ഉദയംകൊണ്ടോ താഴെ പറയുംപ്രകാരം മരണത്തെ നിരൂപിച്ചു പറയേണ്ടതാകുന്നു. മേടത്തിനു ആടു, ഇടവത്തിനു പശു വൃഷഭാദി, മിഥുനത്തിനു പുരുഷൻ സ്ത്രീ ശസ്ത്രാദ്യായുധം, കർക്കടകത്തിനു ഞണ്ടു സർപ്പം ആന, ചിങ്ങത്തിനു സിംഹം കടുവാ പുലി ഇത്യാദികളിൽനിന്നു സംഭവാസംഭവത്തിന്നുതക്കവണ്ണം മരണത്തെ ചിന്തിക്കുക. ഇതുപോലെതന്നെ ശേഷരാശികളെക്കൊണ്ടും ഊഹിച്ചു പറഞ്ഞുകൊള്ളണം. ലഗ്നാംശകരാശിയെക്കൊണ്ടു അടവീക്ഷേത്രഗ്രാമാദികളായ മരണദേശവും ചിന്തിക്കുക. പൃഥിവ്യാദികളായ പഞ്ചഭൂതങ്ങളുടെ നാഥന്മാരായ ഗ്രഹങ്ങളെക്കൊണ്ട് ഭൂമ്യാദികളിലെ മൃതിയും പറയാം. കേന്ദ്രസ്ഥന്മാരായ ഗ്രഹങ്ങളെക്കൊണ്ടു ചംക്രമണാസനശയ്യാദ്യവസ്ഥകളേയും ചിന്തിക്കുക. ഉദയാരൂഢഛത്രരാശികളിലുള്ള ഗ്രഹങ്ങളെക്കൊണ്ട് മരണസ്ഥലത്തുള്ള ജനങ്ങളെയും പറയണം. ഛത്രരാശിയിൽ ഉച്ചസ്ഥനായ ഗ്രഹം നിന്നാൽ മരണക്ഷേത്രത്തിലോ ദേവസന്നിധിയിലോ എന്നും അവിടെ നീചഗ്രഹം നിന്നാൽ നീചഗ്രഹത്തിലെന്നും ബന്ധുക്ഷേത്രത്തിൽ നിന്നാൽ ബന്ധുഗൃഹത്തിലെന്നും ശത്രുക്ഷേത്രത്തിൽനിന്നാൽ ശത്രുഗൃഹത്തിലെന്നും ഉള്ള ഭേദത്തെയും വിചാരിച്ചു കൊള്ളണം. ഗ്രഹം ഛത്രരാശിയിൽ സ്വക്ഷേത്രസ്ഥനായി നിന്നാൽ മരണം സ്വഗൃഹത്തിൽതന്നെയായിരിക്കുകയും ചെയ്യും. ലഗ്നം ചരരാശിയായാൽ വിദേശവും ലഗ്നം സ്ഥിരരാശിയായാൽ സ്വദേശവും ഉഭ

യശാശിയായാൽ സ്വദേശാദിദേശമദ്ധ്യമായ മാറ്റവും മൃതിസ്ഥലമായിരിക്കുകയും ചെയ്യും. ക്രൂരഗ്രഹരാശിയിൽ ക്രൂരഗ്രഹദൃഷ്ടിയോടുകൂടി ക്രൂരഗ്രഹം നിന്നാൽ വിഷമോ അഗ്നിയോ ആയുധമോ നിമിത്തം ഉള്ള മരണത്തെയും പറയാം.

## ഗത്യാഗതാദി.

ഗതിരപിതേഷാംവാച്യാ ഗ്രഹവേനാംശൈസ്സ്വരാശിഷു ക്രമശഃ
ദ്വിപദചതുഷ്പദപക്ഷിസരീസൃപജാത്യാദിയോഗേന. ൫

ഉദയലഗ്നത്തിൽ നിൽക്കുകയോ നോക്കുകയോ ചെയ്യുന്ന ഗ്രഹം ഉച്ചസ്ഥനായാൽ ദേവസമനെന്നും നീചസ്ഥനായാൽ ചണ്ഡാലനെന്നും ശത്രുക്ഷേത്രഗതനായാൽ നരകസ്ഥനെന്നും മറ്റും ഉള്ള ഭേദങ്ങളെ ചിന്തിച്ചു പൂർവ്വാപരജന്മാവസ്ഥകളെ പറഞ്ഞുകൊള്ളണം. ആ ഗ്രഹം ദ്വിപാദ്രാശിയിൽനിന്നാൽ മനുഷ്യജാതിയെന്നും ചതുഷ്പാദ്രാശിയിൽനിന്നാൽ ചതുഷ്പാജ്ജാതിഎന്നും പക്ഷിരാശിയിൽനിന്നാൽ പക്ഷിജാതിയെന്നും സരീസൃപരാശിയായാൽ സരീസൃപ (സർപ്പാദി) ജാതിയെന്നും പറയണം. ഇവിടെ രാശിപോലെതന്നെ ദ്രേക്കാണനവാംശകങ്ങളെക്കൊണ്ടും ദ്വിപദാദിഭേദത്തെ ചിന്തിക്കാവുന്നതാണ്. ലഗ്നത്തിൽ ഗ്രഹയോഗദൃഷ്ടികളില്ലെങ്കിൽ ഇതെല്ലാം രാശിയെക്കൊണ്ടു നിരൂപിച്ചുകൊൾകയും വേണം. ഇങ്ങിനെതന്നെ പൂർവ്വജന്മത്തേയും പുനർജ്ജന്മത്തേയും ചിന്തിക്കേണ്ടതാകുന്നു. ഇവിടെ ദ്വിപദാദിരാശികളുടെ ഊർദ്ധ്വമുഖം അധോമുഖം തിര്യങ്മുഖം എന്നീ ഭേദമനുസരിച്ചു ദ്വിപദാദിവർഗ്ഗത്തിലെ ഉൽകൃഷ്ടത, നികൃഷ്ടത, മദ്ധ്യമത്വം എന്നീ വ്യത്യാസങ്ങളേയും പറഞ്ഞുകൊൾക.

## ബന്ധനലക്ഷണം.

സൗരദ്രേക്കാണേ വാ ഭുജംഗപരിവേഷ്ടിതേ ഥവാലഗ്നേ
ശശിസൗരാഭ്യാംദൃഷ്ടേ ബന്ധനമിതിവാച്യമാദേശേ. ൬

ലഗ്നം ശനിദ്രേക്കാണമായോ അല്ലാത്തപക്ഷം ഭുജഗം നിഗളം ഇങ്ങു എന്നിതുകളെ ധരിക്കുന്നതായോ വരികയും ചന്ദ്രനും ശനിയും നോക്കുകയും ചെയ്താൽ പൃഷ്ടാവിനോ മുമ്പറഞ്ഞപ്രകാരം ഉള്ള ദ്വിപദാദികൾക്കോ ബന്ധനമുണ്ടെന്ന് പറയണം.

പാപക്ഷേത്രേഷു ഖമേ ത്രികോണചതുരശ്രസപ്തമേഷു ഗതേ
ക്രൂരൈർന്നിരീക്ഷ്യമാണേ ബന്ധോസ്തീത്യാദിശേൽക്ഷിപ്രം. ൭

ശനി, മേടം ചിങ്ങം മുതലായ പാപരാശികളിൽ പാപഗ്രഹ

ങ്ങളുടെ ദൃഷ്ടിയോടുകൂടി നാല്, അഞ്ച്, ഏഴ്, ഒമ്പത് എന്നീ ഭാവങ്ങളിൽ നിന്നാവും ബന്ധനത്തെ പറയാം. ക്ഷിപ്രം എന്നുള്ളതുകൊണ്ട് ഉടനേതന്നെ ബന്ധനം സംഭവിക്കുമെന്നു സാരം.

### ബന്ധമോചനം.

അചിരാച്ചരേ മോക്ഷഃ സ്ഥിരേ ചരമോക്ഷസ്തു ദീർഘകാലേന
ദ്വിശരീരഗതേ ത്വന്തരമദ്ധ്യമകാലേന മോക്ഷസ്സ്യാൽ. ൧൧

ബന്ധനത്തിൽ നിന്നു മോചനം എപ്പോൾ ലഭിക്കുമെന്നു ചോദിച്ചാൽ താഴെ പറയുംപ്രകാരം കാലം പറയേണ്ടതാകുന്നു. മേൽ പറഞ്ഞ യോഗത്തിൽ ശനി ചരരാശിയിൽ നിന്നാൽ ഉടനേതന്നെ ഒരു മാസംകൊണ്ടും സ്ഥിരരാശിയിൽ നിന്നാൽ ഒരുവത്സരംകൊണ്ടും ഉഭയരാശിയിൽ നിന്നാൽ ആറുമാസംകൊണ്ടും മോചനം ലഭിക്കുമെന്നു പറയുക. അല്ലാത്തപക്ഷം ശനി എത്ര രശ്മികളാൽ ദൃഷ്ടനായിട്ടുണ്ടോ അത്രമാസമോ വർഷമോ അയനമോ കഴിയുമ്പോൾ മോചനം സംഭവിക്കുമെന്നും പറയാം.

### അഗ്നിഭയം.

സപ്താഗ്നിശസ്ത്രവശതം ദ്രേക്കാണം വീക്ഷതേ രവിർബ്ബലവാൻ.
ഭൗമോ വാ മദ്ധ്യാഹ്നേ വിദ്യാദ്ഭയമഗ്നിസംഭൂതം. ൧൨

സർപ്പധാരിയോ അഗ്നിധാരിയോ ആയുധധാരിയോ ആയ ദ്രേക്കാണത്തെ പത്താമെടത്ത് നില്ക്കുന്ന ബലിഷ്ഠനോ ചൊവ്വായോ നോക്കുന്നു എങ്കിൽ അഗ്നിയിങ്കൽ നിന്നുള്ള നാശത്തെ പറയണം.

### ശുഭാശുഭഫലം.

മദ്ധ്യാഹ്നചതുർത്ഥാഭ്യാം പൂർവ്വാർദ്ധഗതാശ്ശുഭാ വിവൃദ്ധികരാഃ
കുർയ്യുഃ പാപാ ഹാനിം സർവ്വേ മദ്ധ്യേ കൃതാശ്ശുഭവനാഃ. ൧൩

പത്താംഭാവത്തിന്റെ ഉത്തരാർദ്ധം മുതൽ നാലാംഭാവത്തിന്റെ പൂർവ്വാർദ്ധപര്യന്തം ഉള്ള ആറുരാശികളിൽ നില്ക്കുന്ന ശുഭഗ്രഹങ്ങൾ കാര്യജയത്തേയും അഭിവൃദ്ധിയേയും ചെയ്യുന്നതാകുന്നു. ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന പാപഗ്രഹങ്ങൾ ഹാനിയേയും ക്ലേശത്തേയും ചെയ്യുകയും ചെയ്യും. ഒമ്പതിൽ നില്ക്കുന്ന ശുഭഗ്രഹം ഇഷ്ടഫലത്തേയും പാപഗ്രഹം അനിഷ്ടഫലത്തേയും ചെയ്യുന്നതാണ്.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭേ വ്യാഖ്യായാം വ്യാഖ്യായാം
ത്രയോദശോ ഽദ്ധ്യായഃ



## അഥ ചതുർദ്ദശോദ്ധ്യായഃ



### യാത്രാപ്രശ്നം.

ചരരാശൗതുവിലഗ്നേ ദ്രേക്കാണേവാ ചരാംശകേഭ്യുദിതേ
മദ്ധ്യാച്ച്യുതേഗ്രഹേവാ പ്രവാസചിന്താംവിജാനീയാൽ. ൧

ലഗ്നം ചരരാശിയായോ ചരരാശ്യംശകമായോ ചരരാശി ദ്രേക്കാണമായോ വരികയും ലഗ്നാധിപനായ ഗ്രഹം ഒമ്പതാമെടത്തോ അഷ്ടമത്തിലോ നിൽക്കുകയും ചെയ്താൽ പ്രശ്നം പ്രവാസചിന്താ (വിദേശയാത്രാ) വിഷയമാണെന്നു പറയണം.

### പ്രോഷിതസ്ഥിതി.

നിത്യംധ്രുവപ്രവാസഃശുഭഗ്രഹൈർന്നവാഷ്ടരിതാത്മസിദ്ധികരഃ
ത്രാസഭയപരിക്ലേശാഃപാപൈസ്തദ്വ്യസ്ഥിതൈർവ്വാപി. ൨

ശുഭഗ്രഹങ്ങൾ ലഗ്നത്തിലോ ഒമ്പതാമെടത്തോ അഷ്ടമത്തിലോ ഏഴാമെടത്തോ നിന്നാൽ യാത്രപോയ പുരുഷനു സുഖവും ഇഷ്ടസാദ്ധ്യവും ഉണ്ടാകുമെന്നു പറയണം. പാപഗ്രഹങ്ങൾ ഈ പറഞ്ഞ സ്ഥാനങ്ങളിൽ നിന്നാൽ ത്രാസവും ഭയവും പലപ്രകാരേണ ക്ലേശവും അനുഭവിക്കുന്നു എന്നു പറയാം. ഇവിടെ ഒമ്പതാമെടത്തു ശുഭഗ്രഹം നിന്നാൽ പ്രവാസകാലത്തിലും അഷ്ടമത്തിൽ ശുഭഗ്രഹം നിന്നാൽ ഗന്തവ്യദേശത്തിലെത്തിയശേഷവും ഏഴാമെടത്തു് ശുഭഗ്രഹംനിന്നാൽ മടങ്ങിപ്പോരുന്നസമയത്തിലും ശുഭപ്രാപ്തിയുണ്ടാകുമെന്നു അറിഞ്ഞുകൊൾക. ഈ പറഞ്ഞസ്ഥാനങ്ങളിൽ പാപഗ്രഹങ്ങൾ നിന്നാൽ ഇപ്രകാരം അശുഭത്തെയും പറഞ്ഞുകൊള്ളണം. ഏഴാമെടത്തു ശുഭഗ്രഹങ്ങൾ ശത്രുരാശിയിൽ നിന്നാൽ ശത്രുക്കളിൽ നിന്നും നീചരാശിയിൽ നിന്നാൽ നീചന്മാരിൽ നിന്നും ബന്ധുക്ഷേത്രത്തിൽ നിന്നാൽ ബന്ധുക്കളിൽനിന്നും, സ്വക്ഷേത്രത്തിൽനിന്നാൽ സ്വജനങ്ങളിൽ നിന്നും ധനാദിലാഭത്തെ പറയണം. ഏഴാമെടത്തു വ്യാഴംനിന്നാൽ ബ്രാഹ്മണാദ്ധ്യത്തമന്മാരികളിൽ നിന്നും ശുക്രൻ നിന്നാൽ സ്ത്രീകളിൽനിന്നും പൂർണ്ണചന്ദ്രൻ നിന്നാൽ രാജാവിൽനിന്നും ബുധൻ നിന്നാൽ കമ്പനികച്ചവടക്കാരൻ ഇവരിൽനിന്നും ധനാദിലാഭത്തെ പറയാം. ഏഴാമെടത്തു ആദിത്യൻനിന്നാൽ രാജനിമിത്തവും കുജൻ നിന്നാൽ കള്ളർ നിമിത്തവും രാഹുശനികൾ നിന്നാൽ വ്യാധിനിമിത്തവും ഉപദ്രവമുണ്ടാകുമെന്നു പറയണം. ഒമ്പതാമെടത്തു ആദിത്യൻ

ശ്രുസംബന്ധത്തോടുകൂടി നിന്നാൽ പ്രോഷിതൻ രാജപുരുഷന്മാരായത്തോടുകൂടി മടങ്ങി വരും. ആദിത്യൻ അഷ്ടമത്തിൽ നിന്നാൽ രാജാവോ രാജപുരുഷന്മാരോ തടുക്കുക നിമിത്തം വഴിയിൽ താമസിക്കുന്നതിനിടയാവും. ചൊവ്വാ ഒമ്പതിൽ നിന്നാൽ വാണിജ്യദ്രവ്യഹാനിയും അഷ്ടമത്തിൽ നിന്നാൽ വഴിയിൽ ദുർജ്ജനവിരോധവും ലഗ്നസപ്തമങ്ങളിൽ നിന്നാൽ രോഗദുഃഖങ്ങളും സംഭവിക്കും. ഇങ്ങിനെയുള്ള ഫലങ്ങളെയും അനുഭവങ്ങളെയും ഗ്രഹയോഗേക്ഷണങ്ങൾകൊണ്ട് വഴിപോലെ ചിന്തിച്ചു പറഞ്ഞുകൊൾക. ഈവക ഫലങ്ങളെല്ലാം ഉദയലഗ്നംകൊണ്ടു പറയേണ്ടതാണെന്നുപദേശം.

## നിവൃത്തിലക്ഷണം.

പ്രാപ്തേ ഗ്രഹഃസ്തരാശിം മദിപ്യദഃഖരല്പ്രോഷിതാഗമഃകഷ്വിൽ
ജീവേ ചതുഷ്ടയസ്ഥേ പ്രോഷിതവിനിവൃത്തിരാദേശ്യാ. ൩

ഉദയലഗ്നാധിപനായ ഗ്രഹം ഏഴാമെടത്തു നിന്നാൽ പ്രോഷിതനായ പുരുഷൻ അല്ലെങ്കിൽ സ്ത്രീ ഉടനെ മടങ്ങി എത്തുന്നതായിരിക്കും. ഉച്ചത്തിലോ മൂലക്ഷേത്രത്തിലോ സ്വക്ഷേത്രത്തിലോ ഏതെങ്കിലും ഒരു ഗ്രഹം ഏഴാമെടത്തുനിന്നാലും പ്രോഷിതവിനിവൃത്തി (മടങ്ങി എത്തുമെന്ന്)യേ പറയാം. ബലവാനായ വ്യാഴം ലഗ്നം നാല്, ഏഴ്, പത്തു എന്നീ കേന്ദ്രങ്ങളിൽ നിന്നാലും പ്രോഷിതൻ മടങ്ങിയെത്തുന്നതാണ്.

## നിവൃത്തികാലം.

ഗ്രഹഭോഗനാത്മീയദശാ തദന്തരാളേകിയന്തിളുക്ഷാണി
താവത്ഭിരേവദിവസൈഃ പുനരാഗമനം പ്രയാതാനാം. ൪

ഉദയലഗ്നരാശിയുടേയോ തദ്രാശ്യധിപന്റേയോ ദിക്കിലും ദേശത്തിലുമാണ് യാത്രപോയവന്റെ തൽക്കാലസ്ഥിതി. ലഗ്നസ്ഫുടത്തിലെ നക്ഷത്രംമുതൽ പ്രശ്നഫലദനായ ഗ്രഹം നില്ക്കുന്ന നക്ഷത്രംവരെ എണ്ണിയാൽ എത്രസംഖ്യ വരുമോ അത്രദിവസം കഴിയുമ്പോൾ പ്രോഷിതൻ മടങ്ങിയെത്തുമെന്നു പറയാം. ലഗ്നം സ്ഥിരരാശിയായാൽ ഈ പറഞ്ഞ സംഖ്യെക്കു വ്യത്യാസമില്ല. ഉഭയരാശി ലഗ്നമായാൽ ഈ സംഖ്യയെ ഇരട്ടിക്കയും ചരരാശിയായാൽ മൂന്നിൽ ഗുണിക്കയും ചെയ്യണം എന്നുണ്ട്. ഇവിടെ ലഗ്നം പ്രഥമദ്രേക്കാണമായാൽ മേൽപറഞ്ഞ സംഖ്യയും ദ്വിതീയദ്രേക്കാണമായാൽ അതിനെ രണ്ടിൽ ഗുണിച്ച സംഖ്യയും തൃതീയദ്രേക്കാണമായാൽ അതിനെ മൂന്നിൽ ഗുണിച്ച സംഖ്യയും എത്രയോ അത്രദിവസം കഴിയുമ്പോൾ പ്രോഷിതൻ മടങ്ങിയെത്തുമെന്നു പക്ഷാന്തരവുമുണ്ട്. മുമ്പു പറഞ്ഞി

ട്ടുള്ള നിവൃത്തികാലങ്ങളേയും ഈ വിഷയത്തിൽ നിരൂപിച്ചു പറയുകയും ചെയ്യാം.

## ആഗമനലക്ഷണം.

ശുക്രേന്ദുജൌ ത്രികോണേ ചന്ദ്രഃകേന്ദ്രേശുഭേക്ഷിതാഃക്രൂരാഃ
മിത്രക്ഷേത്രഗതാവാഥവോച്ചഗശുഭേക്ഷണോപേതാഃ. ൫

അഞ്ചാമെടത്തും ഒമ്പതാമെടത്തുമായി ബുധനും ശുക്രനും ഒരുമിച്ചോ പ്രത്യേകമായോ നിൽക്കുകയും അല്ലാത്തപക്ഷം ചന്ദ്രൻ ബലവാനായി കേന്ദ്രത്തിലും പാപദൃഷ്ടിയില്ലാതെ പാപഗ്രഹങ്ങൾ ശുഭദൃഷ്ടിയോടുകൂടി ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ബന്ധുക്ഷേത്രത്തിലോ നിൽക്കുകയും ചെയ്യു. ഈ രണ്ടുയോഗവും പ്രോഷിതാഗമനത്തെച്ചെയ്യുന്നതാണ്. പ്രോഷിതൻ ദൂരഗതനായാലും ഈ യോഗങ്ങൾ കണ്ടാൽ സുഖമായി തിരിച്ചെത്തുമെന്നു ശീഘ്രമായും പറയാവുന്നതാണെന്നു സാരം.

മേഷൂരണോദയേഽഥ സൌമ്യഗ്രഹവീക്ഷിതേഽഥവാദിസ്ഥാതാം
ഭവതിതദാപ്യാഗമനം പ്രോഷിതാനാംകൃതാത്ഥാനാം. ൬

ലഗ്നത്തിലും പത്താമെടത്തും ക്ഷീണനല്ലാത്ത ചന്ദ്രൻ ബുധൻ വ്യാഴം ശുക്രൻ എന്നീ ശുഭഗ്രഹങ്ങളിലേതെങ്കിലും നോക്കുകയോ നിൽക്കുകയോ ചെയ്താൽ യാത്രപോയവൻ കാര്യസാദ്ധ്യത്തോടുകൂടി മടങ്ങി എത്തുമെന്നു പറയാം. പത്താമെടത്തു പാപഗ്രഹം നിന്നാൽ കാര്യഹാനിയേയും കല്പിക്കാവുന്നതാണ്.

ഹിബുകംഗ്രഹേപ്രവിഷ്ടേ ഗൃഹംപ്രാപ്നോതിപ്രവാസിനംവിദ്യാൽ
ഉദയാസ്തമയാന്തരഗേ ഗ്രഹത്തുപഥിവർത്തതേപ്രോഷഃ. ൭

ഉദയലഗ്നാധിപനായ ഗ്രഹം നാലാമെടത്തുനിന്നാൽ പ്രോഷിതൻ തന്റെ ഗൃഹത്തിൽ മടങ്ങിഎത്തി എന്നു പറയുക. നാലാമെടത്തു സ്വക്ഷേത്രത്തിലോ ഉച്ചത്തിലോ ബന്ധുക്ഷേത്രത്തിലോ മറെറാരു ഗ്രഹം നിന്നാലും ഗൃഹത്തിലെത്തിയതായി പറയാവുന്നതാണ്. ലഗ്നാധിപൻ അഞ്ചാമെടത്തോ ആറാമെടത്തോ നിന്നാൽ പ്രോഷിതൻ ഈ സമയം വഴിയിലാണെന്നു പറയാം. ഏഴാമെടത്തു നിന്നാൽ യാത്രപോയ സ്ഥലത്തുനിന്നും പ്രോഷിതൻ തിരികെ പോരുവാൻ തുടങ്ങുന്നു എന്നു പറയുക. ലഗ്നാധിപന്റെയോ നാലാമെടത്തു സ്വക്ഷേത്രത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെയോ മന്ദം മദ്ധ്യം ശീഘ്രം എന്നീ ഗതിഭേദമനുസരിച്ച് പ്രോഷിതനും മന്ദമദ്ധ്യശീഘ്രഗതിയെ വിചാരിക്കാവുന്നതാണ്.

## പ്രോഷിതമരണലക്ഷണം.

ഷഷ്ഠത്രികോണനവസ്ഥാ ശത്രുദൃഷ്ടാഃ കൂരാഃ
പൃഷ്ഠോദയേ വിലഗ്നേ പ്രോഷിതമരണം ശുഭാദൃഷ്ടേ. ൯

അഞ്ചു്, ആറു്, ഏഴു്, ഒമ്പതു് ഈ സ്ഥാനങ്ങളിൽ ശത്രുഗ്രഹദൃഷ്ടിയോടുകൂടെ പാപഗ്രഹങ്ങൾ നിൽക്കുകയും ലഗ്നം പൃഷ്ഠോദയരാശിയായിരിക്കുകയും ശുഭഗ്രഹങ്ങളുടെ ദൃഷ്ടി ഇല്ലാതെയിരിക്കുകയും ചെയ്താൽ യാത്രപോയവൻ മരിച്ചു എന്നു പറയണം. ഇവിടെ ശുഭദൃഷ്ടിയുണ്ടായാൽ പ്രോഷിതനു രോഗാദ്യുപദ്രവമുണ്ടെന്നും മരണം സംഭവിച്ചിട്ടില്ലെന്നും അറിഞ്ഞുകൊൾകയും വേണം. ഈ പറഞ്ഞ നാലു രാശികളിൽ വച്ചു് ഒമ്പതാമെടത്തു അതിപാപിയായ ഗ്രഹം നിന്നാൽ യാത്രപോയ ഉടനേതന്നെ മരിച്ചു എന്നും ആ ക്രൂരഗ്രഹം ഏഴാമെടത്തു നിന്നാൽ നിശ്ചിതസ്ഥലത്തു് എത്തിയശേഷമാണു് മരിച്ചതെന്നും ആറാമെടത്തുനിന്നാൽ തിരികെ മടങ്ങിവരുന്ന വഴിയ്ക്കുവച്ചാണു് മരിച്ചതെന്നും അഞ്ചാമെടത്തുനിന്നാൽ സമീപദേശത്തിലെത്തിയശേഷമാണു് മരിച്ചതെന്നും പറഞ്ഞുകൊള്ളണം.

ഗ്രഹോ ഗ്രഹേണാഭിഹതോ യദ്യസ്തമുപഗച്ഛതി
സൌമ്യൈരദൃഷ്ടസ്തൽകാലേ പ്രോഷിതം മൃതമാദിശേൽ. ൧൦

ഗ്രഹയുദ്ധത്തിൽ പരാജിതനായ ഗ്രഹം ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടാതെ ഏഴാമെടത്തു നിന്നാൽ പ്രോഷിതനായ പുരുഷൻ മരിച്ചുപോയി എന്നു പറയാം. ഏതൊരു ദിവസമാണോ ഗ്രഹം ഏഴാമെടത്തേയ്ക്കു പ്രവേശിച്ചതു ആ ദിവസമാണു മൃതി സംഭവിച്ചതെന്നു പറഞ്ഞുകൊൾക.

ജാമിത്രാന്തർഗ്ഗതേ പാപേ തഥാ ശത്രുനിരീക്ഷിതേ
പൃഷ്ഠോദയേ വിലഗ്നേ സ്യ ബന്ധോ സ്തീതി ചിരാൽ പദേൽ. ൧൧

ശത്രുഗ്രഹദൃഷ്ടിയോടുകൂടെ ഏഴാമെടത്തു പാപഗ്രഹം നിൽക്കുകയും ലഗ്നം പൃഷ്ഠോദയരാശിയായിരിക്കുകയും ചെയ്താൽ പ്രോഷിതൻ വളരെക്കാലമായിട്ടു ബന്ധനസ്ഥനായിരിക്കുന്നു എന്നു പറഞ്ഞുകൊള്ളണം. ഇവിടെ ശുഭദൃഷ്ടികൂടെ ഉണ്ടായാൽ രോഗം മാത്രമേ ഉള്ളു എന്നും ബന്ധനമില്ലെന്നും അറിഞ്ഞുകൊൾക.

## വാഹനാദി സഹിതത്വം.

ദ്വിപദചതുഷ്പദവിഹഗാ സ്ഥലാംബുചാരാശ്ച രാശയഃ പ്രോക്താഃ
തേഷാം യാദൃക്ഷേണ ഗ്രഹോ ഗതസ്താദൃഗാഗമശ്ചേൽ. ൧൨

മേല്പറഞ്ഞ പ്രകാരം പ്രവാസി പ്രത്യാഗമിക്കുമെന്നു കണ്ടാൽ ലഗ്നാധിപനോ ആഗമനകർത്താവായ ബലവാനായ അന്യഗ്രഹമോ ഏതൊരു രാശ്യംശകത്തിൽ നിൽക്കുന്നുവോ ആ രാശിക്കു തുല്യമായ രീതിയിലാണു മടങ്ങിവരുന്നതെന്നു പറയണം. ഗ്രഹം ദ്വിപാദരാശിയായാൽ ദ്വിപാൽ (മനുഷ്യ—പദാതി) സഹായങ്ങളോടുകൂടിയും ചതുഷ്പാദ്രാശിയായാൽ വാഹനാരൂഢനായും ജലരാശിഗതനായാൽ ജലമാർഗ്ഗമായും ശകടദ്രേക്കാണഗതനായാൽ ശകടാരൂഢനായും പക്ഷിദ്രേക്കാണഗതനായാൽ അശ്വാരൂഢനായും ആകാശരാശിഗതനായാൽ ശിബികാരൂഢനായും ആഗമിക്കുമെന്നും മറ്റും ഉള്ള കാര്യത്തെയും ആലോചിച്ചു പറഞ്ഞുകൊള്ളണം. ഈ കാലങ്ങളിലധികവും മോട്ടാർവാഹനം തീവണ്ടി മുതലായതു സാധാരണമാകയാൽ അവക കാര്യങ്ങളെയും യുക്തിപൂർവ്വം ചിന്തിച്ചു പറഞ്ഞുകൊള്ളേണ്ടതാകുന്നു.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ചതുർദ്ദശോദ്ധ്യായഃ.

## അഥ പഞ്ചദശോദ്ധ്യായഃ.

### ഗൃഹലക്ഷണം.

ദഗ്ധം ഗൃഹമുഷ്ണീജേ നവം ച ഭൃഗുജസ്യ ചിത്രകർമ്മയുതം
ചന്ദ്രേ ദൃഢം പുരാണം ബഹുവിധശില്പാന്വിതം സൗമ്യേ ൧

ജീവേ ചിത്രവിചിത്രം കാഷ്ഠപ്രായം ഭൌമേ വിശീർണ്ണം ച
രവിജേ ജീർണ്ണവിശീർണ്ണം കാഷ്ഠപ്രായം തു വാ വാച്യം. ൨

അനന്തരം സൂര്യാദിഗ്രഹങ്ങളുടെ ഗൃഹസ്വരൂപത്തെ പറയുന്നു. ഇതിന്റെ ആവശ്യം ഭോജനഗൃഹം സുരതഗൃഹം പ്രസവഗൃഹം പ്രോഷിതഗൃഹം മുതലായവയുടെ ചിന്തയിലാകുന്നു. ഇവിടെ ലഗ്നത്തിലോ ഏഴാമെടത്തോ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടാണു് ഗൃഹത്തെ പറയേണ്ടതു്. ചൊവ്വായ്ക്കു തീപിടിച്ച ഗൃഹം, ശുക്രനു പുതിയതും ചിത്രപ്പണികളോടുകൂടിയതുമായ ഗൃഹം, ചന്ദ്രൻ പൂർണ്ണനായാൽ ഉറപ്പുള്ള പുതിയ ഗൃഹം, ക്ഷീണനായാൽ പഴക്കംചെന്ന ഗൃഹം, ബുധനു പലപ്രകാരത്തിലുള്ള ശില്പകർമ്മത്തോടുകൂടിയ ഭവനം, വ്യാഴത്തിനു

ചിത്രങ്ങളെക്കൊണ്ടു വിചിത്രമായ ഗൃഹം, ആദിത്യന്നു വൃക്ഷശാഖക ളെക്കൊണ്ടു കെട്ടിയുണ്ടാക്കിയതോ പഴക്കം ചെന്നതോ ആയ ഗൃഹം, ശനിയ്ക്കു പഴക്കംചെന്നതും കേടുള്ളതുമായ ഗൃഹം അല്ലെങ്കിൽ കാഷ്ഠപ്രായമായ ഗൃഹം ഇങ്ങിനെ കണ്ടുകൊൾക.

ഭൗമസ്യപാകശാലാമന്യേപാഠ്യാലയം വാഗീശിതുഃ
സൌമ്യസ്യാലേഖ്യഗേഹം ഭാനോരപിപാകശാലേതി. ന്മ

ഇന്ദോഃശ്വേശ്മതുദിവ്യം ദൈത്യഗുരോജ്ജീർണ്ണമപ്യഥേശസ്യ
ഗോശാലാംവിസൃജനാദാഗേഹാഖ്യമുച്ചാഗൃഹം ബ്രുവതേ ര

ഗൃഹവിഷയത്തിൽ വേറെയും പക്ഷാന്തരമുണ്ട്. ചൊവ്വായ്ക്കു പാകശാല (അടുക്കിള) വ്യാഴത്തിന്ന് വേദപാഠശാല (അഗ്നിഹോത്രാലയം എന്നപക്ഷാന്തരം) ബുധന്നു ചിത്രശാല ക്രീഡാഗൃഹവുമാകാം ജലരാശിഗതനായ ആദിത്യന്നു സ്നാനഗൃഹം, സ്ഥിരരാശിഗതനായ ആദിത്യന്നു പാകശാല മറ്റുരാശികളിൽ നിൽക്കുന്ന ആദിത്യന്നു വഴിയമ്പലം എന്നപക്ഷാന്തരം. ചന്ദ്രന്ന് ബ്രാഹ്മണാലയം, രാജധാനിയുമാകാം. ശുക്രന്ന് ജീർണ്ണഗൃഹം, ശനിയ്ക്കു ഗോശാല, ശൂദ്രാലയവുമാകാം. രാഹുവിന്ന് മലവിസൎജ്ജനത്തിന്നുള്ള ഗൃഹം. ഇങ്ങിനെയുള്ള പക്ഷാന്തരങ്ങളെ ബലാബലമനുസരിച്ചു സൂക്ഷ്മമായി ചിന്തിച്ചു പറഞ്ഞുകൊൾക. ലഗ്നത്തിൽ നോക്കുകയോ നിൽക്കുകയോ ചെയ്യുന്ന ഗ്രഹത്തെക്കൊണ്ടു ഗൃഹങ്ങളെ ഇപ്രകാരം ചിന്തിക്കേണ്ടതാകുന്നു. ഉച്ചത്തിൽ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ട് ദേവാലയം രാജധാനി മാളികമുതലായ ഉൽക്കൃഷ്ടഗൃഹങ്ങളെ പറയണം.

## രാശിഗൃഹങ്ങൾ.

അളികർക്ക്യജതൗലിഗവാംയമഗുരുഭൃഗുസൂനു ശുക്രസൂൎയ്യാണാം
മിഥുനയുഗകന്യാധനുഷാം സോപദിശിവാപ്യംബുധസ്യഗൃഹം ൫

സമവൃത്തം മകരഗൃഹം കുംഭധരസ്യാപിരാഹുവേശ്മസ്യാൽ
സിംഹസ്യാലയമാഹുർഗ്ഗോഷ്ഠാഗാരം ത്രികാലജ്ഞാഃ. ന

ഇനിയും രാശികളുടെ ഗൃഹങ്ങളെ പറയുന്നു. വൃശ്ചികത്തിന്നു ശനിയുടേയും കൎക്കടകത്തിന്നു വ്യാഴത്തിന്റേയും മേടത്തിന്നു ചൊവ്വായുടേയും തുലാത്തിന്നു ശുക്രന്റേയും ഇടവത്തിന്നു സൂൎയ്യന്റേയും മീനം മിഥുനം കന്നി ധനു ഈ രാശികൾക്കു ബുധന്റേയും ഗൃഹത്തെയാണു ചിന്തിക്കേണ്ടതു്. മകരത്തിന്റെ ഗൃഹം സമവൃത്തമാകുന്നു. കുംഭത്തിന്റെ ഗൃഹം രാഹുവിന്റെ ഭവനംപോലെയാകുന്നു. ചിങ്ങംരാശി

കൊണ്ടു ഗോഗ്രഹത്തെ ചിന്തിക്കണം. ഇങ്ങിനെയാകുന്നു ത്രികാലവേദികളായ ഋഷികളുടെ അഭിപ്രായം.

### ധനം—വാതിൽ.

യദികേന്ദ്രഗതാസ്സൗമ്യാ ലഗ്നാദേകാദശേഥവാനിയതം
കുര്യുർധനവദ്ഗേഹം ദ്വാരംസ്വസ്യാംദിശിപ്രോക്തം. ൧

എല്ലാശ്ശുഭഗ്രഹങ്ങളും ലഗ്നം നാലു ഏഴ് പത്തു ഈ ഭാവങ്ങളിലോ പതിനൊന്നാമെടത്തോ ബലത്തോടുകൂടിനിന്നാൽ അഗ്ഗൃഹത്തിൽ വളരെ ധനമോ നിധിയോ ഉണ്ടെന്നുപറയണം. ഒമ്പതാമെടത്തു ശുഭഗ്രഹംനിന്നാൽ ഈ ലക്ഷണപ്രകാരം നിധിയുണ്ടെങ്കിൽ അതു ലഭിക്കുന്നതാണെന്നു പറയാം. ഗൃഹത്തിന്റെ ദ്വാരം രാശിയുടെയോ രാശ്യധിപന്റെയോ ദിക്കിലായിരിക്കുകയും ചെയ്യും. കേന്ദ്രങ്ങളിലും പതിനൊന്നിലും പാപഗ്രഹങ്ങളാണ് നിൽക്കുന്നതെങ്കിൽ ഗൃഹം ധനധാന്യരഹിതമായിരിക്കും. സ്ഥിരചക്രപ്രകാരം ഏതൊരു രാശിയിലാണോ ബലവാനായ ശുഭഗ്രഹം നിൽക്കുന്നതു് ദ്രവ്യത്തിന്റെ സ്ഥിതി ഗൃഹത്തിന്റെ ആ ഭാഗത്തിലാണെന്നു പറയണം. ഉദയരാശിദ്രേക്കാണസ്ഥാനത്തിൽ നിധിനിശ്ചയം പറയാം.

യസ്മിൻഭാഗേസൗമ്യഃ ഗ്രഹസ്ഥിതസ്തദ്ദ്രവ്യമാദിശേത്തത്ര
യസ്മിൻഭാഗേപാപ സ്തസ്മിൻശല്യം വിനിർദ്ദേശ്യം. ൨

ഇവിടെ ശുഭഗ്രഹം നിൽക്കുന്ന രാശിയുടെ ദിക്കിൽ ദ്രവ്യത്തെ പറയാമെന്നു മുൻപു പറഞ്ഞുവല്ലോ. അതുപോലെ പാപഗ്രഹം നിൽക്കുന്നതു ഏതു രാശിയിലാണോ സ്ഥിരചക്രപ്രകാരം ഉള്ള ആ രാശിദിക്കിൽ ശല്യത്തേയും പറഞ്ഞുകൊള്ളണം. ധനകർത്താവായ ഗ്രഹം ഉച്ചസ്ഥനും ബലവാനും ആണെങ്കിൽ ഗ്രഹഭുക്താംശകം എത്രയോ അത്ര സഹസ്രം ദ്രവ്യം ഗൃഹത്തിലുണ്ടെന്നു പറയാം. ഗ്രഹം രാശ്യാദിയിൽ നിന്നാൽ സ്വല്പവും രാശ്യന്തത്തിൽ നിന്നാൽ അത്യധികവും ധനത്തെ പറയാവുന്നതാണ്. അധികം ഗ്രഹങ്ങൾ അവിടെ ബലവാന്മാരായി നിന്നാൽ അനേകസഹസ്രം ദ്രവ്യത്തേയും പറഞ്ഞുകൊള്ളണം. ഗ്രഹം പാപരാശിയിലോ നീചത്തിലോ ശത്രുക്ഷേത്രത്തിലോ ഈ പറഞ്ഞ ഭാവങ്ങളിൽ ബലമില്ലാതെ നിന്നാൽ ചിതൽപ്പുററു, പെരുച്ചാഴി, പുനം, പാമ്പു മുതലായ ദുഷ്ടജന്തുക്കൾ ഇവ ഗൃഹത്തിലുണ്ടെന്നു പറയാം.

### സ്വഗൃഹം—പരഗൃഹം.

അരുണ്യേന്യഗൃഹസ്ഥേ ഗ്രഹേഗ്രഹംഭവതി തസ്യപരകീയം
സ്വഭവനയുക്തേ സ്വഗൃഹം പൂർവ്വോക്തവിശേഷണൈര്യുക്തം. ൩

പൂർവ്വോക്തമായ ഗ്രഹം സ്വഗൃഹമോ പരഗൃഹമോ എന്നു ചോദിച്ചാൽ അതിനെയും വിചാരിച്ചു പറയേണ്ടതാകുന്നു. മകരത്തിന്റെ അർദ്ധം ചിങ്ങം എന്നീ അന്ത്യരാശികളിൽ അന്യക്ഷേത്രത്തിൽ മുൻപറഞ്ഞ ഗൃഹകർത്താവായ ഗ്രഹം നിന്നാൽ ഭവനം സ്വകീയമല്ലെന്നും അന്യഗൃഹമാണെന്നും പറയണം. ഗ്രഹം സ്വക്ഷേത്രത്തിൽ നിന്നാൽ (ഏതുരാശിയായാലും) സ്വഗൃഹം എന്നുതന്നെ പറഞ്ഞുകൊൾകയും വേണം. ഗൃഹകർത്തൃത്വം ഗ്രഹത്തിന്റെ ബലാബലത്തിന്നു തക്കവണ്ണം വിചാരിച്ചു എല്ലാം പറഞ്ഞുകൊൾക.

## ഗൃഹസ്ഥാനങ്ങൾ.

ശയ്യാകോശോപസ്കര വിഹാരദേവാലയാഗ്നി ജലനിലയാഃ
ഭൃഗുജീവയമബുധാനാം രവികുജശശിനാം പ്രദേശാസ്സപ്തഃ. ൨൦

ലഗ്നത്തിൽ നോക്കുകയോ നിൽക്കുകയോ ചെയ്യുന്ന ഗ്രഹത്തിന്റെ പ്രദേശത്തെ പറയണം. ശുക്രനു ശയനഗൃഹം, വ്യാഴത്തിനു ഭണ്ഡാഗാരം അല്ലെങ്കിൽ ആകാശപ്രദേശം, ശനിയ്ക്കു എച്ചിൽ കുപ്പമലം മുതലായതു വിസർജ്ജിക്കുന്ന സ്ഥലം, ബുധനു വിദ്യാലയം അല്ലെങ്കിൽ ക്രീഡാഗൃഹം വൈദികന്മാരുടെ പള്ളിയുമാകാം, ആദിത്യനു ദേവാലയം, ചന്ദ്രനു ജലാശയം അല്ലെങ്കിൽ സ്നാനഗൃഹം, ചൊവ്വായ്ക്കു അടുക്കള അല്ലെങ്കിൽ ഭൂമിയുടെ അധോഭാഗം എന്നീ സ്ഥാനങ്ങളാകുന്നു ചിന്ത്യങ്ങളായിട്ടുള്ളതു്. ഏഴാമെടത്തുനിൽക്കുന്ന ഗ്രഹത്തെക്കൊണ്ടാണു് ചോരാപഹൃതമായ ദ്രവ്യം ഇരിക്കുന്ന പ്രദേശത്തെ പറയേണ്ടതെന്നും അറിഞ്ഞുകൊൾക. ഉദയലഗ്നത്തിനു ബലമില്ലെങ്കിൽ ലഗ്നത്തെ ആരൂഢമാക്കിയും ലഗ്നനവാംശത്തെ ലഗ്നമാക്കിയും വിചാരിച്ചു് അതുകളെക്കൊണ്ടുണ്ടാക്കിയ ചരത്രരാശിയേക്കൊണ്ടുവേണം നഷ്ടദ്രവ്യമിരിക്കുന്ന പ്രദേശത്തെ പറയുവാൻ.

## മൈത്രീചിന്താ.

മിത്രർക്ഷയുതൈസ്സൗമ്യൈർ ദൃഷ്ടോയുക്തോഥവാ വിലഗ്നോത്ര
മൈത്രീചിന്താംവിദ്യാൽ സ്ത്രീപുരുഷസമാഗമം ചാപി. ൨൧

ലഗ്നം ബന്ധുക്ഷേത്രത്തിൽ നിൽക്കുന്ന ശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടുകൂടിയിരുന്നാൽ മൈത്രിചിന്തയെ പറയണം. അവിടെ ബന്ധുക്ഷേത്രത്തിൽ നിൽക്കുന്ന ഗ്രഹം ബന്ധുഗ്രഹത്താലും ശുഭഗ്രഹത്താലും ദൃഷ്ടനായാൽ ഏററവും മൈത്രിയെ പറയാം. ഇതുപോലെതന്നെ ശത്രുക്ഷേത്രഗതനായ പാപഗ്രഹത്തെ ശത്രുവായ വേറൊരു പാപഗ്രഹം നോക്കിയാൽ ശത്രുത്വത്തെയും പറയണം. ബന്ധുക്ഷേ

ത്രത്തിൽ നില്ക്കുന്ന ഗ്രഹം ശത്രു ദൃഷ്ടനായാൽ പിന്നെയും ശത്രുത്വമുണ്ടാകുമെന്നു പറയണം. വിവാഹപ്രശ്നത്തിൽ ബന്ധുക്ഷേത്രമായ ഓജരാശിയിൽ പുരുഷഗ്രഹം നിന്നു ലഗ്നത്തിൽ നോക്കിയാൽ പുരുഷൻനിമിത്തം സ്ത്രീയ്ക്കു സമ്പത്തുണ്ടാവും. അതുപോലെതന്നെ ബന്ധുക്ഷേത്രമായ യുഗ്മരാശിയിൽ സ്ത്രീഗ്രഹം നിന്നു ലഗ്നത്തിൽ നോക്കിയാൽ സ്ത്രീനിമിത്തം പുരുഷനു സമ്പത്തും പരസ്പരസ്നേഹവും ഉണ്ടാകും. പുരുഷരാശിയേയും പുരുഷഗ്രഹത്തേയും ബന്ധുക്ഷേത്രഗതനായ സ്ത്രീഗ്രഹം നോക്കിയാൽ സമ്പത്തും പുരുഷനിൽ സ്ത്രീയ്ക്കു സ്നേഹവും സംഭവിക്കും. സ്ത്രീരാശിയേയും സ്ത്രീഗ്രഹത്തേയും ബന്ധുക്ഷേത്രഗതനായ പുരുഷഗ്രഹം നോക്കിയാൽ സ്ത്രീയിൽ പുരുഷനു സ്നേഹമുണ്ടായിരിക്കും. ശത്രുഗ്രഹമോ പാപഗ്രഹമോ ലഗ്നത്തിൽ നോക്കുകയോ നില്ക്കുകയോ ചെയ്താൽ ദമ്പതിമാർ തമ്മിൽ ശത്രുത്വമുണ്ടാകും.

## ഭാവചിന്താവിശേഷം.

ഹൃദയംഗ്രഹം ചാറിബുകേ മല്യാഹോസ്ഥാനമാന കോശാജ്ഞാഃ
ആത്മാർത്ഥജീവിതാന്യപി ലഗ്നേശ്രേയശ്ച ചിന്തയാം. ൮൨

ഹൃദയത്തിന്റെ ശുഭാശുഭത്തേയും ഭവനത്തേയും ബന്ധുക്കളേയും നാലാമെടംകൊണ്ടു നിരൂപിക്കണം. പത്താമെടംകൊണ്ടു സ്ഥാനമാനങ്ങളേയും തൊഴിലിനേയും ധനസ്സുകഷിപ്പിനേയും ആജ്ഞയേയും അഭിവൃദ്ധിയേയും ചിന്തിക്കണം. ലഗ്നംകൊണ്ടു ശരീരം ആരോഗ്യം അർത്ഥം ജീവിതം ശ്രേയസ്സ് ദേഹസുഖം ഇതുകളേയും പറയണം.

ഹൃതനഷ്ടപതിത്വജായാ പ്രവാസപരിദേവനം ചജാമിത്രേ
മൃതരോഗതാചിന്താ കഥാപ്രവാദാസ്തു വിജ്ഞേയാഃ ൮൩

ദ്രവ്യനഷ്ടം, മോഷണം, സ്ത്രീയുടേയോ പുരുഷന്റേയോ പതിത്വം, ഭാര്യാഭർത്താവു്, പ്രവാസദേശം, വിലാപം, ഇതുകളെയും, മൃതി, രോഗം, കഥാപ്രവാദം ഇതുകളെയും, ഏഴാമെടംകൊണ്ടു നിരൂപിക്കേണ്ടതാകുന്നു. ഇതിൽ പറയാത്തഭാവങ്ങൾ പൂർവോക്തലക്ഷണങ്ങൾകൊണ്ടും ഗ്രന്ഥാന്തരങ്ങളിൽനിന്നും വിജ്ഞേയങ്ങളാകുന്നു. എങ്കിലും ചില വിശേഷങ്ങളെ ഗ്രന്ഥാന്തരവചനമനുസരിച്ചു ഇവിടെ ഉദ്ധരിക്കുന്നു. രണ്ടാമെടംകൊണ്ടു വാക്ക് കുടുംബം വിദ്യ ധനം ഭവിഷ്യത്തായ കാര്യം ഇതുകളെയും, മൂന്നാമെടംകൊണ്ടു സഹോദരന്മാർപരാക്രമം ലാഭാലാഭങ്ങൾ പ്രവാസത്തിലെ അനുയായികൾ സഹായികൾ ഇതുകളെയും, നാലാമെടംകൊണ്ടുമുൻപറഞ്ഞവയേയും, അഞ്ചാമെടംകൊണ്ടു മനസ്സു പുത്രൻ മനഃസ്ഥിതമായ കാര്യം ഉദരശുഭാശുഭം ക്ഷുൽപി

പാസകഠം ഇതുകളെയും, അറാമെടംകൊണ്ടു രോഗം ശത്രുമിത്രാദാസീനന്മാർ ക്ഷതം ഇതുകളേയും, ഏഴാമെടംകൊണ്ടു പൂർവ്വോക്തങ്ങളായ ഫലങ്ങളേയും, അഷ്ടമംകൊണ്ടു അന്നപാനങ്ങഠം ആയുസ്സ് ഛിദ്രം ഇതുകളേയും, ഒമ്പതാമെടംകൊണ്ടു തപസ്സ് ധർമ്മം അദൃഷ്ടഫലം പിതാവു് ഇതുകളേയും, പത്താമെടംകൊണ്ടു മുമ്പു പറഞ്ഞിട്ടുള്ളവയേയും, പതിനൊന്നാമെടംകൊണ്ടു ലാഭൈശ്വര്യങ്ങളേയും, പന്ത്രണ്ടാമെടം കൊണ്ടു വ്യയം ദ്രവ്യഹാനി ഭുക്തഫലം ഇതുകളെയും ചിന്തിക്കേണ്ടതാകുന്നു.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ
വല്ലഭാഖ്യായാം വ്യാഖ്യായാം
പഞ്ചദശോദ്ധ്യായഃ.

## അഥ ഷോഡശോദ്ധ്യായഃ.

### മധുരാദിരസങ്ങഠം.

ശുക്രോമധുരസ്നിഗ്ധശ്ചന്ദ്രശ്ശീതോംഗിരോബുധസ്ത്രികഷാ
ലവണകഷായസ്സൂര്യസ്സൌരഃ കടുകഃകുജസ്തിക്തഃ. ൧

ശുക്രനു മധുരവും സ്നിഗ്ധവുമായ രസം; ചന്ദ്രനു ശീതമധുരമായ രസം; ബുധനും വ്യാഴത്തിനും ത്രികടുമധുരമായ രസം; ആദിത്യനു ഉപ്പും ചവർപ്പുംകൂടെ കൂടിയരസം; ശനിയ്ക്കു കടുക് (എരിവു്) രസം; കുജനു കൈപ്പുരസം ഇങ്ങിനെ ഒരു പക്ഷം. ഈ രസവിഷയത്തിൽ പക്ഷാന്തരവുമുണ്ടു്.

മധുരസ്തീക്ഷ്ണസമേതാ സ്തിക്തകഷായാമ്ലകടുക ലവണാനി
ഗുരുസൂര്യസൗരബുധഭൃഗുഭൌമേന്ദൂനാംപരേബ്രുവതേ. ൨

വ്യാഴത്തിനു മധുരരസം; ആദിത്യനു തീക്ഷ്ണമിശ്രമായ എല്ലാരസവും; ശനിയ്ക്കു തിക്ത(കയ്പു)രസം, ബുധനു ചവർപ്പുരസം, ശുക്രനു പുളിരസം, ചൊവ്വായ്ക്കു കടുക(എരിവു)രസം; ചന്ദ്രനു ഉപ്പുരസം; മററു ചില ആചാര്യന്മാർ സൂര്യാദികളുടെ രസത്തെ ഇപ്രകാരമാണു പറയുന്നതു്.

## അന്നവിശേഷം.

സൗമ്യഗ്രഹന്യലഗ്നേ സൗമ്യർക്ഷേവാശിതാം ഭവേതിമൃഷ്ടം
ഓജേതിരൂക്ഷമന്നം ദ്രവം ത്വയുഗ്മേ ജലചരേവാ. ൯

സൗമ്യഗ്രഹം ലഗ്നത്തിൽ നിന്നാലും ലഗ്നം സൗമ്യരാശിയായാലും മൃഷ്ടാന്നഭോജനത്തെ പറയണം. ഓജരാശി ലഗ്നമായാലും ക്രൂരഗ്രഹം ലഗ്നത്തിൽ നിന്നാലും അന്നം രൂക്ഷ(സ്നേഹരഹിത)മായും അല്പമാത്രമായും ഇരുന്നു എന്നു പറയുക. ലഗ്നം യുഗ്മരാശിയോ ജലരാശിയോ ആയിവന്നാൽ അന്നം ദ്രവമായിരുന്നു എന്നറിഞ്ഞുകൊൾക.

ഭുക്തം സുശുഷ്കമുഷ്ണം രവികുജയോർജ്ജലരാശിസംയോഗേ
സജലേവ്യഞ്ജനപക്വത്തരേ ചരിതം യമാസുരയോഃ. ൰

ആദിത്യനും ചൊവ്വായും സ്ഥലരാശിയിൽ നിന്നാൽ അന്നം ചൂടുള്ളതും ശുഷ്കവും (ഉണങ്ങിയതും) ആയിരിക്കും. രവികുജന്മാർ ജലരാശിയിൽ നിന്നാൽ ഉപദംശങ്ങ(കറിക)ളോടുകൂടിയ അന്നത്തെ വേണം പറയുവാൻ. ശനിയും രാഹുവും ജലരാശിയിൽ നിന്നാൽ വ്യഞ്ജനങ്ങളും അന്നവും മുഴുവൻ തണുത്തതായിരുന്നു എന്നും പറഞ്ഞുകൊൾക

സുദ്രവമന്നംശുക്രശശിനോരുദകാത്മകേനസമ്പാതേ
യുക്തവ്യഞ്ജനമജലേ ഗുരുബുധയോരാശ്രയേണസ്യാൽ. ൰൧

ശുക്രനും ചന്ദ്രനും ജലരാശിയിൽ നിന്നാൽ തണുത്തും വെള്ളത്തോടുകൂടിയുമിരിക്കുന്ന അന്നമായിരിക്കും. ബുധനും വ്യാഴവും സ്ഥലരാശിയിൽ നിന്നാൽ വ്യഞ്ജനങ്ങ(കറിക)ളോടുകൂടിയിരിക്കുന്ന അന്നമായിരിക്കും. ഇവിടെ അജലാശ്രയേണ എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു വ്യാഴവും ബുധനും ജലരാശിയിൽ നിന്നാൽ അന്നം ജലാത്മകമായിരുന്നു എന്നും വിചാരിക്കണം. "അജലാശ്രയൗ ഗുരുസൗമ്യൗ" എന്നു മുമ്പു ൨-ാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളതും ഇവിടെ സ്മരണീയമാണു്.

## മാംസങ്ങൾ.

മൃഗപിശിതമർക്കകുജയോരിന്ദോഃ കൗളീരമാത്സ്യമമരഗുരോഃ
ദൈത്യപശുമർക്കസൂനോർമ്മാഹിഷവാരാഹമാദേശ്യം ൰൨

പാക്ഷിണമുഡുപതിസൂനോർമ്മാഹിഷഗവ്യം ഭൃഗോസ്സമാദിഷ്ടം
ശാകംസ്വയോനിമൂലം സ്വസ്വാമീയം ഭവേദ്രാശൗ. ൰൩

ഭോക്താക്കൾ മാംസഭോജികളാണെങ്കിൽ താഴെപ്പറയും പ്രകാരം ഗ്രഹങ്ങളെക്കൊണ്ടു മാംസോപദേശത്തെയും നിരൂപിക്കണം. ആദി

ത്യനും ചൊവ്വായ്ക്കും മൃഗമാംസം; ചന്ദ്രന്ന ഞെണ്ടിന്റെയും മത്സ്യത്തിന്റെയും മാംസം; വ്യാഴത്തിന്ന് ആനയുടേയും കുതിരയുടേയും മാംസം; ശനിക്കു പോത്തിന്റെയും പന്നിയുടേയും മാംസം; ബുധന്നു പക്ഷികളുടെ മാംസം; ശുക്രന്നു പശുമാറിവങ്ങളുടെ മാംസം; ഇങ്ങിനെയാകുന്നു ക്രമം. ഭോക്താക്കൾ സസ്യഭുക്കുകളാണെങ്കിൽ ഗ്രഹങ്ങൾക്കു തന്റെതന്റെ ഭൂതമായ ശാകത്തെയാണു പറയേണ്ടതു്. ജലം സ്ഥലം ആഗ്നേയം സൗമ്യം മുതലായ രാശിഗ്രഹഭേദങ്ങളെക്കൊണ്ടു ശാകസസ്യഫലമൂലങ്ങളുടെ വ്യത്യാസങ്ങളെയും ചിന്തിച്ചുകൊള്ളണം. ദ്രേക്കാണസ്വരൂപത്തെക്കൊണ്ടും മാംസം മൂലം ഫലം ശാകം മുതലായ ഭേദങ്ങളെ നിരൂപിക്കാവുന്നതാണ്. മുമ്പു പത്താമദ്ധ്യായത്തിൽ പറഞ്ഞപ്രകാരമുള്ള മൂലയോനികളെ ഈ വിഷയത്തിലും യുക്ത്യനുഭവങ്ങൾക്കു തക്കവണ്ണം യോജിപ്പിച്ചും ഫലമൂലങ്ങളെ പറയാം. ഗ്രഹങ്ങൾക്കു മാംസങ്ങളെയും ശാകങ്ങളെയും പറഞ്ഞിട്ടുള്ളതുപോലെതന്നെ രാശികൾക്കും രാശിനാഥതുല്യങ്ങളായ ശാകങ്ങളെയും മാംസങ്ങളെയും ചിന്തിച്ചുകൊള്ളേണ്ടതാകുന്നു.

## മാംസസസ്യഭേദങ്ങൾ.

ജലജം ജലാത്മകേന ഗ്രാമ്യം ഗ്രാമ്യൈരരണ്യമാരണ്യൈഃ
പാപൈർവ്വിലേപകാദി സ്വാദ്വന്നം ശുഭതമഥ സൗമ്യൈഃ ൫

ഇവിടെ മാംസശാകനിരൂപണത്തിൽ പക്ഷാന്തരമുണ്ടു്. ജലരാശികളെക്കൊണ്ടും ജലഗ്രഹങ്ങളെക്കൊണ്ടും ജലജങ്ങളായ മാംസങ്ങളെയും ശാകങ്ങളെയും പറയുക. അതുപോലെതന്നെ ഗ്രാമ്യരാശികളെക്കൊണ്ടും ഗ്രാമ്യഗ്രഹങ്ങളെക്കൊണ്ടും ഗ്രാമ്യങ്ങളായ മാംസങ്ങളെയും ശാകങ്ങളെയും പറയാം. ആരണ്യരാശികളെക്കൊണ്ടും ആരണ്യഗ്രഹങ്ങളെക്കൊണ്ടും ആരണ്യങ്ങളായ മാംസശാകങ്ങളെയും ചിന്തിക്കാം. പാപഗ്രഹങ്ങളെക്കൊണ്ടു കഞ്ഞി ലേപ്യന്നഭോജനം ഇവയും ശുഭഗ്രഹങ്ങളെക്കൊണ്ടു മൃഷ്ടാന്നഭോജനവും പറഞ്ഞുകൊൾക. ഇവിടെ അതാതുഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള ധാന്യംകൊണ്ടു് ഉണ്ടാക്കിയ അന്നത്തെയും വിചാരിച്ചുകൊള്ളണം.

## സേചനദ്രവ്യം.

ഉദകയവാഗൂശ്ശശിനോ ബുധേന സംഭാരസംസ്കൃതാ സൈവ
ഘൃതമിന്ദ്രഗുരോസ്തൈലം ശേഷാണാം സനവനീതകമര്‍ശുക്രഃ ൬

ഏഴാമെടത്തു നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടോ ഏഴാം ഭാവാധിപനെക്കൊണ്ടോ സേചനദ്രവ്യത്തെ നിരൂപിക്കണം. ഇവിടെ

ചന്ദ്രനെക്കൊണ്ടു കഞ്ഞിയെപ്പറയണം. ഈ ചന്ദ്രനു ബുധന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ കഞ്ഞിതന്നെ അനേകം ഉപകരണങ്ങളെക്കൊണ്ടു സംസ്കരിച്ചതായിരുന്നു എന്നു പറയാം. വ്യാഴത്തിനെക്കൊണ്ടു സേചനദ്രവ്യം നെയ്യായിരുന്നു എന്നും ശുക്രനെക്കൊണ്ടു വെണ്ണയായിരുന്നു എന്നും ശേഷം ഗ്രഹങ്ങളെക്കൊണ്ടു സേചനദ്രവ്യം എണ്ണയായിരുന്നു എന്നും പറഞ്ഞുകൊൾക.

ആജംപയോജകുംഭയോർമ്മാഹിഷമാർക്കേർഗ്ഗവാംവൃഷോശനസോഃ
അന്ന്യേഷ്വാശ്രനതുല്യം ഭവേന്നേഷു ചതുഷ്പദേഷ്വഹ്യം. ൧൦

ഏഴാമെടം മേഷരാശിയായോ കുജസഹിതമായോ വന്നാൽ സേചനദ്രവ്യം ആട്ടിൻപാൽ എന്നും ഏഴാമെടം ശനിയുക്തമായാൽ എരുമപ്പാൽ എന്നും സപ്തമം ഋഷഭരാശിയോ ശുക്രസഹിതമോ ആയി വന്നാൽ പശുവിൻപാൽ എന്നും പറയണം. ഇവിടെ ആട്ട എരുമ പശു മുതലായവയുടെ തൈര്, മോര്, നെയ്യ് മുതലായവയെയും പറയാവുന്നതാണ്. ഇതുപോലെതന്നെ ശേഷം ചതുഷ്പാദ്രാശികൾക്കും രാശി സ്വരൂപാനുസരണം സേചനദ്രവ്യത്തെ ചിന്തിച്ചു കൊൾകയും വേണം. ഈ യോഗങ്ങളും ചന്ദ്രങ്ങൾക്കു ചതുഷ്പാദ്രാശിസംബന്ധവും ഇല്ല എങ്കിൽ പശു മുതലായ ചതുഷ്പാത്തുകളുടെ പാൽ മോര് മുതലായ സേചനദ്രവ്യങ്ങളില്ലായിരുന്നു എന്നുതന്നെ പറയാം.

## വ്യഞ്ജനം (കറി)

മാംസവ്യഞ്ജനമാരേ സ്തമയേസൌമ്യസ്യപാനകം ഹരിതം
വ്യഞ്ജനബാഹുല്യമുശനാശ്ചിത്രംകുരുതേബുധശ്ചാത്ര. ൧൧

സൌരേചാന്നബാഹുല്യം വ്യഞ്ജനമധമമൃതകദർശനം ചാപി
കതതേളുകാമ്യശാകം ഭാസ്വാലാഭം ച ദിവസകരഃ. ൧൨

ചൊവ്വാ ഏഴാമെടത്തു നിന്നാൽ മാംസക്കറിയും ബുധൻ ഏഴിൽ നിന്നാൽ പാനകവിശേഷവും ശുക്രൻ ഏഴിൽ നിന്നാൽ പലപ്രകാരത്തിലുള്ള ഉപദംശങ്ങളും (കറികളും) ഉണ്ടെന്നു പറയണം. ഇവിടെ ബുധനെക്കൊണ്ടും അനേകപ്രകാരത്തിലുള്ള കറികളെ പറയാവുന്നതാണ്. ശനി ഏഴാമെടത്തു നിന്നാൽ ചോറും കറികളും വളരെ ഉണ്ടായിരുന്നു എങ്കിലും അതിൽ പ്രാണികളുടെ ശവത്തെക്കണ്ടു എന്നു പറയണം. ഏഴിൽ ആദിത്യൻ നിന്നാൽ കാമ്പുശാകങ്ങളെ (മുരിങ്ങക്കാ ചീരത്തണ്ട് ചേനത്തണ്ടു മുതലായവ) കൊണ്ടുണ്ടാക്കിയ കറികളും ഭാസ്വാലാഭവും ഉണ്ടായിരുന്നു എന്നു പറയുകയും വേണം.

## മാംസവിശേഷം.

ക്രൂരാ അദന്തിപിശിതം തൃണമുശനാദാനവമപീന്ദുജോദൃഷ്ടേ
തൃണധാന്യം ഗുരുരിന്ദുഃ കൃമിമത്സ്യഭുജാതിരാശിഃ. ൰൩

മാംസവ്യഞ്ജനമാണെങ്കിൽ അതു് എങ്ങിനെയുള്ള മാംസം എന്നു പ്രഷ്ടാവു ചോദിച്ചു എങ്കിൽ താഴെ പറയുംപ്രകാരമാണു പറയേണ്ടതു്. ഏഴാമെടത്തു പാപഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടായാൽ മാംസഭോജികളായ മൃഗങ്ങളുടെ മാംസവും അവിടെ ശുക്രന്റെ ദൃഷ്ടിയുണ്ടായാൽ തൃണഭോജികളായ മാൻ ആടു മുതലായവയുടെ മാംസവും ബുധന്റെ ദൃഷ്ടിയുണ്ടായാൽ തൃണവും മാംസവും ഭുജിക്കുന്ന മാർജ്ജാരാദികളുടെ മാംസവും പറയാം. ഇവിടെ ബുധൻ പാപരാശിയിലോ പാപബന്ധത്തോടുകൂടിയോ നിന്നാൽ മാംസഭോജികളുടെ മാംസവും ശുഭരാശിയിൽ നിന്നാൽ തൃണഭോജികളുടെ മാംസവുമാണെന്നു പ്രത്യേകമായും പറയാവുന്നതാണ്. വ്യാഴത്തിന്റെ ദൃഷ്ടി ഏഴാമെടത്തുണ്ടായാൽ തൃണധാന്യഭോജികളായ അജാദികളുടെ മാംസവും ചന്ദ്രന്റെ ദൃഷ്ടി ഉണ്ടായാൽ കൃമിമത്സ്യാദികളുടെ മാംസവും പറഞ്ഞുകൊള്ളണം. രാശികളുടെ മാംസത്തെ ജാതിയെപ്പോലെയാണു വിചാരിക്കേണ്ടതു്. ജലരാശിക്കു ജലജന്തുമാംസം ചതുഷ്പാദ്രാശിക്കു നാൽക്കാലിജന്തുക്കളുടെ മാംസം ഇത്യാദി യുക്തംപോലെ നിരൂപണീയമെന്നു സാരം.

## സഹഭോജനാദി.

സഹഭോക്തൃഭുക്തിവേലാ മാത്രാകൃതയോ വ്യവഹാരോക്താഃ
പൂർവ്വോക്താ ഭാജനാനി ച വക്തവ്യാനി ഗ്രഹൈസ്സ്വതം. ൰൪

ഉദയത്തെയോ അസ്തമയത്തെയോ ദൃഷ്ടിചെയ്യുന്ന ഗ്രഹങ്ങളെക്കൊണ്ടു ഭോജനസമയം സ്വഭാവം സഹഭോജിപാത്രം മുതലായവയെല്ലാം യഥാക്രമം ചിന്തിക്കേണ്ടതാകുന്നു. പിതൃമാതൃസഹജ എന്നിങ്ങനെ പറഞ്ഞപ്രകാരം സഹഭോക്താക്കളെയും, അതുപോലെ അന്നവിശേഷം സമയം ഇതുകളും പറഞ്ഞുകൊള്ളണം. വിപ്രൌഷ്ഠഗുദേവഗുരു എന്നതുകൊണ്ടു ഭോജയിതാക്കന്മാരെ വിചാരിക്കുക; ലഗ്നം കൊണ്ടുതന്നെ ഭോക്താവിന്റെ ശരീരാകൃതിയെ നിരൂപിക്കുക; ഗ്രാമ്യരാശി, ഗ്രാമ്യഗ്രഹോദയം ഇതുകളെക്കൊണ്ടു് ഗ്രാമത്തിലെ ഭോജനത്തെ പറയുക; അതുപോലെതന്നെ നഗരരാശിഗ്രഹാദികളെയും ചിന്തിക്കണം. രണ്ടാമെടംകൊണ്ടു ഉണ്ണുവാനുള്ള ഇല പാത്രം ഇതുകളെ നിരൂപിക്കുക. രണ്ടാമെടം ചരരാശിയായാൽ ഇലയും സ്ഥിരമായാൽ കിണ്ണം തളിക മുതലായതും പറയാം. അവിടെ നിൽക്കുന്നഗ്രഹത്തെക്കൊണ്ടു പാത്രത്തിന്റെ ഗുണദോഷങ്ങളെ പറയുക. മൂന്നാമെടംകൊ

ണ്ടു ഭക്ഷ്യത്തേയും (കൂട്ടിഉണ്ണുന്നദ്രവ്യം) നാലാമെടംകൊണ്ടു വെള്ളംമുതലായതിനേയും ഉഴുന്നവന്റെ ജാതിസ്വഭാവത്തേയും അഞ്ചാമെടംകൊണ്ടു ഉഴുന്നവന്റെ മനഃസ്ഥിതിയേയും ആറാമെടംകൊണ്ടു കറികളേയും ഷഡ്രസങ്ങളേയും ഏഴാമെടംകൊണ്ടു സ്വാപനദ്രവ്യത്തേയും (മോര് തൈര് മുതലായതു) സ്ത്രീസംഗത്തേയും എട്ടാമെടംകൊണ്ടു അന്നത്തേയും ഭോജനവിഘ്നത്തേയും ഒമ്പതാമെടംകൊണ്ടു സഹഭോജികളേയും പത്താമെടംകൊണ്ടു തൃപ്തിയേയും പതിനൊന്നാമെടംകൊണ്ടു ഭോജനസമയത്തിലെ സംഭാഷണവിഷയത്തേയും പന്ത്രണ്ടാമെടംകൊണ്ടു ഭോജനശേഷമുള്ള വിശ്രമത്തേയും (കിടപ്പിനേയും) ചിന്തിക്കേണ്ടതാകുന്നു. ഇവിടെ രാശിഗ്രഹയോഗദൃഷ്ടികളെക്കൊണ്ടും ഊർദ്ധ്വാധോമുഖാദിഭേദംകൊണ്ടും ഗുരൂപദേശമനുസരിച്ചും എല്ലാം വഴിപോലെ ചിന്തിച്ചുപറഞ്ഞുകൊൾക. "പൂർവ്വോക്തഭാജനാനി ച" എന്നുള്ളേടത്തെ ചകാരം അനുക്തസമുച്ചയാർത്ഥദ്യോതകമാകയാൽ ഇത്രയും ഇവിടെ പറവാനിടയായിട്ടുള്ളതാണ്. ശേഷമെല്ലാം ഗുരുമുഖത്തിൽ നിന്നും ഗ്രന്ഥാന്തരങ്ങളിൽനിന്നും സ്വബുദ്ധികൊണ്ടു ആലോചിച്ചും അറിഞ്ഞു പറഞ്ഞുകൊൾകയും വേണം.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ഷോഡശോദ്ധ്യായഃ.

## അഥ സപ്തദശോദ്ധ്യായഃ.

---

### ദ്രവ്യസ്വരൂപം.

അംശേ ചതുരശ്രമപി ത്ര്യശ്രംമദ്ധ്യേഗ്രഹാഃ പ്രകല്പ്യന്തി
രാശ്യവസാനേ വൃത്തം സ്വരൂപമേവം വിഭാവകല്പ്യഃ. ൧

എല്ലാഗ്രഹങ്ങളും രാശികളും ആദ്യദ്രേക്കാണത്തിൽ വന്നാൽ ദ്രവ്യം ([illegible]) ചതുരശ്രം (നാലുകോണുള്ളതു) ആയിരിക്കമെന്നും മദ്ധ്യദ്രേക്കാണത്തിലായാൽ മുക്കോണെന്നും അന്ത്യദ്രേക്കാണത്തിലായാൽ വൃത്തമെന്നും പറയണം.

### ലഗ്നഫലം.

ധൂമകേതോർലഗ്നഗതേ സ്തേ [illegible] വ്യാധിം ധനസ്യ തോ നാശം
മരണംവൈകല്യം വാ ചന്ദ്രേഽസ്തഗതേ വിലഗ്നസ്ഥേ. ൨

അത്രൂഢലഗ്നത്തിലോ ഉദയലഗ്നത്തിലോ ആദിത്യൻ നിന്നാൽ പ്രഷ്ടാവിന്ന ഭയവും അവിടെ ശനിനിന്നാൽ വ്യാധിയും കുജൻ നിന്നാൽ ഛേദ്യവും സംഭവിക്കുമെന്ന പറഞ്ഞുകൊള്ളണം. ലഗ്നത്തിൽ അതിക്ഷീണനായ ചന്ദ്രൻ നിന്നാൽ മരണവും അല്ലാത്തപക്ഷം അംഗവൈകല്യവും സംഭവിക്കുമെന്നും പറയണം.

വസ്ത്രാൎത്ഥയുവതിലാഭം ബൃഹസ്പതിൎമ്മന്ദ്രജസ്തു രാശിഫലം
അന്യസ്ത്രീസംഗമനം വസ്ത്രാൽപത്തിം ഭൃഗുഃകുരുതേ. ൮

വ്യാഴം ലഗ്നത്തിന്റെ പ്രഥമദ്രേക്കാണത്തിൽ നിന്നാൽ വസ്ത്രലാഭവും ദ്വിതീയദ്രേക്കാണത്തിൽ നിന്നാൽ അൎത്ഥലാഭവും തൃതീയദ്രേക്കാണത്തിൽ നിന്നാൽ സ്ത്രീലാഭവും ചെയ്യും ബുധൻ ഏതുരാശിയിൽ നിന്നാലും രാശിഫലത്തെ മാത്രമേ കൊടുക്കുന്നുള്ളൂ. ശുക്രൻ ലഗ്നത്തിന്റെ അദ്യഹോരയിൽ നിന്നാൽ പരസ്ത്രീഗമനത്തെയും അന്ത്യഹോരയിൽ നിന്നാൽ വസ്ത്രലാഭത്തെയും ചെയ്യുന്നതാകുന്നു.

ദശമഫലം.

മേഷൂരണോദിനേശഃ കുരുതേ സ്ഥാനാൎത്ഥരോഗഭയചിന്താം
ചന്ദ്രോൎത്ഥാഗമചിന്താമിഷ്ടശ്രവണാശ്രയാം കഥാംച്ചൈവ. ൧

പത്താമെടത്ത് ആദിത്യൻ പ്രഥമദ്രേക്കാണത്തിൽ നിന്നാൽ സ്ഥാനഭയചിന്തയേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ അൎത്ഥഭയചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ രോഗഭയചിന്തയേയും സൂചിപ്പിക്കുന്നു പത്താമെടത്തു ചന്ദ്രൻ ആദ്യഹോരയിൽ നിന്നാൽ അൎത്ഥാഗമചിന്തയേയും അന്ത്യഹോരയിൽ നിന്നാൽ സുജനകഥാചിന്തയേയും സൂചിപ്പിക്കുന്നു.

സ്ഥാനാൎത്ഥജ്ഞാനഗതാം കരോതിചിന്താം ബൃഹസ്പതിൎമ്മദ്ധ്യേ
അരിവൃദ്ധിമൎത്ഥനാശം സ്ഥാനാൽ പരിവൎത്തനം ഭൌമഃ. ൨

വ്യാഴം പത്താമെടത്ത് ആദ്യദ്രേക്കാണത്തിൽ നിന്നാൽ സ്ഥാനചിന്തയേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ അൎത്ഥചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ ജ്ഞാനചിന്തയേയും കുജൻ പത്താമെടത്തു ആദിദ്രേക്കാണത്തിൽ നിന്നാൽ ശത്രുവൎദ്ധനത്തെയും ദ്വിതീയദ്രേക്കാണത്തിൽ നിന്നാൽ അൎത്ഥനാശത്തെയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ സ്ഥാനഭ്രംശത്തെയും പറയാം.

സ്ഥാനഭ്രംശംവ്യാധിം പ്രവാസചിന്താംശനൈശ്ചരഃ കുരുതേ
വസ്ത്രാൎത്ഥാഗമശയ്യാം ഭൃഗുരാജ്ഞാം മദ്ധ്യഗോനഭസഃ. ൩

ശനി പത്താമെടത്തു ആദ്യദ്രേക്കാണത്തിൽ നിന്നാൽ സ്ഥാന

ഭ്രംശത്തെയും ദ്വിതീയദ്രേക്കാണത്തിൽ നിന്നാൽ വ്യാധിചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ പ്രവാസചിന്തയേയും സൂചിപ്പിക്കുന്നു. ശുക്രൻ പത്താമെടത്ത് ആദ്യദ്രേക്കാണത്തിൽ നിന്നാൽ വസ്ത്രചിന്തയേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ അർത്ഥാഗമചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ ശയ്യാസനചിന്തയേയും ആജ്ഞാചിന്തയേയും സൂചിപ്പിക്കുന്നു.

സപ്തമഫലം.

മരണംപ്രവാസിനംവാ ജാമിത്രേക്കോവിനഷ്ടചിന്താംവാ
സ്ത്രീഗർഭാർത്ഥാശ്രയജാം കരോതിചിന്താം ഗുരുർല്ലഗ്നേ. ൩

ഏഴാമെടത്തു ആദിത്യൻ പ്രഥമദ്രേക്കാണത്തിൽ നിന്നാൽ മരണചിന്തയേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ പ്രവാസചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ നഷ്ടദ്രവ്യചിന്തയേയും വ്യാഴം ഏഴാമെടത്തു പ്രഥമദ്രേക്കാണത്തിൽ നിന്നാൽ സ്ത്രീ (കളത്ര)ചിന്തയേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽഗർഭ(സന്താന)ചിന്തയേയുംഅന്ത്യഹോരയിൽ നിന്നാൽ അർത്ഥലാഭചിന്തയേയും പറഞ്ഞുകൊൾക.

സ്വസ്ത്രീശീലഭ്രംശം ഏതം ച മേഢ്രാശ്രയം തഥാരോഗം
കുരുതേകുജോസ്തമയഗോ ഭ്രഷ്ടാചാരാംഭൃഗുന്നാരീം. ൭

ഏഴാമെടത്തു ചൊവ്വാ പ്രഥമദ്രേക്കാണത്തിൽ നിന്നാൽ സ്വഭാര്യയുടെ സ്വഭാവദോഷത്തേയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ നഷ്ടദ്രവ്യചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ ലിംഗരോഗത്തേയും സ്ത്രീയാകിൽ യോനിരോഗത്തേയും പറയാം. ഏഴാമെടത്തു ശുക്രൻ ഏതുദ്രേക്കാണത്തിൽ നിന്നാലും ഭാര്യയ്ക്കു ചാരിത്രഭംഗത്തേയും പറഞ്ഞുകൊൾക.

വൃദ്ധാം ശീലഭ്രഷ്ടാം സരോഗവികലാം ശനൈശ്ചരോƨസ്തമിതഃ
കുര്യാൽ സ്ത്രീകലഹംവാ ചന്ദ്രഃകാംസ്യംകുലാംഗനാനാശം. ൮

ശനി ഏഴാമെടത്തു ആദ്യദ്രേക്കാണത്തിൽ നിന്നാൽ പ്രഷ്ടാവിന്റെ ഭാര്യ വൃദ്ധയാണെന്നും ദ്വിതീയദ്രേക്കാണത്തിൽ നിന്നാൽ ദുശ്ശീലമുള്ളവളാണെന്നും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ രോഗപീഡിതയാണെന്നും പറയുക. ചന്ദ്രൻ ഏഴാമെടത്തു പ്രഥമദ്രേക്കാണത്തിൽ നിന്നാൽ സ്ത്രീകലഹത്തെയും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ കാംസ്യ (ഓട്ടുപാത്രം മുതലായ) ചിന്തയേയും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ കുലസ്ത്രീനാശത്തേയും പറഞ്ഞുകൊള്ളേണം.

## ചതുൎത്ഥഫലം.

ഹൃച്ഛൂലമംഗദാഹം രുധിരസ്രാവം നൃപാദ്ഭയംഹിബുകേ
സൂൎയ്യഃ കരോതിഭൃഗുജഃ സ്ത്രീജാം ഗുരുരൎത്ഥജാം ചിന്താം. ൯

ആദിത്യൻ നാലാമെടത്തു ആദ്യത്തെ ചതുൎഭാഗത്തിൽ നിന്നാൽ ഹൃദയശൂലത്തെയും രണ്ടാമത്തെ ചതുൎഭാഗത്തിൽ നിന്നാൽ അംഗദാഹത്തെയും മൂന്നാമത്തെ ചതുൎഭാഗത്തിൽ നിന്നാൽ രക്തസ്രാവത്തെയും നാലാമത്തെ ചതുൎഭാഗത്തിൽ നിന്നാൽ രാജഭയത്തെയും പറയണം. ഇവിടെ ചതുൎഭാഗം എന്നതു ഏഴരത്തീയതി വീതമാകുന്നു. നാലാമെടത്തു ശുക്രൻ ഏതുഭാഗത്തിൽ നിന്നാലും സ്ത്രീചിന്തയേയും അവിടെ വ്യാഴം നിന്നാൽ അൎത്ഥലാഭചിന്തയേയും സൂചിപ്പിക്കുന്നു.

ഹിബുകേഽവനിജഃ കുരുതേ സ്വജനവിരോധം ച മാനസന്ദുഃഖം
ത്രാസഭയമൎക്കസൂനുഃ നിൎയ്യാണം ചാപരേ ഹിബുകേ. ൧൦

ചൊവ്വാ നാലാമെടത്തു ആദ്യഹോരയിൽ (രാശിപൂൎവ്വാൎദ്ധത്തിൽ) നിന്നാൽ സ്വജനവിരോധത്തെയും അന്ത്യഹോരയിൽ (രാശ്യപരാൎദ്ധത്തിൽ) നിന്നാൽ മനോദുഃഖത്തെയും പറയണം. ശനി നാലാമെടത്തു ആദ്യഹോരയിൽ നിന്നാൽ മഹാഭയത്തേയും അന്ത്യഹോരയിൽ നിന്നാൽ മരണത്തേയും സംബന്ധിച്ചുള്ള ചിന്തയെന്നു പറഞ്ഞുകൊള്ളണം.

നാരീംശശീസുരൂപാം കരോതി ഹിബുകേബുധസ്തു വാദകൃതഃ
ഫലമേതദേവവാച്യം ത്രികോണസംസ്ഥൈർ ഗ്രഹൈൎവ്വിധിവൽ. ൧൧

ചന്ദ്രൻ നാലാമെടത്തുനിന്നാൽ സുരൂപയായ സ്ത്രീയെക്കുറിച്ചുള്ള ചിന്തയെന്നും ബുധൻ നാലാമെടത്തുനിന്നാൽ വിവാദ (വ്യവഹാര)ത്തെ സംബന്ധിച്ച ചിന്തയെന്നും പറയണം. ഇങ്ങിനെ ലഗ്നാദികേന്ദ്രങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളിൽവെച്ചു ബലാധിക്യമുള്ള ഗ്രഹത്തിന്റെ ഫലത്തെവേണം പറയുവാൻ. കേന്ദ്രങ്ങളിൽ ഗ്രഹങ്ങളില്ലെങ്കിൽ അഞ്ചാമെടത്തു നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ചതുൎത്ഥഫലത്തെയും ഒമ്പതാമെടത്തു നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു സപ്തമഫലത്തേയും പറഞ്ഞുകൊൾക. കേന്ദ്രത്തിലും ത്രികോണത്തിലും ഗ്രഹങ്ങളില്ലെങ്കിൽ ബലമുള്ള കേന്ദ്രരാശികൊണ്ടും ഈ ഫലങ്ങൾ നിൎദ്ദേശ്യങ്ങളാകുന്നു

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ
വല്ലഭാഖ്യായാം വ്യാഖ്യായാം
സപ്തദശോഽദ്ധ്യായഃ.



# അഥ അഷ്ടാദശോദ്ധ്യായഃ.



## ൧. മൈഥുനപ്രശ്നം.

ക്രൂരേഷു പതിം ത്യജതി പ്രാദാനന്ദയതി പതിമപാപേഷു.
ചന്ദ്രേ പാപസമേതേ പുരുഷോ ഗൃഹ്ണാതി ബലാദ്രവൗ നാരീം. ൧

ഇനിയും ഈ അദ്ധ്യായത്തിൽ സുരത പ്രശ്നവിധിയെ പറയുന്നു. ഈ വിഷയത്തിൽ അപരിഹാൎയ്യമായി ചില അശ്ലീലപദങ്ങൾ പ്രയോഗിക്കേണ്ടിവരും. മഹാന്മാർ ആ അപരാധത്തെ സദയം ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. ഒരുവൻ തന്റെ ഭാൎയ്യ തന്നിൽ അനുരക്തയോ വിരക്തയോ എന്നുള്ള ജിജ്ഞാസയോടുകൂടി പ്രശ്നം ചെയ്താൽ ദൈവജ്ഞൻ ഈ അദ്ധ്യായത്തിൽ പറയും പ്രകാരമുള്ള അനുഭവത്തേയും ഫലത്തേയും തൽക്കാലോദയലഗ്നംകൊണ്ടു നിരൂപിച്ചുകൊള്ളണം. അവിടെ ലഗ്നം പാപഗ്രഹദൃഷ്ടമായാൽ ഭാൎയ്യ വിരക്ത (തന്നിൽ അനുരാഗമില്ലാത്തവൾ) എന്നും ശുഭദൃഷ്ടമായാൽ സുരക്ത (തന്നിൽ അനുരാഗമുള്ളവൾ) എന്നും പറയണം. ഇതുപോലെ തന്നെ ചന്ദ്രൻ പാപയുതദൃഷ്ടനായാൽ ഭാൎയ്യവിരക്തയെന്നും ശുഭയുതദൃഷ്ടനായാൽ അനുരക്ത എന്നും പറയാവുന്നതാണ്. ചന്ദ്രനെപ്പോലെതന്നെ ശുക്രനെയും നിരൂപിക്കാമെന്ന് ഉപദേശമുണ്ട്. ചന്ദ്രനു ആദിത്യന്റെ യോഗദൃഷ്ടികളുണ്ടായാൽ പുരുഷൻ സ്ത്രീയെ ബലാൽ ഗ്രഹിച്ചു എന്നും ആദിത്യനു പാപയോഗദൃഷ്ടികളുണ്ടായാൽ സ്ത്രീ പുരുഷനെ ബലാൽ ഗ്രഹിച്ചു എന്നും അറിഞ്ഞുകൊള്ളണം. ലഗ്നത്തിൽ ചന്ദ്രശുക്രന്മാരുടെ ദൃഷ്ടി ഇല്ലാതെയും പാപഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ സംഭവിച്ചും വന്നാൽ സുരതമുണ്ടായില്ലെന്ന് പറയാം. ശുഭഗ്രഹങ്ങളുടെയോ സൂൎയ്യന്റെയോ യോഗദൃഷ്ടികൾ ഉള്ള ചന്ദ്രശുക്രന്മാർ ലഗ്നത്തിലേയ്ക്കു നോക്കിയാൽ സ്ത്രീയ്ക്കു തന്നിൽ അനുരാഗമുണ്ടായിരുന്നു എന്നും കുജശനികളുടെ യോഗദൃഷ്ടികളുള്ള ചന്ദ്രശുക്രന്മാർ ലഗ്നത്തെ ദൃഷ്ടിചെയ്താൽ സ്ത്രീയ്ക്കു തന്നിൽ അനുരാഗമില്ലായിരുന്നു എന്നും പറയണം. ഇവിടെ ആദിത്യനെ പാപഗ്രഹമായി വിചാരിച്ചിട്ടില്ലെന്നും അറിഞ്ഞുകൊൾക.

## സ്ത്രീഭേദം.

സ്വദിശം ഗ്രഹേ പ്രയാതേ സ്വസ്ഥേ ചാത്മീയയാന്യയാന്യേഷു
ഉച്ചാരിമിത്രനീചാശ്രയേണ രേഷാം സ്ത്രിയോ വാച്യാഃ ൨.

ലഗ്നത്തെ ദൃഷ്ടിചെയ്യുന്ന ഗ്രഹം സ്വക്ഷേത്രത്തിൽ നിന്നാൽ അ

സ്ത്രീ സ്വഭാൎയ്യതന്നെ എന്നും അന്യക്ഷേത്രത്തിൽനിന്നാൽ പരഭാൎയ്യ എന്നും പറയണം. ആ ദ്രഷ്ടാവായ ഗ്രഹം ഉച്ചസ്ഥനാണെങ്കിൽ സ്ത്രീ ശ്രേഷ്ഠയോ അഥവാ രാജസ്ത്രീയോ ആയിരിക്കും. ആ ഗ്രഹം ശത്രുക്ഷേത്രത്തിൽനിന്നാൽ ശത്രുസ്ത്രീ എന്നും ബന്ധുക്ഷേത്രത്തിൽനിന്നാൽ ബന്ധുസ്ത്രീ എന്നും നീചത്തിൽനിന്നാൽ നീചസ്ത്രീ എന്നും പറയാം. അതുപോലെതന്നെ ഗ്രഹത്തെക്കൊണ്ടു വിപ്രാദിജാതിയിലുള്ള സ്ത്രീയെന്നും വഴിപോലെ വിചാരിച്ചു പറഞ്ഞുകൊള്ളണം. ഇവിടെ സ്വക്ഷേത്രസ്ഥിതി മുതലായതുകൊണ്ടു സ്വഗൃഹം മുതലായതിനേയും പറയാവുന്നതാണ്. ഇതുപോലെതന്നെ ലഗ്നരാശികൊണ്ടു അടവീക്ഷേത്രഗ്രാമാദികളായ പ്രദേശങ്ങളേയും ചിന്തിച്ചുകൊള്ളേണ്ടതാകുന്നു.

മേഷാഷ്ടമയോൎമ്മേഷോപഗതേ സ്വസ്ത്രീഭിരേവ സംഗമനം
മൈത്ര്യാബുധഗ്രഹേ വേശ്മനി ശത്രോൎഭാൎയ്യാ തഥാന്യേഷു. ൩

ചരസ്ഥിരരാശികൊണ്ടും സ്ത്രീനിൎണ്ണയത്തെ ചെയ്യണമെന്നാണ്. മേടം ആരൂഢവും വൃശ്ചികം ചരവുമായും അല്ലെങ്കിൽ വൃശ്ചികം ആരൂഢവും മേടം ചരവും ആയും വരികയും മേഷവൃശ്ചികങ്ങളിലൊരേടത്തു ചൊവ്വാ നിൽക്കുകയും ചെയ്താൽ സ്വഗൃഹത്തിൽവച്ചു സ്വസ്ത്രീസംഗമമുണ്ടായി എന്നു പറയണം. മേടമോ വൃശ്ചികമോ ആരൂഢരാശിയായും എടവം മിഥുനം കന്നി തുലാം എന്നീ രാശികളിൽ ഒന്നു ചരരാശിയായും ബുധശുക്രയുതമായും വന്നാൽ ബന്ധുസ്ത്രീസംഗമമുണ്ടായി എന്നു പറയാം. ശേഷം രാശികളിലേതെങ്കിലും ചരരാശിയായിവന്നാൽ ശത്രുഭാൎയ്യയുമായുള്ള സംഗമത്തെയും പറഞ്ഞുകൊൾക. ഇങ്ങനെ തന്നെ എല്ലാ രാശികളെക്കൊണ്ടും ഗ്രഹങ്ങളെക്കൊണ്ടും വിചാരിച്ചു പറയാവുന്നതാണ്. ഗ്രഹം ഉച്ചസ്ഥനായാൽ നാരി പൂജ്യയെന്നും നീചഗതനായാൽ സ്ത്രീ നീചയെന്നും പറഞ്ഞുകൊൾക.

പരസ്ത്രീവിശേഷം.

തരുണീകക്ഷകഭാൎയ്യാ മന്ത്രിസ്ത്രീബ്രാഹ്മണീസ്വഃപേ ചേതാ
കുജഭൃഗുഗുരുശശിരവിഭിഃ ശേഷൈഃ പാഷണ്ഡിനാം യുവതിഃ. ൪

സ്വക്ഷേത്രത്തിലല്ലാതെ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടുള്ള സ്ത്രീവിശേഷത്തെ ഇനി ഇവിടെ പറയുന്നു. സ്വക്ഷേത്രത്തിലല്ലാതെ നിൽക്കുന്ന ചൊവ്വാ ലഗ്നത്തിലേക്കു നോക്കിയാൽ വേശ്യയേയും മേൽപ്രകാരം നിന്നു ദൃഷ്ടിചെയ്യുന്ന ശുക്രനെക്കൊണ്ടു ശൂദ്രസ്ത്രീയേയും മേൽപ്രകാരം വ്യാഴത്തെക്കൊണ്ടു മന്ത്രിഭാൎയ്യയേയും ചന്ദ്രനെക്കൊണ്ടു ബ്രാഹ്മണസ്ത്രീയേയും ആദിത്യനെക്കൊണ്ടു രാജസ്ത്രീയേയും ബുധശനിരാഹുക്കളെക്കൊണ്ടു പാഷണ്ഡസ്ത്രീകളേയും പറഞ്ഞുകൊള്ളണം.

## സുരതാവൃത്തി.

വിഷമേഷുഗ്രഹരാശിഷു മൈഥുനമേകം ദ്വിവാരമിതരേഷു
ബഹവോവിഭ്രമബാഹുല്യം ദൃക്ഷേകജാഗ്യാത്മകേസുരതം. ൭

ലഗ്നം ഓജരാശിയായിവന്നാലും ലഗ്നത്തെ ദൃഷ്ടിചെയ്യുന്ന ഗ്രഹം ഓജരാശിയിൽനിന്നാലും ഒരു പ്രാവശ്യം സുരതമുണ്ടായി എന്നും ലഗ്നം യുഗ്മരാശിയായിരിക്കുകയും ലഗ്നദ്രഷ്ടാവായ ഗ്രഹം യുഗ്മരാശിയിൽ നിൽക്കുകയും ചെയ്താൽ സുരതം രണ്ടുപ്രാവശ്യമുണ്ടായി എന്നും പറയാം. ശുക്രന്റെയും ചൊവ്വായുടെയും ക്ഷേത്രദ്രേക്കാണാദിവൎഗ്ഗങ്ങൾ ലഗ്നത്തിനുണ്ടായിവന്നാൽ വാത്സ്യായനാദികൾ രതിശാസ്ത്രത്തിൽ പറഞ്ഞപ്രകാരം പലപ്രാവശ്യവും സുരതമുണ്ടായി എന്നും അറിഞ്ഞുകൊള്ളണം. ഇവിടെ ലഗ്നം സൂൎയ്യവൎഗ്ഗസഹിതമായാൽ പകലും ചന്ദ്രവൎഗ്ഗസഹിതമായാൽ രാത്രിയും ആയിരുന്നു സുരതം എന്നും പറഞ്ഞുകൊൾക.

## സ്വപ്നസുരതാദി.

ഹോരാത്രികോണജാമിത്രഭേഷു ശശിനാസഹാൎക്കപുത്രശ്ചേൽ
സ്വപ്നേസുരതം തത്രകുജശ്ചേൽ കോപേനജാഗരിതം. ൮

ലഗ്നം, അഞ്ചു, ഏഴു, ഒമ്പതു ഈ ഭാവങ്ങളിലൊവിടെയെങ്കിലും ശനി ചന്ദ്രനോടുകൂടിനിന്നാൽ സ്വപ്നത്തിൽ സംഭോഗമുണ്ടായി എന്നു പറയണം. ഈ ഭാവങ്ങളിൽതന്നെ ചൊവ്വായും ചന്ദ്രനുമൊരുമിച്ചുനിന്നാൽ കോപകലഹങ്ങൾകൊണ്ടുതന്നെ സ്ത്രീപുരുഷന്മാർ രണ്ടുപേരുമുറക്കമൊഴിച്ചു എന്നും പറഞ്ഞുകൊൾക. ഈ പറഞ്ഞഭാവങ്ങളിൽതന്നെ വ്യാഴവും ചന്ദ്രനുമൊരുമിച്ചുനിന്നാൽ സുരതം ശ്രേഷ്ഠസ്ത്രീയോടുകൂടിയായിരുന്നുഎന്നും അതു ഗൎഭപ്രദമാണെന്നും അറിഞ്ഞുകൊള്ളണം. അതുപോലെതന്നെ ആദിത്യനും ചന്ദ്രനും ഒരുമിച്ചുനിന്നാൽ ഗുഹ്യസ്പൎശനമുണ്ടായിഎന്നും ചന്ദ്രനും ശുക്രനുമൊരുമിച്ചുനിന്നാൽ ഗുഹ്യവചനങ്ങൾ പറയുകയുമുണ്ടായി എന്നും അറിഞ്ഞുകൊൾക.

## ഭയം.

ലഗ്നഗതേ രവിതനയേ ജാമിത്രേഭൂമിനന്ദനേസഭയം
ഇതരേതരാലയസ്ഥേ യദിസൌരാരൌ തു ജാഗരിതം. ൯

ലഗ്നത്തിൽ ശനിയും ഏഴാമെടത്തു ചൊവ്വായും നിൽക്കുകയോ അല്ലാത്തപക്ഷം ലഗ്നത്തിൽ ചൊവ്വായും ഏഴാമെടത്തു ശനിയും നിൽക്കുകയോ ചെയ്താലും ഭയംനിമിത്തം ഉറക്കമുണ്ടായില്ല എന്നു പറയു

ക. ഇവിടെ ശനിക്കു ബലാധിക്യം ഉണ്ടായാൽ ചോരഭയമെന്നും ചൊവ്വായ്ക്കു ബലാധിക്യമുണ്ടായാൽ അഗ്നിഭയമെന്നും അറിഞ്ഞുകൊള്ളുകയും വേണം. അതുപോലെതന്നെ ശനി കുജക്ഷേത്രത്തിലും കുജൻ ശനിക്ഷേത്രത്തിലും നിന്നാലും അവരുടെ ബലാബലത്തിനു തക്കവണ്ണം ചോരഭയമോ അഗ്നിഭയമോ നിമിത്തം ഉറക്കമൊഴിച്ചു എന്നും പറയാം.

കലഹം പൃഥക്ശയനം.

അസ്മിംശ്ചന്ദ്രേന്യതരേണ യുതേനാസ്താസ്താത്കലഹസ്സ്യാൽ
യമകുജരാശിഷു ഭൃഗുജേ യദി പരശയ്യാസ്ത്രിയോ വാച്യാഃ. ൫

ലഗ്നത്തിലോ ഏഴാമെടത്തോ ചന്ദ്രൻ കുജനോ ശനിയോ ഒരുമിച്ചു നിന്നാൽ കലഹമുണ്ടായി എന്നുപറയണം. ഇവിടെ ചന്ദ്രൻ ഏഴിലാണ് നിൽക്കുന്നതെങ്കിൽ കലഹം സ്ത്രീവിഷയമെന്നും ലഗ്നത്തിലാണെങ്കിൽ പുരുഷവിഷയമെന്നും അറിഞ്ഞുകൊള്ളണം. ഈ യോഗത്തിൽതന്നെ കുജനോ ശനിയോ ഒരുമിച്ചു ശുക്രൻ നിന്നാൽ കലഹംനിമിത്തം ശയനം വെവ്വേറെയായിരുന്നു എന്നും പറഞ്ഞുകൊൾക.

ജാമിത്രഗതേ ചന്ദ്രേ കുജേജ്ഞദശമേഷ്ടപവാ ത്രിതീയേഽസ്മിൻ
ശുക്രേ ഭൂമൗശയനം കലഹനിമിത്തം സുസംവൃത്തം. ൬

ചന്ദ്രനോ ശുക്രനോ ഏഴാമെടത്തും മൂന്നാമെടത്തോ പത്താമെടത്തോ ചൊവ്വായും നിന്നാൽ കലഹംനിമിത്തം രണ്ടുപേൎക്കും വെവ്വേറെ ഭൂമിയിൽ (നിലത്തു) ആണ് ശയനമുണ്ടായതെന്നും പറഞ്ഞുകൊൾക.

വസ്ത്രച്ഛേദം.

ഹോരാതൃതീയസപ്തമചതുൎത്ഥഭവനേഷു ചന്ദ്രശുക്രൗ ചേൽ
വിദ്യാദ് വസ്ത്രച്ഛേദം കലഹനിമിത്തം ഹിനാരീണാം. ൭

ലഗ്നം മൂന്ന ഏഴ് നാലു ഈ ഭാവങ്ങളിലെവിടെയെങ്കിലും ചന്ദ്രശുക്രന്മാർ ഒരുമിച്ചു നിന്നാൽ കലഹം നിമിത്തമായിട്ട സ്ത്രീയുടെ വസ്ത്രത്തെ മുറിച്ചു കളഞ്ഞു എന്നു പറയണം. ഇവിടെ ഏഴാമെടത്തു പുരുഷഗ്രഹം നിൽക്കുകയോ ഏഴാമെടം ഓജരാശിയായി വരികയോ ചെയ്താൽ പുരുഷൻെറ വസ്ത്രച്ഛേദത്തെയും പറഞ്ഞുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
അഷ്ടാദശോദ്ധ്യായഃ.

# അഥ ഏകോനവിംശോദ്ധ്യായഃ

---

## വർഗ്ഗവിഭാഗം.

ജ്യോതിഷികാ വനവാസി വ്യന്തരസുരസത്തമാ വിനിർദ്ദിഷ്ടാഃ
ഏതേ ചതുഷ്പ്രകാരാ ഗ്രഹാവലോകേന ജ്ഞായന്തേ. ൧

ജ്യോതിഷികഗണം, വനവാസിഗണം, വ്യന്തരഗണം, ദേവഗണം എന്നിങ്ങിനെ വർഗ്ഗവിഭാഗം നാലുപ്രകാരമാകുന്നു. ഈ വ്യത്യാസങ്ങൾ രാശിഗ്രഹങ്ങളെക്കൊണ്ടാണ് അറിയേണ്ടത്. ഇവിടെ ജ്യോതിഷികഗണമെന്നതു സൂൎയ്യചന്ദ്രന്മാരെപ്പോലെയുള്ള തേജഃപുഞ്ജമാകുന്നു. വനവാസിഗണമെന്നതു സൎപ്പം അസുരൻ പാതാളവാസി എന്നിതുകളാകുന്നു. വ്യന്തരഗണമെന്നതു മനുഷ്യൎക്കാവശ്യമുള്ള കാകാദിപക്ഷിവൎഗ്ഗമാകുന്നു. ദേവഗണമെന്നതു സ്വർഗ്ഗവാസിവർഗ്ഗം തന്നെ. ആദിത്യകുജന്മാരെക്കൊണ്ടും ചതുഷ്പാദ്രാശികൊണ്ടും ആദ്യഗണത്തേയും ചന്ദ്രശുക്രന്മാരെക്കൊണ്ടും ജലരാശികൊണ്ടും ദ്വിതീയഗണത്തേയും ശനി രാഹുക്കളെക്കൊണ്ടും സരീസൃപരാശിയെക്കൊണ്ടും തൃതീയഗണത്തേയും ഗുരുബുധന്മാരെക്കൊണ്ടും ദ്വിപാദ്രാശിയെക്കൊണ്ടും ചതുൎത്ഥഗണത്തേയും വിചാരിക്കേണ്ടതാകുന്നു.

## വർഗ്ഗവിശേഷം.

രാക്ഷസപിശാചയക്ഷാസ്തഥൈവകിന്നരസഭൂതനാഗഗണാഃ
ഭൗമയമശുക്രബുധഗുരു ചന്ദ്രേഷ്വിന്ദ്രോരവൗദേവാഃ. ൨

കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞിട്ടുള്ള വൎഗ്ഗങ്ങളുടെ വിശേഷങ്ങളെ ഇനിയും ഇവിടെ പറയുന്നു. കുജനു രാക്ഷസഗണം, ശനിക്കു പിശാചന്മാർ; ശുക്രനു യക്ഷവൎഗ്ഗം; ബുധനു കിന്നരവൎഗ്ഗം; വ്യാഴത്തിനു ഭൂതഗണം; ചന്ദ്രനു നാഗഗണം; ആദിത്യനു ദേവഗണം. ഇങ്ങിനെ ഉള്ള വർഗ്ഗവിശേഷത്തെയും ഗ്രഹദൃഷ്ടിക്കു തുല്യമായി വിചാരിച്ചുകൊള്ളണം.

## ദേവന്മാർ.

ശ്രീശിവവിഷ്ണുദുർഗ്ഗാ ബ്രഹ്മകുമാരാശ്ച ലോകപാലയുതാഃ
ശുക്രാൎക്കസൗമ്യശീതഗു ഗുരുകുജസൗരേഷു ജാനീയാൽ. ൩

ശുക്രനു ശ്രീഭഗവതി; ആദിത്യനു ശിവൻ; ബുധനു വിഷ്ണു; ചന്ദ്രനു ദുർഗ്ഗാഭഗവതി; ഗുരുവിനു ബ്രഹ്മാ; ചൊവ്വായ്ക്കു സുബ്രഹ്മണ്യൻ; ശനിയ്ക്കു ലോകപാലൻ എന്നിങ്ങിനെ ഗ്രഹങ്ങളുടെ ദേവതകളേയും

അറിഞ്ഞുകൊൾക. ഇതുകൊണ്ടു പ്രഷ്ടാവിന്റെ കുലദൈവങ്ങളേയും ദേശഗ്രാമദേവന്മാരേയും ചിന്തിച്ചു പറഞ്ഞുകൊള്ളണം. ഇവിടെ സൂൎയ്യാദിഗ്രഹങ്ങൾ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ ബലത്തോടുകൂടിനിന്നാൽ ശ്രീരുദ്രാദിദേവന്മാരെയും ബന്ധുക്ഷേത്രത്തിലോ ശത്രുക്ഷേത്രത്തിലോനിന്നാൽ രാക്ഷസപിശാചാദികളേയും പറയേണ്ടതാകുന്നു. ഈ ഗ്രഹങ്ങൾ ശത്രുക്ഷേത്രങ്ങളിൽ നിന്നാൽ അതാതുദേവന്മാരുടെ അനിഷ്ടത്തെയും ആറെട്ടു പന്ത്രണ്ടാമെടങ്ങളിൽ നിന്നാൽ അത്യന്താനിഷ്ടത്തെയും പറയണം. ഗ്രഹം ലഗ്നത്തിൽ നിന്നാൽ പ്രതിബിംബസമൎപ്പണത്തെയും ഏഴാമെടത്തു നിന്നാൽ നൃത്തത്തെയും അഷ്ടമത്തിൽ നിന്നാൽ ബലിയേയും നാലാമെടത്തുനിന്നാൽ ക്ഷേത്രാരാമസമൎപ്പണത്തെയും മററും ദേവപ്രീതിക്കായിട്ടുള്ള പ്രതിവിധികളെ യഥാന്യായം വിധിച്ചുകൊള്ളണം.

## ദേഹവിഭാഗാദി.

ഗ്രഹരാശിഭിർവ്വിചാൎയ്യ ജ്യോതിഷികാഃ പ്രവദതേഫലംബ്രൂയുഃ
യമസദൃശഫലോ രാഹുഃ സ്വാമിഫലാരാശയസ്സൎവ്വേ. ൧

മേഷാദിരാശികളുടെയും സൂൎയ്യാദിഗ്രഹങ്ങളുടെയും ബലാബലങ്ങളെ വിചാരിച്ചു ദേവതാഭേദത്തെയും ഇഷ്ടാനിഷ്ടസ്ഥിതിയേയും പറഞ്ഞുകൊള്ളേണ്ടതാകുന്നു. രാഹു മിക്കവാറും ശനിയെപ്പോലെയുള്ള ഇഷ്ടാനിഷ്ടഫലങ്ങളെയാണ് ചെയ്യുന്നത്. എല്ലാരാശികളും രാശ്യധിപന്മാരെപ്പോലെയുള്ള ഫലങ്ങളെ ചെയ്യുമെന്നും അറിഞ്ഞുകൊൾക.

മനുജഗ്രഹഭവനേഷു ച വസ്ത്രാഭരണാദി സന്തി ദേവാനാം
നഭവന്തി ശേഷരാശി ഗ്രഹേഷു വൎണ്ണാൻ ഗ്രഹൈൎബ്രൂയാൽ. ൨

ദ്വിപാദ്രാശി, ദ്വിപാദ്ദ്രേക്കാണം, ദ്വിപാദ്ഗ്രഹം എന്നിതുകളുടെ സംബന്ധമോ യോഗമോ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ ആ ദേവന്മാൎക്കു വസ്ത്രം ആഭരണം ആയുധം മുതലായവ ഉണ്ടെന്നു പറയണം. ശേഷം ഉള്ള രാശികളെക്കൊണ്ടും ഗ്രഹങ്ങളെക്കൊണ്ടും വസ്ത്രാഭരണാദികൾ നിൎദ്ദേശ്യങ്ങളല്ല. ഗ്രഹങ്ങളെക്കൊണ്ടുതത്തദ്വൎണ്ണങ്ങളെയും പറഞ്ഞുകൊൾകയും വേണം. ഈ ലക്ഷണങ്ങൾകൊണ്ടുതന്നെ അനേകങ്ങളായ ദേവതാഭേദങ്ങളും നിരൂപണീയങ്ങളാകുന്നു.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ഏകോനവിംശോദ്ധ്യായഃ.

# അഥ വിംശോദ്ധ്യായഃ.



## രാശിസ്ഥാനങ്ങൾ.

മേഷേനൃപസേനാപതി ചോരസ്ഥാനാനിപൃഥഗംശത്ര്യംശാൽ
ഗന്ധാംബരാഭരണമാല്യചതുഷ്പദശൂദ്രകഥാവൃഷഭേ. ൧

ലഗ്നത്തിന്റെ നവാംശകരാശിയെക്കൊണ്ട് താഴെ പറയുന്ന പ്രകാരം ഉള്ള ഫലങ്ങളെ നിരൂപിച്ചു പറഞ്ഞുകൊള്ളണം. ഇവിടെ ഒരു നവാംശകംകൊണ്ടു എത്രഫലമാണോ പറഞ്ഞിട്ടുള്ളത് നവാംശകത്തെ അത്രയായി അംശിച്ചിട്ടുവേണം ഓരോ ഫലത്തെയും പറയുവാൻ. ലഗ്നം മേഷനവാംശകമായാൽ ആ നവാംശകത്തെ മൂന്നായി ഭാഗിച്ചിട്ടു അതിൽ ഓരോ അംശംകൊണ്ടു ക്രമേണ രാജാവ്, സേനാപതി, ചോരസ്ഥാനം എന്നിവകളെയും, വൃഷഭനവാംശകമായാൽ ആ നവാംശകത്തെ അഞ്ചായി ഭാഗിച്ച് ഗന്ധം, വസ്ത്രം, മാല, ചതുഷ്പാത്ത്, ശൂദ്രൻ എന്നീ അഞ്ചുഫലങ്ങളെയും പറഞ്ഞുകൊള്ളണം.

ഗാന്ധർവ്വഹാസ്യനർത്തക മൈഥുനനാരീകഥാഭേദാന്മിഥുനേ
ആരാമോദ്യാനൌഷധ ശയ്യാരാശൌ ചതുർത്ഥേ സ്യുഃ. ൨

ലഗ്നനവാംശം മിഥുനമായാൽ സംഗീതം ഹാസ്യം നർത്തകൻ (ആട്ടക്കാർ തുള്ളൽക്കാർ നാടകക്കാർ) മൈഥുനം സ്ത്രീ എന്നീ അഞ്ചു ഫലങ്ങളെയും കർക്കടകനവാംശമായാൽ തന്നവാംശകചതുർഭാഗംകൊണ്ട് ആരാമം (നട്ടുനനച്ചുണ്ടാക്കിയവനം) ഉദ്യാനം (രാജസാധാരണമായവനം) ഔഷധം, ശയനോപകരണം എന്നീ നാലു ഫലങ്ങളെയും ക്രമേണ പറഞ്ഞുകൊള്ളണം.

സിംഹേരണ്യചതുഷ്പദ ദുർഗ്ഗഗുഹാദേ ചിത്രവസ്ത്രഗാന്ധർവ്വാഃ
ഷഷ്ഠേ സപ്തമരാശൌ മാനതുലാഭാണ്ഡമദ്യപരിതാനി. ൩

ലഗ്നം സിംഹനവാംശമായാൽ അതിന്റെ ചതുർഭാഗംകൊണ്ട് ക്രമേണ വനം ചതുഷ്പാത്ത് ദുർഗ്ഗം (കോട്ട) ഗുഹാ എന്നീ നാലുഫലങ്ങളെയും കന്നിനവാംശമായാൽ തത്ത്രിഭാഗംകൊണ്ട് ചിത്രം വസ്ത്രം സംഗീതം എന്നീ മൂന്നുഫലങ്ങളെയും തുലാംശമായാൽ തച്ചതുർഭാഗംകൊണ്ട് പ്രസ്ഥാദിമാനസാധനങ്ങൾ; ത്രാസ് വെള്ളിക്കോൽ മുതലായ മാനസാധനങ്ങൾ; പാത്രവിശേഷങ്ങൾ; മദ്യം എന്നീ നാലു ഫലങ്ങളെയും പറയണം.

കീടാഗ്നിജീവിശോണ്യാദി ഭോജനവിഷഥാസ്തു വൃശ്ചികാംശഗതേ
ദൈവജ്ഞവിപ്രഗുരുമാല്യഗന്ധതോയസ്ത്രീയോനവമേ. ൪

ലഗ്നം വൃശ്ചികനവാംശകമായാൽ അതറായി ഭാഗിച്ചു കീടം, അഗ്നിജീവി, ഗോമി, (ഗവീശ്വരൻ) സർപ്പം, ഭോജനം, വിഷഹാരി എന്നീ ആറുഫലങ്ങളെയും ധനുനവാംശമായാൽ തൽസപ്തഭാഗംകൊണ്ടു് ദൈവജ്ഞൻ (ജ്യോതിഷി) ബ്രാഹ്മണൻ, ഗുരു, മാല, ഗന്ധം, ഭടൻ, സ്ത്രീ എന്നീ ഏഴുഫലങ്ങളെയും ക്രമേണ പറഞ്ഞുകൊള്ളണം.

മകരേ മൈഥുനപാഷണ്ഡിവൃദ്ധഭക്ഷ്യാണിവാദ്യകഥിതാനി
ദീർഘനഖരോമപുരുഷപ്രമദായുഗ്മാനികുംഭധരേ. ൯

ലഗ്നം മകരനവാംശകമായാൽ അതിന്റെ പഞ്ചഭാഗംകൊണ്ടു ക്രമേണ മൈഥുനം, പാഷണ്ഡി, വൃദ്ധൻ, ഭക്ഷ്യദ്രവ്യം, വാദ്യദ്രവ്യം, എന്നീ അഞ്ചുഫലങ്ങളെയും കുംഭനവാംശമായാൽ അതിന്റെ അഞ്ചുഭാഗംകൊണ്ടു ദീർഘനഖമുള്ള പുരുഷൻ, സ്ത്രീ; ദീർഘരോമമുള്ള പുരുഷൻ, സ്ത്രീ, സ്ത്രീപുരുഷന്മാർ എന്നീ അഞ്ചുഫലങ്ങളെയും ക്രമേണ പറഞ്ഞുകൊൾക.

കേരള സാഹിത്യ അക്കാദമി

രമണീയരൂപനാരീ സുഹൃദുൽപലപങ്കജാനി ഝഷേ
കഥിതാലബ്ധാദൃഷ്ടാശ്ചൈതേരാശ്യംശകൈർജ്ഞേയാഃ. ൰

ലഗ്നം മീനനവാംശമായാൽ അതിന്റെ അഞ്ചുഭാഗംകൊണ്ടു സൗന്ദര്യമുള്ള സ്ത്രീ, ബന്ധു, ഉൽപലം, മത്സ്യം, താമര എന്നീ അഞ്ചു ഫലങ്ങളെ പറയുക. ഈ അംശങ്ങൾക്കെല്ലാം പറഞ്ഞിട്ടുള്ള കഥനമോ ലാഭമോ ദർശനമോ ആണു് ഫലമായി പറയേണ്ടതു്. ഇവിടെ ലഗ്നം പ്രഥമദ്രേക്കാണമായാൽ ഇതുകളുടെ കഥനവും ദ്വിതീയദ്രേക്കാണമായാൽ ലാഭവും അന്ത്യദ്രേക്കാണമായാൽ ദർശനവും ഫലമായി പറയണമെന്നു ഉപദേശം. ഈ വിഷയത്തിൽ മതാന്തരവുമുണ്ടു്. അംശകാധിപനായ ഗ്രഹം പതിനൊന്നാമെടത്തു നിന്നാൽ ലാഭവും ഏഴാമെടത്തു നിന്നാൽ ദർശനവും ദ്വിതീയതൃതീയങ്ങളിൽ നിന്നാൽ കഥാശ്രവണവും പറയേണമെന്നു് അപക്ഷം. ഈ ലക്ഷണങ്ങളെ മുഹൂർത്തരാശി നവാംശംകൊണ്ടു പറയാവുന്നതാണു്. പൂർവ്വകാലത്തു എല്ലാ മുഹൂർത്തങ്ങൾക്കും ലക്ഷണംകൂടി പറയുകയുണ്ടായിരുന്നു. അതുകളെക്കുറിച്ചു വിസ്താരമായി പ്രതിപാദിച്ചിട്ടുള്ളതു മുഹൂർത്തലാഞ്ഛനം എന്ന ഗ്രന്ഥത്തിലാകുന്നു എന്നും അറിഞ്ഞുകൊൾക.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ-
വല്ലഭാഖ്യായാം വ്യാഖ്യായാം
വിംശോദ്ധ്യായഃ.

# അഥ ഏകവിംശോദ്ധ്യായഃ.



## പ്രശ്നഫലവിശേഷം.

ദിവസകരസ്യപുരസ്ഥാൽ ചതുൎത്ഥരാശീശ്വരോഭവതി കേതുഃ
രാഹുരപിപൃഷ്ഠതഃ കില ചതുൎത്ഥഇഷ്ടോക്ത്യോരേവശാൽ. ൧

ചോരഹൃതാൎത്ഥകകലഹവ്യാധിഭയചതുഷ്പദോദയഥാക്രമശഃ
ആരശനൈശ്ചരഗുരുഭൃഗ്വിന്ദുജ ശീതാംശുസൂൎയ്യാണാം. ൨

ഇനി ഓരോഗ്രഹങ്ങളെക്കൊണ്ടും പ്രത്യേകം ചിന്തിക്കേണ്ടതായ പ്രശ്നവിശേഷങ്ങളെ ഇവിടെ പറയുന്നു. ചൊവ്വായെക്കൊണ്ടു പ്രശ്നം ചോരവിഷയമെന്നും ശനിയെക്കൊണ്ടു നഷ്ടവിഷയം എന്നും വ്യാഴത്തെക്കൊണ്ടു ധനവിഷയമെന്നും ശുക്രനെക്കൊണ്ടു കലഹവിഷയമെന്നും ബുധനെക്കൊണ്ടു രോഗവിഷയമെന്നും ചന്ദ്രനെക്കൊണ്ടു ഭയവിഷയമെന്നും സൂൎയ്യനെക്കൊണ്ടു ചതുഷ്പാദവിഷയമെന്നും പറഞ്ഞുകൊള്ളണം. രാഹുകേതുക്കൾ ആദിത്യൻ നിൽക്കുന്ന രാശിയുടെ മുമ്പിലോ പിമ്പിലോ ഏതു ഭാഗത്തിലാകുന്നു എന്നറിഞ്ഞു അതുകൊണ്ടു വേണം ഇവിടെ ഫലാദേശം ചെയ്യുവാൻ. അതിന്റെ പ്രകാരത്തെ അടുത്തശ്ലോകംകൊണ്ടുപറയുന്നു.

## കേതുസ്ഥിതിഫലം.

യദ്യൎക്കഗൃഹേകേതുൎല്ലഗ്നേ നൃപമാനലാഭസമ്പത്തിം
സ്ഥാനാൎത്ഥപുത്രലാഭം കരോതികേതുസ്ത്വാൎക്കിഗൃഹേ. ൩

ലഗ്നത്തിൽ ആദിത്യരാശിയിൽനിൽക്കുന്ന കേതു പ്രഥമാദി ദ്രേക്കാണക്രമത്തിനു രാജസമ്മാനം അൎത്ഥസിദ്ധി സമ്പത്തു് എന്നു് മൂന്നു ഫലങ്ങളെയും അപ്രകാരംതന്നെ ശനിരാശിയിൽ ലഗ്നത്തിൽ നിൽക്കുന്ന കേതു ദ്രേക്കാണക്രമമനുസരിച്ചു സ്ഥാനലാഭം അൎത്ഥലാഭം പുത്രലാഭം എന്നീ മൂന്നുഫലങ്ങളെയും ചെയ്യുന്നു.

യമരാശിഫലംശുക്രേ ദായാദഭയം ച യുവതിനാശം ച
സൌരസ്യോക്തംഭൌമേ ലഭേപി ചായാസസംയുക്തം. ൪

ശുക്രക്ഷേത്രത്തിൽ ലഗ്നത്തിൽനിൽക്കുന്ന കേതു ശനിക്ഷേത്രഫലത്തെയും വിശേഷിച്ചു ഇടവത്തിലെ കേതു പുത്രഭയത്തെയും തുലാത്തിലെ കേതു കളത്രനാശത്തെയും ചെയ്യും. കുജരാശിയിൽ ലഗ്ന

ത്തിൽ നില്ക്കുന്ന കേതു മന്ദക്ഷേത്രഫലത്തെയും വിശേഷാൽ ആയാസത്തെയും കൊടുക്കുന്നതാകുന്നു.

ഭൃഗുചന്ദ്രാമരഗുരവോ യദിലഗ്നഗതാഃ സ്വാത്മകാലവശാൽ
കുർവ്വന്ത്യാശ്രയപൂജാ മിത്രാർത്ഥകളത്രപുത്രസമ്പത്തിം. ൫

ഏതുരാശിയിലെങ്കിലും ശുക്രൻ പൂർണ്ണചന്ദ്രൻ വ്യാഴം ഈ ഗ്രഹങ്ങൾ ലഗ്നത്തിൽ നിന്നാൽ ആശ്രയപൂജയും ബന്ധു ധനം ഭാര്യ പുത്രൻ ഇവക്ക് അഭിവൃദ്ധിയും ഭവിക്കുമെന്നു പറയാം.

ബൌധേ ബന്ധാർത്ഥനാശഃ ചാന്ദ്രേ നൃപഭീതി പുത്രനാശഞ്ച
വ്യാധിം ഗൃഹനാശം ഗുരുരാശിഗതേ ഭവതി കേതുഃ. ൬

കേതു ബുധക്ഷേത്രത്തിൽ ലഗ്നഭാവത്തിൽ നിന്നാൽ വസ്ത്രനാശവും അർത്ഥനാശവും ഭവിക്കുമെന്നും അതുപോലെതന്നെ ചന്ദ്രക്ഷേത്രത്തിൽ നിന്നാൽ രാജഭയവും പുത്രനാശവും ഉണ്ടാകുമെന്നും മേൽപ്രകാരം വ്യാഴക്ഷേത്രത്തിൽ നിന്നാൽ വ്യാധിപീഡയും ഗൃഹനാശവും സംഭവിക്കുമെന്നും പറയണം.

കേരള സാഹിത്യ അക്കാദമി

## ഗർഭലക്ഷണം.

യദിഭവതി കേതുരിന്ദുശനസോരകേന സംയുതോ ലഗ്നേ
ജനയതി ഗർഭോൽപത്തിം സൌരയുതശ്ചേദപി നാശയതി. ൭

ചന്ദ്രനോ ശുക്രനോ ഒരുമിച്ചു കേതു ലഗ്നത്തിൽ നിന്നാൽ ഗർഭോൽപത്തിയുണ്ടെന്നു പറയണം. ഇവിടെ ശനികൂടി നിന്നാൽ ആ ഗർഭത്തിന് ഹാനിസംഭവിക്കുമെന്നും പറഞ്ഞുകൊള്ളണം. ഈ യോഗത്തിൽ ഗർഭച്ഛിദ്രമോ മൃതപ്രജാജനനമോ ജാതമാത്രപ്രജാനാശമോ പറയുകയും ചെയ്യാം.

കേതുശ്ശശാങ്കയുക്തോ ഭൃഗ്വംഗിരസോരന്യതരയുക്തഃ
കുരുതേ ഗർഭോൽപത്തിം ജാതമരോഗം ബുധാബലോപേതഃ.

ചന്ദ്രനമൊരുമിച്ചു നില്ക്കുന്ന കേതുവിന് വ്യാഴത്തിന്റെയോ ശുക്രന്റെയോ യോഗംകൂടി ഉണ്ടായാൽ ഗർഭമുണ്ടെന്നു പറയണം. ഇവിടെ ബുധൻകൂടി ബലവാനായി നിന്നാൽ ഗർഭത്തിനോ ജാതമാകുന്ന പ്രജയ്ക്കോ ആരോഗ്യസുഖങ്ങളുണ്ടായിരിക്കുകയും ചെയ്യും.

പുത്രസ്യവാതരോഗം കുരുതേ ജന്മനീശസൂനനോപേതഃ
ഗൃഹമപി ജിതമംഗനായാ പ്രഷ്ടുസ്സമനാം ച നിർദ്ദേശ്യം. ൮

പൂർവ്വോക്തലക്ഷണപ്രകാരം കേതു ബുധയുക്തനായി നിന്നാൽ

ജാതനായ പുത്രന് വാതരോഗം ഉണ്ടാകുമെന്നും പറയാം. ഭർത്താവിന്റെ അഗമനപ്രശ്നത്തിൽ ഈ ലക്ഷണം കണ്ടാൽ ഭർത്താവ് ഉടൻ തിരിച്ചെത്തുമെന്നും പറഞ്ഞുകൊള്ളണം.

## സൂര്യാദിയുക്തകേതുഫലം.

പ്രമദാഭോജനഗർഭോൽപത്തിംശുക്രേണകേതുരുദിതശ്ചേൽ
ബന്ധനമരണംകുരുതേ കനകവിനാശം ച ഭൗമേന. ൮൦

ശുക്രൻ കേതുവിനോട്ടുകൂടി ലഗ്നത്തിൽ നിന്നാൽ സ്ത്രീലാഭം ഭോജനലാഭം ഗർഭോൽപത്തി എന്നീ ഫലങ്ങളെ പറയാം. അതുപോലെതന്നെ ചൊവ്വായും ചന്ദ്രനും ഒരുമിച്ച് ലഗ്നത്തിൽ നിന്നാൽ ബന്ധനം മരണം സ്വർണ്ണാദിദ്രവ്യനാശം എന്നീ ഫലങ്ങളേയും പറഞ്ഞുകൊള്ളണം. ചന്ദ്രകുജയോഗത്തിൽ അഗ്നിഭയവും നിർദ്ദേശ്യമെന്ന് ഉപദേശം.

സൗരേണയുതഃ കേതുർഗൃഹദഹനം വിത്തസന്നിരോധം ച
ഭൗമേനവീക്ഷിതേസൗ പരയോഷിൽസംഗമം വദതി. ൮൧

കേതു ശനിയോട്ടുകൂടി ലഗ്നത്തിൽ നിന്നാൽ ഗൃഹത്തിന് അഗ്നിനിമിത്തം ഹാനിയും ചോരഭയവും ധനനാശവും പറയാം ഇവിടെ ചൊവ്വായുടെ ദൃഷ്ടികൂടി ഉണ്ടായാൽ മേല്പറഞ്ഞ ഫലത്തിന് പ്രാബല്യവും പരസ്ത്രീസംഗവും പറഞ്ഞുകൊൾകയും വേണം.

ഭൃഗുരാശാവംശേവാ കേതുർല്ലഗ്നേരഹസ്യസങ്കഥനം
യദിദൃഷ്ടോർക്കസുതേനതു ദാസ്യാംഗുരുയോഷിതാം ചോക്തം. ൮൨

കേതു ശുക്രക്ഷേത്രത്തിലോ ശുക്രനവാംശകത്തിലോ ലഗ്നഭാവത്തിൽ നിന്നാൽ രഹസ്യകഥനത്തേയും സ്ത്രീഭോഗത്തേയും പറയണം. ഈ കേതുവിന്ന ശനിയുടെ ദൃഷ്ടികൂടി ഉണ്ടായാൽ ആ സ്ത്രീ ദാസിയോ ഗുരുഭാര്യയോ ആണെന്നും അറിഞ്ഞുകൊൾക.

സ്ത്രീരഹിതം ജാഗരണം വിവാദമമഗുരുശുക്രബുധദൃഷ്ടേ
ഗുരുചന്ദ്രവീക്ഷിതാഭ്യാം വദന്ത്യലങ്കാരലാഭം ച. ൮൩

പൂർവ്വോക്തലക്ഷണപ്രകാരം ശുക്രക്ഷേത്രാംശകത്തിൽ നില്ക്കുന്ന കേതുവിനെ വ്യാഴം നോക്കിയാൽ സ്ത്രീരഹിതാവസ്ഥയേയും ശുക്രൻ നോക്കിയാൽ കലഹാദികൾ നിമിത്തം ജാഗരണത്തേയും ബുധൻ നോക്കിയാൽ സ്ത്രീയുമായി വിവാദത്തേയും പറയാം. ഏകരാശിസ്ഥന്മാരായ വ്യാഴവും ചന്ദ്രനും കൂടെ കേതുവിനെ ദൃഷ്ടിചെയ്താൽ സ്ത്രീസംഗമമുണ്ടായില്ലെന്നും അലങ്കാരലാഭമുണ്ടായി എന്നും പറഞ്ഞുകൊൾക.

ചോരസമാഗമ ദൂഷണ പത്നീദ്രോഹം വിദേശഗമനം ച
യദ്യത്രപാപയുക്തോ ദദാതി സമ്പൃഛമാനായ. ൧൯

കേതു ആദിത്യാദിപാപഗ്രഹങ്ങളോടുകൂടെ ലഗ്നത്തിൽ നിന്നാൽ ചോരസമാഗമവും ദൂഷണവും കളത്രദ്രോഹവും അന്യദേശഗമനവും സംഭവിക്കുമെന്നു പറയണം. സമ്പൃഛമാനായ എന്നുള്ളതുകൊണ്ടു് പ്രഷ്ടാവു് വഴിപോലെ ചോദിക്കണമെന്നും അല്ലാത്തവൎക്കു് ഈവക ഫലങ്ങൾ പറയരുതെന്നും സൂചിപ്പിച്ചിരിക്കുന്നു.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ഏകവിംശോദ്ധ്യായഃ.



## അഥ ദ്വാവിംശോദ്ധ്യായഃ.



### രാഹുഫലം.

അഥ ഭൗമയുതം രാഹുക്ഷേത്രം ഹോരാഗതം യദാ ഭവതി
അൎത്ഥവിയോഗം കുരുതേ മിത്രവിരോധം ച യോജയതി. ൧

രാഹു നിൽക്കുന്ന രാശി ലഗ്നമായിരിക്കുകയും അവിടെ ചൊവ്വാ നിൽക്കുകയും ചെയ്താൽ ഉടനെതന്നെ ദ്രവ്യഹാനിയും ബന്ധുവിരോധവും ഉണ്ടാകുമെന്നു പറയാം.

യദി സൗരയുതേ ലഗ്നേ പൂൎവ്വോക്തഫലേന ഗൎഭനാശമപി
കഥയതി ഗുരുണാ ദൃഷ്ടഃ പശ്ചാല്ലാഭപ്രവൃദ്ധികരഃ. ൨

മുൻപറഞ്ഞപ്രകാരംതന്നെ രാഹുവും ചൊവ്വായുംകൂടി നിൽക്കുന്ന ലഗ്നത്തിൽ ശനിയുടെ യോഗംകൂടെ ഉണ്ടായാൽ ഗൎഭനാശം സംഭവിക്കുമെന്നു പറയണം. ഈ യോഗത്തിൽത്തന്നെ ലഗ്നത്തിൽ നിൽക്കുന്ന ശനിയെ വ്യാഴം നോക്കിയാൽ പിന്നീടു പുത്രലാഭവും അഭിവൃദ്ധിയും ഉണ്ടാകുമെന്നും പറഞ്ഞുകൊൾക.

കലഹം കാൎയ്യവിഘാതം പുരുഷവിയോഗം തഥൌത്സുക്യം ച
സ്വാംഗവിഭാഗേ വാതം കുജബുധയുക്തസ്തഥാ കുരുതേ. ൩

കുജബുധന്മാരോടുകൂടെ രാഹു ലഗ്നത്തിൽ നിന്നാൽ കലഹവും കാൎയ്യവിഘ്നവും പുരുഷവിയോഗവും ഔത്സുക്യവും ആ രാശ്യംഗവിഭാഗത്തിൽ വാതരോഗവും സംഭവിക്കുമെന്നു പറയണം.

ത്രിഷുവാ സപ്തമമാസേഷ്വർപാദയതിന്ദുരസ്യജന്മാംശേഷു
ഉദിതശ്ചേൽ ഭൗമഗൃഹേ തച്ഛേദ്രാദ്രുധിരസ്രവം ഭവതി. ഛ

ലഗ്നം ചൊവ്വാക്ഷേത്രമായിരിക്കുകയും അവിടെ ചൊവ്വായും രാഹുവും നിൽക്കുകയും ചെയ്താൽ പ്രഷ്ടാവിന്റെ അംഗത്തിൽ രക്തസ്രവണം സംഭവിക്കുമെന്നു പറയണം. ഇതിന്റെ കാലം ഏഴാംമാസത്തിലോ മൂന്നാംമാസത്തിലോ ചന്ദ്രൻ ജന്മരാശിയുടെ ആറാമെടത്തൊ അഷ്ടമത്തിലോ ചാരവശാൽ സഞ്ചരിക്കുമ്പോഴായിരിക്കുമെന്നും അറിഞ്ഞുകൊൾക.

വാതവ്യാധിം ജനയതി നാഡ്യാഗുരുസംയുതോലഗ്നേ
ഫലമേതദേവവാച്യം രൈശാകരിണോദയരേഖേ. ൩

രാഹു നിൽക്കുന്ന രാശിയിൽ വ്യാഴവും ചന്ദ്രനുംകൂടി ലഗ്നസ്ഥന്മാരായി നിന്നാലും ബുധനും ചന്ദ്രനുമൊരുമിച്ചു രാഹുരാശി ലഗ്നത്തിൽ വന്നാലും ഭർത്തൃക്കു വാതവ്യാധിയുണ്ടായിരിക്കുമെന്നു പറയേണ്ടതാകുന്നു.

ചോരേക്ഷണാർത്ഥനാശൌ വിദേശഗമനം ച മതിസമ്മോഹം
രവിഗതിവശേനരാഹുർല്ലഗ്നേ ഭൗമാലയേ കുരുതേ. ൻ

പൂർവ്വോക്തപ്രകാരം ചൊവ്വാക്ഷേത്രത്തിൽ രാഹു ആദിത്യനോടുകൂടി ലഗ്നഗതനായി നിന്നാൽ ചോരന്മാരുടെ ദർശനവും അർത്ഥനാശവും അന്യദേശഗമനവും ബുദ്ധിഭ്രമവും ഉണ്ടാകുമെന്നു പറയണം.

സൌരേണാർത്ഥവിനാശം വിദേശഗമനം ച മതിസമ്മോഹം
ശുക്രേണാസഹിതോരോഗം കരോതിഹാനിം ച നാരീണാം. ൭

രാഹു ചൊവ്വാക്ഷേത്രത്തിൽ ശനിയോടുകൂടി ലഗ്നത്തിൽ നിന്നാൽ അർത്ഥനാശവും ദൂരയാത്രയും ബുദ്ധിഭ്രമവും ഉണ്ടാകും. അവിടെത്തന്നെ രാഹു ശുക്രനോടുകൂടി ലഗ്നത്തിൽ നിന്നാൽ രോഗവും സ്ത്രീനാശവും സംഭവിക്കുമെന്നും പറഞ്ഞുകൊള്ളണം.

കന്യാദർത്ഥവിനാശം ബുധസ്യശുക്രസ്യ ചാംഗനാനാശം
രാഹുരസൗരാർത്ഥലാഭം കരോതിസൗരസ്യ്വവശ്മ്യതഃ. ൮

രാഹു മിഥുനം കന്നി എന്നീ ബുധക്ഷേത്രങ്ങളിൽ ലഗ്നസ്ഥനായി നിന്നാൽ അർത്ഥനാശവും ശുക്രക്ഷേത്രത്തിൽ മേൽപ്രകാരം നിന്നാൽ ഭാര്യാനാശവും അതുപോലെതന്നെ ശനിക്ഷേത്രത്തിൽ നിന്നാൽ പലപ്രകാരേണ അർത്ഥലാഭവും സന്താനപുഷ്ടിയും ഉണ്ടാകുമെന്നും പറഞ്ഞുകൊൾക.

സംവാദയതിസ്ഥാനം മാനദ്രവ്യം ച ഗുരുഗൃഹേലഗ്നേ
ചന്ദ്രാഗാരേ സജനയതി പൂജാം പീഡാം ജനന്യാശ്ച. ൯

ധനു മീനം എന്നീ വ്യാഴക്ഷേത്രത്തിൽ രാഹു ലഗ്നത്തിൽ നിന്നാൽ സ്ഥാനലാഭവും ബഹുമാനവും തന്നിമിത്തം ദ്രവ്യലാഭവും ഉണ്ടാകും. ചന്ദ്രക്ഷേത്രമായ കർക്കടകത്തിൽ രാഹു ലഗ്നഭാവത്തിൽ നിന്നാൽ എല്ലാ ജനങ്ങളിൽ നിന്നും സൽക്കാരവും മാതാവിന്റെ വിരോധവും ഭവിക്കും.

അംഗനാഖാംബരഹാനിം കാര്യവിനാശം കരോതിഗൃഹനാശം
നീചജനേഭ്യഃ പൂജാം പിതൃമരണം ചാർക്കരാശിഗതഃ. ൧൦

ആദിത്യക്ഷേത്രമായ ചിങ്ങത്തിൽ രാഹു ലഗ്നത്തിൽ നിന്നാൽ അംഗഭംഗവും നഖത്തിന്നു ഹാനിയും കാര്യനാശവും ഗൃഹനാശവും നീചജനങ്ങളിൽ നിന്നു ഉപദ്രവവും പിതാവിന്നു മരണവും സംഭവിക്കുമെന്നു പറയണം. ഇങ്ങിനെ രാഹുഫലാദ്ധ്യായം ഇവിടെ കഴിഞ്ഞു.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ-
വല്ലഭാഖ്യായാം വ്യാഖ്യായാം
ദ്വാവിംശോദ്ധ്യായഃ.

---

## അഥ ത്രയോവിംശോദ്ധ്യായഃ.



### ലഗ്നഗതഗ്രഹഫലം.

രവിഗതരാശാവുദിതേ തദനന്തരമുദയഗേഹേ ഭൃഗുപുത്രേ
കനകോൽപത്തിവിനാശൗ ഭവത ഇതിബ്രഹ്മശൗണ്ഡമതം. ൧

ലഗ്നത്തിൽ ആദിത്യനും രണ്ടാമേടത്തു ശുക്രനും നിന്നാൽ അ ആദിത്യദശാദ്ദേശസമയം സ്വർണ്ണലാഭവും ശുക്രദശാദ്ദേശസമയം സ്വർണ്ണനാശവും ഉണ്ടാകുമെന്നു പറയണം. ഇതു ബ്രഹ്മശൗണ്ഡാചാര്യന്റെ മതമാകുന്നു.

ശുക്രാദപിഭൗമയുതോ ഭൗമാത്സൗരിസ്തതഃ പരഃ സൗമ്യഃ
അത്യസ്താദ്വിനാശോ ധനസ്യ നാശോ ഭവത്യയസഃ. ൨

ശുക്രൻ നിൽക്കുന്ന രാശിയുടെ രണ്ടിൽ ചൊവ്വാ നിൽക്കുക;

ചൊവ്വാ നിൽക്കുന്ന രാശിയുടെ രണ്ടിൽ ശനി നിൽക്കുക; ശനി നിൽക്കുന്ന രാശിയുടെ രണ്ടിൽ ബുധൻ നിൽക്കുക. ഈ മൂന്നു യോഗങ്ങൾക്കും ക്രമേണ ചെമ്പ്, ധനം, ഇരുമ്പ് എന്നീ ദ്രവ്യങ്ങളുടെ നാശത്തെ പറയാം. ഇവിടെ ആദ്യം പറഞ്ഞ ഗ്രഹം ലഗ്നത്തിൽ നിൽക്കണമെന്നുണ്ട്. ഇതും ബ്രഹ്മശംഭ്വാചാര്യാഭിപ്രായമാകുന്നു.

ഗ്രഹപരി ലഗ്നനാശഃ ചതുഷ്പദാനാം കുജസ്യമൃത്യുഭയം
രവിബുധയോഃ കീടഭയം ബുധലഗ്നേ ബന്ധുസുതനാശം. ൩൨

ആദിത്യൻ ലഗ്നത്തിൽ നിന്നാൽ ചതുഷ്പാത്തുകളുടെ നാശവും ചൊവ്വാ ലഗ്നത്തിൽ നിന്നാൽ മരണഭയവും ആദിത്യനും ബുധനുമൊരുമിച്ച് ലഗ്നത്തിൽ നിന്നാൽ കീടങ്ങളിൽ (പുഴുക്കളിൽ) നിന്നുള്ള ഭയവും ബുധൻ ലഗ്നത്തിൽ നിന്നാൽ ബന്ധുവിനും പുത്രനും ഹാനിയുമുണ്ടാകുമെന്നും പറയാം. ഇവിടെ ലഗ്നത്തിൽ നിൽക്കുന്ന ഗ്രഹത്തിനു ശത്രുക്ഷേത്രം നീചസ്ഥിതി മൗഢ്യം ഇവയുണ്ടെങ്കിൽ മാത്രമേ ഈ ഫലത്തെ വിധിക്കാവൂ എന്നും ഉപദേശാർത്ഥമുണ്ട്.

ജീവിഗ്രഹേച്ചസ്ഥാനേ ലഗ്നഗതോഭവതി ചന്ദ്രസംയുക്തഃ
പ്രീതിംചതുഷ്പദാനാം ലാഭംപ്രകാമേണ സംജനയേൽ. ൩൩

ഉച്ചരാശിയായ കർക്കടകത്തിൽ വ്യാഴം ചന്ദ്രനോടുകൂടി ലഗ്നസ്ഥനായി നിന്നാൽ സകലജനങ്ങളുടേയും പ്രീതിയും അനേകം ചതുഷ്പാത്തുകളുടെ ലാഭവും ഉടനെ സംഭവിക്കുമെന്നും പറയണം. ഇവിടെ ചന്ദ്രനു പൂർണ്ണതയും വ്യാഴത്തിനു പരമോച്ചവും ഉണ്ടായാൽ ഫലവും പൂർണ്ണമായിരിക്കും.

അദ്യൈവസംപ്രയച്ഛതി യുവതിസ്ത്രീഗന്ധ പുഷ്പമാല്യാനി
ഉഡുപതിരനഭായോഗേ കലഹം ന്യഗ്രഹേതു ലഗ്നേവാ ൩൪

ഈ കർക്കടകലഗ്നത്തിൽതന്നെ ചന്ദ്രൻ ശുക്രനോടുകൂടിനിന്നാലും ശുഭഗ്രഹങ്ങളുടെ അനഭായോഗം ഉണ്ടായിരുന്നാലും സ്ത്രീലാഭം സുഗന്ധദ്രവ്യങ്ങൾ സുഗന്ധപുഷ്പങ്ങൾ പുഷ്പമാലകൾ ഇവയുടെ ലാഭം എന്നീ ഫലങ്ങളെ പറയണം. ചന്ദ്രൻ പുരുഷരാശി ലഗ്നത്തിൽ നിന്നാൽ കലഹഫലത്തേയും പറയാവുന്നതാണ്.

സ്ത്രീരാശിഷു ഭൃഗുശശിനോ ഹോരായാം പുഷ്കരതീഷ്ടയുവതീഷു
നാർത്ഥലാഭോവാച്യോ ദാസ്യാനീചസ്ഥയോസ്ത്രദാൽ. ൩൫

വിവാഹപ്രശ്നത്തിലോ സുരതപ്രശ്നത്തിലോ യുഗ്മരാശി ലഗ്നമായിരിക്കുകയും ചന്ദ്രശുക്രന്മാർ ബലത്തോടുകൂടെ ലഗ്നത്തിൽ നി

ല്ക്കുകയും ചെയ്താൽ സ്ത്രീലാഭമുണ്ടാകുമെന്നും ചന്ദ്രനോ ശുക്രനോ നീചസ്ഥിതിയുണ്ടായിരുന്നാൽ സംഭവിക്കുന്നതു ദാസീലാഭമായിരിക്കുമെന്നും അറിഞ്ഞുകൊള്ളണം.

> യദിപാപയുതൌസ്യാതാം കുജരാശ്യാംശഗൌ സിതേന്ദൂ ച
> ന്യുഗ്മേഷ ചക്രേ രയമാ മിത്രാദിരോധസ്യ കർത്താരഃ. ൭

ചന്ദ്രശുക്രന്മാർ പാപഗ്രഹത്തോടുകൂടി മേൽപ്രകാരം യുഗ്മരാശിയായ ലഗ്നത്തിൽ നിന്നാൽ സ്ത്രീലാഭം ഉണ്ടാകുവാൻ പ്രയാസമേറിയിരിക്കും. ഓജരാശിലഗ്നത്തിൽ ആദിത്യനോ ചൊവ്വായോ ശനിയോ നിന്നാൽ ബന്ധുവിരോധമുണ്ടാകുമെന്നും പറഞ്ഞുകൊൾക.

> യദ്യേതൌ സൌമ്യയുതൌ ലഗ്നാ കുജതോത്ര യുവതിധനലാഭം
> സൌരസ്ത്രീകോണയുക്തഃ സുതമരണം ചോരവീക്ഷാം ച. ൮

യുഗ്മരാശിലഗ്നത്തിൽ ചന്ദ്രശുക്രന്മാർ ബുധനോടുകൂടി നിന്നാൽ സ്ത്രീലാഭവും ധനലാഭവുമുണ്ടാകുമെന്നു പറയാം. പാപഗ്രഹത്തോടുകൂടി ശനി അഞ്ചാമെടത്തു നിന്നാൽ പുത്രമരണമോ ചോരദർശനമോ ഉണ്ടാകുമെന്നും പറഞ്ഞുകൊള്ളണം.

> ഹോരാദ്വാദശരാശൌ ഷഷ്ഠേ പാപേ ച തിബന്ധനാംരവിജേ
> ഭൌമേരുധിരംസൂര്യേ യുദ്ധം ചന്ദ്രേതുവിസ്ഫോടം. ൯

ലഗ്നത്തിന്റെയോ ആരൂഢത്തിന്റെയോ പന്ത്രണ്ടാമെടത്തോ ആറാമെടത്തോ ശനിനിന്നാൽ പ്രഷ്ടാവിനു ബന്ധനമുണ്ടാകുമെന്നും അവിടെ ചൊവ്വാനിന്നാൽ രക്തകോപമുണ്ടാകുമെന്നും ആദിത്യൻ നിന്നാൽ യുദ്ധമോ കലഹമോ ഉണ്ടാകുമെന്നും അവിടെ ക്ഷീണചന്ദ്രൻ നിന്നാൽ മസൂരികാദിരോഗം സംഭവിക്കുമെന്നും പറഞ്ഞുകൊൾക. ഇവിടെ ഷഷ്ഠത്തിലോ ദ്വാദശത്തിലോ നിൽക്കുന്ന ഗ്രഹത്തിനു ശുഭയോഗദൃഷ്ടികളുണ്ടെങ്കിൽ ഈ പറഞ്ഞ ദോഷഫലങ്ങൾ സംഭവിക്കുകയില്ലെന്നും അറിഞ്ഞുകൊൾക.

> ചന്ദ്രേനാഗുരുർല്ലഗ്നേ തിഷ്ഠൻഭോഗാർത്ഥയുവതിലാഭകരഃ
> ഘോരസബഹുവംഗളകതം വാർത്താദ്യാശ്രൂയതേ ചഷ്ടാ. ൧൦

ചന്ദ്രനും വ്യാഴവും ഒരുമിച്ചു ലഗ്നത്തിൽനിൽക്കുകയും ലഗ്നം ആദ്യദ്രേക്കാണമായിരിക്കുകയും ചെയ്താൽ ഭോഗവും അർത്ഥലാഭവും സ്ത്രീലാഭവുമുണ്ടാകുമെന്നു പറയണം. ഇവിടെത്തന്നെ ലഗ്നം ദ്വിതീയദ്രേക്കാണമായാൽ വളരെ ഘോരസങ്ങളോടുകൂടിയ ഭക്ഷണത്തെയും തൃതീയദ്രേക്കാണമായാൽ ഇഷ്ടവാർത്താശ്രവണത്തെയും പറഞ്ഞുകൊള്ളണം.

ഭോജനമുദാരമംബരലാഭം വിഖ്യാതകുലജനസംഭോഗം
ശുക്രഃ കുരുതേ സൗമ്യോ വിജയംവിദ്യാംവിവാദംച. ൨൭

ചന്ദ്രൻ ശുക്രനോടുകൂടി ലഗ്നത്തിൽനിന്നാൽ ദ്രേക്കാണക്രമേണ മൃഷ്ടാന്നഭോജനം, വിശേഷവസ്ത്രലാഭം, പ്രസിദ്ധകുലത്തിൽ ജനിച്ച സ്ത്രീയുടെയോ പുരുഷൻ്റെയോ ചേർച്ച എന്നീ മൂന്നു ഫലങ്ങളേയും ബുധൻ മേൽപ്രകാരം ചന്ദ്രനോടുകൂടി ലഗ്നത്തിൽനിന്നാൽ ദ്രേക്കാണക്രമമനുസരിച്ച വിജയം വിദ്യ വിവാദം എന്നു മൂന്നു ഫലങ്ങളെയും പറഞ്ഞുകൊള്ളണം.

സ്ഥാനചതുഷ്പദനാശം നേത്രവികാരാംഗരോഗഹൃച്ഛൂലാഃ
വദതീന്ദുഃ സോഷ്ണകിരണഃ സ്ത്രീഗുഹ്യസ്പർശനംചൈവ. ൨൮

ചന്ദ്രൻ ആദിത്യനോടുകൂടെ ലഗ്നത്തിൽനിന്നാൽ സ്ഥാനനാശം ചതുഷ്പാന്നാശം, നേത്രരോഗം, അംഗപീഡ, ഹൃദയശൂലം, സ്ത്രീഗുഹ്യസ്പർശനം എന്നീ ആറുഫലങ്ങളെ ക്രമേണ പറഞ്ഞുകൊള്ളണം. ഇവിടെ ഉദയലഗ്നത്തെ ആറായി ഭാഗിച്ചിട്ടുവേണം ഈ ഫലങ്ങളെ ഓരോന്നിനെയും പറയുവാൻ.

സദ്യൈരവിബുധസ്സപ്രാൽ പ്രഷ്ടാരംപാരദാരികംവിദ്യാൽ
ചലചിത്തമർത്ഥലുബ്ധം പരപരിവാദേചനിത്യരതം ൨൯

ആദിത്യനും ചന്ദ്രനും ഒരുമിച്ച ബുധനോടുകൂടെ ലഗ്നത്തിൽനിന്നാൽ മുൻപറഞ്ഞ രവിചന്ദ്രയോഗഫലവും വിശേഷിച്ച പരസ്ത്രീരതിയും ബുദ്ധിയ്ക്കു ചാപല്യവും ധനത്തിൽ അത്യാശയും പരന്മാരെ അപവദിക്കുവാനേററവും താൽപര്യവും ഫലമായി പറഞ്ഞുകൊള്ളണം. ഇവിടെ ഈ ഒമ്പതുഫലങ്ങളെ ലഗ്നനവാംശകക്രമമനുസരിച്ച ഓരോന്നായിത്തന്നെ പറയേണ്ടതാണെന്നും അറിഞ്ഞുകൊൾക.

ശശിഭവശുനിരവിലഗ്നേ സന്താപോദ്വേഗനിർഗ്ഗമായാസാൻ
ചോരഭയരുധിരബന്ധന സുവർണ്ണനാശംച കുളലഗ്നേ.

ലഗ്നം കർക്കടകമായിരിക്കുകയും ആദിത്യൻ നിൽക്കുകയും ചെയ്താൽ മനസ്സന്താപം, ഉദ്വേഗം, സ്ഥാനഭ്രംശം (അല്ലെങ്കിൽ വിദേശഗമനം) ക്ലേശം (അല്ലെങ്കിൽ രോഗം) എന്നീ നാലുഫലങ്ങളെയും കർക്കടകലഗ്നത്തിൽതന്നെ ചൊവ്വാനിന്നാൽ തസ്കരഭയം രക്തസ്രാവം ബന്ധനം സ്വർണ്ണനാശം എന്നീ നാലുഫലങ്ങളെയും പറയണം. ഇവിടെ ലഗ്നസ്ഫുടത്തിൻ്റെ ചതുർഭാഗംകൊണ്ടുവേണം ക്രമേണ ഓരോ ഫലങ്ങളെയും പറയുവാൻ.

ഉത്തമപുരുഷഃപ്രഷ്ടാ ഗുരുലഗ്നേസ്ഥാനമാനലാഭോഽസ്യ
ഉശനാശ്ശശിഗൃഹലഗ്നേ കരോതിനാരീഗതാംചിന്താം. ൨൬

ലഗ്നം കൎക്കടകമായിരിക്കുകയും അവിടെ വ്യാഴം നിൽക്കുകയും ചെയ്താൽ പ്രഷ്ടാവു ഉത്തമപുരുഷനാണെന്നും സ്ഥാനമാനലാഭങ്ങളുള്ളവനാണെന്നും പറയണം. കൎക്കടകലഗ്നത്തിൽ ശുക്രൻ നിൽക്കുമെങ്കിൽ സ്ത്രീചിന്തയാണെന്നും പറഞ്ഞുകൊൾക.

സ്ഥാനഭ്രംശംവ്യാധിം ബന്ധംരോധംനികൎത്തനം ചരണോഃ
സുഹൃദാംനിവൃത്തിമാൎക്കിഃ കരോതിശശ്യാലയേലഗ്നേ. ൨൭

ലഗ്നം കൎക്കടകമായിരിക്കുകയും ശനി നിൽക്കുകയും ചെയ്താൽ സ്ഥാനഭ്രംശം, വ്യാധി, ബന്ധനം, രോധം, അംഗഛേദം, ബന്ധുക്കളുടെ പ്രത്യാഗമനം എന്നീ ആറുഫലങ്ങളെയും അംശക്രമേണ പറഞ്ഞുകൊൾകയും വേണം.

ഭൗമഗൃഹേശശിലഗ്നേ വ്യാധിംശൗക്രേഽൎത്ഥനാശമൎക്കഗൃഹേ
ഉൽക്കണ്ഠാമായാസം സൗരേവിത്താവിനാശം ച. ൨൮

മേഷമോ വൃശ്ചികമോ ലഗ്നമായിരിക്കുകയും അവിടെ ചന്ദ്രൻ നിൽക്കുകയും ചെയ്താൽ വ്യാധിപീഡയും എടവം തുലാം എന്നീരാശികളിൽ ചന്ദ്രൻ ലഗ്നസ്ഥനായിനിന്നാൽ അൎത്ഥനാശവും ചിങ്ങലഗ്നത്തിൽ ചന്ദ്രൻനിന്നാൽ ഉൽക്കണ്ഠാവും അയാസവും ശനിക്ഷേത്രത്തിൽ ലഗ്നസ്ഥനായി ചന്ദ്രൻനിന്നാൽ വിത്താനാശവും പറഞ്ഞുകൊള്ളണം.

ബന്ധുജനാൎത്ഥവിനാശൗ ഭാൎയ്യാസമ്പത്തിമൃണമഥായാസം
ബൗധേജൈവേമൈത്രീം ചൗൎയ്യം ചാന്ദ്രാലയേകുൎയ്യാൽ. ൨൯

മിഥുനം കന്നി എന്നീ ബുധക്ഷേത്രത്തിൽ ചന്ദ്രൻ ലഗ്നസ്ഥനായി നിന്നാൽ ബന്ധുനാശവും അൎത്ഥനാശവും ഭാൎയ്യാസമ്പത്തിയും ഋണവും അയാസവും ധനു മീനം എന്നീ വ്യാഴക്ഷേത്രത്തിൽ ചന്ദ്രൻ ലഗ്നസ്ഥനായി നിന്നാൽ മൈത്രിയേയും കൎക്കടകലഗ്നത്തിൽ ചന്ദ്രൻ നിന്നാൽ ചൗൎയ്യത്തേയും ഫലമായി പറഞ്ഞുകൊൾക.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ-
വല്ലഭാഖ്യായാം വ്യാഖ്യായാം
ത്രയോവിംശോദ്ധ്യായഃ.



# അഥ ചതുസ്ത്രിംശോദ്ധ്യായഃ.

## അംഗസ്പൎശനഫലം.

കേശനഖദന്തജികക്ഷസ്തനഭുജനാഭ്യൂരുമുഷ്കഗേഹചരണാഃ
ജ്ഞേയാഃപുല്ലിംഗാഖ്യാഃ ക്ഷിപ്രംപുത്രാൎത്ഥലാഭകരാഃ. ൧

ഇനി ഈ അദ്ധ്യായത്തിൽ പ്രഷ്ടാവിന്റെ അംഗസ്പൎശനഫലത്തെ പറയുന്നു. തലമുടി, നഖം, പല്ല്, കക്ഷം, മുല, കയ്യ്, നാഭി, തുട, ഭഗം (ഗുഹ്യം) കാൽ എന്നീ അംഗങ്ങൾ പുല്ലിംഗസംജ്ഞങ്ങളാകുന്നു. പ്രഷ്ടാവു ഈ അംഗങ്ങളിലെവിടെയെങ്കിലും സ്പൎശിച്ചാൽ പുത്രലാഭവും അൎത്ഥലാഭവും ഉണ്ടാകുമെന്നു പറയണം. ഇവിടെ ക്ഷിപ്രമെന്നു പറഞ്ഞിരിക്കുന്നതിനാൽ കാലവിളംബമില്ലെന്നും ഉടൻ ഫലസിദ്ധിയുണ്ടാവുമെന്നും താൽപൎയ്യം.

ഗ്രീവാഭ്രൂനാസാംഗുലിജംഘാഹനുനാഭികൎണ്ണപാണ്യശ്ച
പാൎഷ്ണിക്രോഡാനാഖ്യോൎത്ഥദുഹിതൃദാഃ ദീൎഘകാലേന. ൨

പ്രഷ്ടാവു കഴുത്ത് പുരികം, മൂക്ക്, കൈവിരൽ, കണങ്കാൽ, താടിയെല്ല്, നാഭി ചെവി, കൈത്തലം, പാൎഷ്ണി (മടമ്പ്) വയറു എന്നീ അംഗങ്ങളിലെവിടെയെങ്കിലും തൊട്ടുംകൊണ്ടു ചോദിച്ചാൽ വളരെക്കാലംകൊണ്ടു അൎത്ഥലാഭവും പുത്രീലാഭവും ഉണ്ടാകുമെന്നു പറയണം.

മുഖാക്ഷിപക്ഷ്മമേഢ്റജാനൂദരപാൎശ്വശിരോലലാടദേശാസ്തു
ഏതേനപുംസകാഖ്യാഃ പുത്രാൎത്ഥനിഷ്ഫലാഃപ്രോക്താഃ. ൩

മുഖം, നേത്രരോമം, ശിശ്നം, കാൽമുട്ട്, വയറ്, പാൎശ്വഭാഗം, തല, നെററി എന്നീ അംഗങ്ങൾ നപുംസകസംജ്ഞങ്ങളും നപുംസകസന്താനപ്രദങ്ങളും ആകുന്നു. ഈ അംഗങ്ങളിലെവിടെയെങ്കിലും പ്രഷ്ടാവു് സ്പൎശിച്ചുംകൊണ്ടു ചോദിച്ചാൽ പുത്രനുണ്ടാകയില്ലെന്നും കാൎയ്യസാദ്ധ്യമില്ലെന്നും പറഞ്ഞുകൊള്ളണമെന്നു സാരം.

യദിപരിമൃശൻ സ്വവക്ഷഃ പൃച്ഛേത്തസ്യാഗ്രതോഭവതിലാഭഃ
അന്യത്രനിമ്നദേശസ്പൎശേഹാനിംവദേത്തസ്യ. ൪

പ്രഷ്ടാവു തന്റെ വക്ഷഃപ്രദേശത്തെ സ്പൎശിച്ചുകൊണ്ടു ദൈവജ്ഞനോടു ചോദിച്ചാൽ പ്രഷ്ടാവിന്റെ ഇഷ്ടം ഉടനെ സാധിക്കുമെന്നും അതു ശുഭമായിരിക്കുമെന്നും പറഞ്ഞുകൊള്ളണം. ഇവിടെ പറ

യാതെയുള്ള അംഗങ്ങളിലും നിമ്നായപ്രദേശങ്ങളിലും പൃഷ്ടാവു സ്പർശിച്ചാൽ പുത്രലാഭമോ അൎത്ഥലാഭമോ ഏതാണ് അന്തൎഗ്ഗതം ആ കാൎയ്യം സാധിക്കയില്ലെന്നും പറഞ്ഞുകൊൾക.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം ചതുൎവ്വിംശോദ്ധ്യായഃ.



## അഥ പഞ്ചവിംശോദ്ധ്യായഃ.



### നഷ്ടപ്രശ്നം.

കേന്ദ്രേഗ്രഹേരിഃശാവംബരമദ്ധ്യേതഥാഭവേൽക്രൂരഃ
ദ്രവ്യംഹൃതമിതിവിദ്യാദ്രാശ്യവസാനേഗ്രഹൈൎയ്യുക്തേ. ൧

ലഗ്നം ആരൂഢം ചന്ദ്രൻ ഈ മൂന്നു സ്ഥാനങ്ങളിൽനിന്ന് കേന്ദ്രങ്ങളായ ഒന്ന് നാലു ഏഴ് പത്തു ഈ സ്ഥാനങ്ങളിലോ ആറാമെടത്തോ ഒരു ഗ്രഹം കൎക്കടകം വൃശ്ചികം മീനം എന്നീ രാശികളിലെ നവാംശകത്തോടുകൂടിനിന്നാൽ കാണാത്തതായ മുതൽ കള്ളൻ കവൎന്നതാണെന്നു പറയണം. അതുപോലെതന്നെ ലഗ്നാരൂഢചന്ദ്രന്മാരുടെ പത്താമെടത്തുനിൽക്കുന്ന ക്രൂരഗ്രഹവും ചോരാപഹൃതദ്രവ്യസൂചകനാകുന്നു.

### സ്വൎണ്ണാദിദ്രവ്യലക്ഷണം.

ഭൗമൎക്ഷേകുജദൃഷ്ടേ താമ്രം ശുക്രാൎക്കസൗരശീതഗുഭിഃ
കാംസ്യംബുധേനദൃഷ്ടേ ജീവേക്ഷനകംവദേന്നിയതം. ൨

പൂൎവ്വശ്ലോകംകൊണ്ടു് ദ്രവ്യം നഷ്ടമായി എന്നു നിൎണ്ണയിച്ചാൽ ഏതുവിധത്തിലുള്ള ദ്രവ്യമാണ് നഷ്ടമായതെന്നുള്ള ചിന്തയാണ് പിന്നെ വേണ്ടതു്. അതിന്റെ പ്രകാരമാണിനി പറയുന്നതു്. ലഗ്നം കുജക്ഷേത്രമായോ കുജനവാംശകമായോ വരികയും കുജന്റെ ദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ ദ്രവ്യം താമ്രമാ(ചെമ്പാ)ണെന്നും അവിടെ ശുക്രൻ ആദിത്യൻ ശനി ചന്ദ്രൻ എന്നീ ഗ്രഹങ്ങൾ നോക്കിയാൽ ദ്രവ്യം (കാംസ്യം) ഓട്ട് ആണെന്നും ബുധദൃഷ്ടിയുണ്ടെങ്കിൽ സ്വൎണ്ണമെന്നും വ്യാഴത്തിന്റെ ദൃഷ്ടിയുണ്ടായാൽ ശുദ്ധമായ (കറകളഞ്ഞ) സ്വൎണ്ണമെന്നും പറയണം.

ഭൃഗോർബുധേനാവജ്രം കനകം സൂര്യഭൃഗുഭ്യാം മണിർജ്ഞേയഃ
കാചം നിശാകരേസ്യാൽ ദേവഗുരൗ ബഹുവിധം ലോഹം. ൯

ലഗ്നത്തിൽ നില്ക്കുന്ന ചൊവ്വായെ ബുധൻ നോക്കിയാൽ ദ്രവ്യം വജ്രം (വൈരം) ആണെന്നു പറയണം. അതുപോലെതന്നെ ആദിത്യനെക്കൊണ്ടു സ്വൎണ്ണവും ശുക്രനെക്കൊണ്ടു മാണിക്യാദിരത്നവും ചന്ദ്രനെക്കൊണ്ടു കാചവും വ്യാഴത്തിനെക്കൊണ്ടു പലപ്രകാരത്തിലുള്ള ലോഹങ്ങളെയും പറഞ്ഞുകൊള്ളണം.

ഗ്രീവാഭരണം സൂര്യേ ശുക്രർക്ഷേ ഹസ്തഭൂഷണം ശുക്രേ
ഭാജനമിന്ദൗ കാംസ്യം കാഷ്ഠാപനമിന്ദുജേ ഗുരൗ. ൰

ലഗ്നം ശുക്രാംശകമോ ശുക്രക്ഷേത്രമോ ആയിരിക്കുകയും സൂര്യന്റെ ദൃഷ്ടി വരികയും ചെയ്താൽ മാലതാലി മുതലായ കണ്ഠാഭരണമെന്നും അവിടെ ശുക്രന്റെ യോഗമോ ദൃഷ്ടിയോ വന്നാൽ വള കാപ്പ് മുതലായ ഹസ്താഭരണമെന്നും അതുപോലെതന്നെ ചന്ദ്രന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ ഓട്ടുപാത്രമെന്നും ബുധന്റേയൊ ചൊവ്വായുടേയൊ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ ദ്രവ്യം നാണയവിശേഷങ്ങളാണെന്നും പറഞ്ഞുകൊൾക. വ്യാഴം, ശനി, രാഹു ഈ ഗ്രഹങ്ങളുടെ യോഗദൃഷ്ടികളുണ്ടായാൽ കുജോക്തമായ ദ്രവ്യത്തെ പറയണമെന്നു ആപ്തോപദേശം.

സ്ത്രീപുരുഷാവഹിസൗരേ സൗമ്യർക്ഷേ കാംസ്യഭാജനം ശുക്രേ
ഭുജഭൂഷണം ഗ്രീവേ ബുധഃ കുജോ ഹസ്തഭൂഷണം ക്ഷ്മാൽ. ൧

ലഗ്നം ബുധന്റെ രാശ്യംശകങ്ങളിലൊന്നായിരിക്കുകയും ശനിയുടെ ദൃഷ്ടി വരികയും ചെയ്താൽ സ്ത്രീപുരുഷന്മാരുടെ നഷ്ടത്തെയും അതുപോലെതന്നെ അവിടെ ശുക്രന്റെ ദൃഷ്ടിയുണ്ടായാൽ ഓട്ടുപാത്രത്തിന്റെ നഷ്ടത്തെയും ബുധദൃഷ്ടിയുണ്ടായാൽ വള, മോതിരം മുതലായവയുടെ നഷ്ടത്തെയും കുജദൃഷ്ടിയുണ്ടായാൽ വള കാപ്പ് മുതലായവയുടെ നഷ്ടത്തെയും പറഞ്ഞുകൊള്ളണം.

വേഷ്ടനമിന്ദോർവ്യാച്യം സൂര്യേ ശൃംഗോത്ഭവം വദേന്നഷ്ടം
ഉരഗാക്ഷജ സംയുക്തേ സൂര്യേ നാഗീനാം നഷ്ടേ. ൨

ലഗ്നം ബുധന്റെ രാശ്യംശകങ്ങളിലൊന്നായിരിക്കുകയും ചന്ദ്രന്റെ ദൃഷ്ടി വരികയും ചെയ്താൽ നഷ്ടദ്രവ്യം വേഷ്ടനം (കൎണ്ണാഭരണവിശേഷം) എന്നും ആദിത്യന്റെ ദൃഷ്ടി വന്നാൽ കൊമ്പുകൊണ്ടു ഉണ്ടാക്കിയ ആഭരണവിശേഷം എന്നും അവിടെത്തന്നെ രാഹു

രാശികളുടെ സ്ഥിതിയും ആദിത്യന്റെ ദൃഷ്ടിയും വന്നാൽ സ്ത്രീപുരുഷന്മാരുടെ നഷ്ടമാണുണ്ടായതെന്നും പറഞ്ഞുകൊൾക.

ബുധശശിശുക്രാരയുതം ചന്ദ്രഗൃഹേകാചവജ്രകാംസ്യാദി
ഭൗമഃകുരുതേസൂൎയ്യസ്താമ്രംനമ്പാദയേന്നഷ്ടം. ൭

ലഗ്നം കർക്കടകരാശ്യംശകമായും ചന്ദ്രൻ ബുധൻ ശുക്രൻ എന്നീ മൂന്നുഗ്രഹങ്ങളുടെദൃഷ്ടി ഉണ്ടായും ഇരുന്നാൽ വെള്ളി കാചം വൈരം ഓട്ടുപാത്രം എന്നീ ദ്രവ്യങ്ങളുടെ നഷ്ടത്തെ പറയണം. അവിടെത്തന്നെ ചൊവ്വായുടെ ദൃഷ്ടിയുണ്ടായാൽ ചെമ്പും ആദിത്യന്റെ ദൃഷ്ടിയുണ്ടായാൽ ചെമ്പുപാത്രവും നഷ്ടമായി എന്നു പറയാം.

ലോഹമഥവാപീന്ദുസുതസ്സുരഗുൎക്കേചന്ദ്രഭാസ്കരൌകനകം
ഗ്രൈവേയകമവനിസുതേ ഹസ്ത്യശ്വാശ്ശുക്രദേവഗുരൂ. ൮

ലഗ്നം സിംഹരാശ്യംശകമായും ബുധദൃഷ്ടമായും ഇരുന്നാൽ ദീപഭാജനാദിലോഹദ്രവ്യത്തെയും ആ സിംഹലഗ്നാംശകം സൂൎയ്യചന്ദ്രന്മാരാൽ ദൃഷ്ടമായാൽ സ്വൎണ്ണത്തെയും കുജദൃഷ്ടമായാൽ കണ്ഠഭൂഷണത്തെയും ഗുരുശുക്രന്മാരാൽ ദൃഷ്ടമായാൽ ഗജതുരഗങ്ങളേയും നഷ്ടങ്ങളെന്നു പറഞ്ഞുകൊൾക.

താമ്രായസത്രപ്യാണിരവികുജശശിസൗമ്യജീവഗുധിതാംശാഃ
കാചകൃതശശിശുക്ര ലോഹകൃതംശനിഗൃഹേരവിദൃഷ്ടഃ. ൯

ലഗ്നം ശനിയുടെ രാശ്യംശകമായിരിക്കയും ആദിത്യന്റെ ദൃഷ്ടി വരികയും ചെയ്താൽ ചെമ്പും ബുധന്റെ ദൃഷ്ടിയുണ്ടായാൽ ഇരുമ്പും വ്യാഴത്തിന്റെ ദൃഷ്ടിയുണ്ടായാൽ വെള്ളിയും കുജന്റെ ദൃഷ്ടിയുണ്ടായാൽ സ്വൎണ്ണവും ചന്ദ്രശുക്രന്മാരുടെ ദൃഷ്ടിയുണ്ടായാൽ കാചവും ശനിയുടെ ദൃഷ്ടിയുണ്ടായാൽ ഇരുമ്പും നഷ്ടദ്രവ്യങ്ങളായിരിക്കും.

യസ്മിൻഭവനേനോകതം തസ്മിൻകനകംബൃഹസ്പതേർവ്വാച്യം
ആയസമക്കാപത്യേ നോകേധാതുൎഭവത്യേവം. ൧൦

ലഗ്നം വ്യാഴത്തിന്റെ രാശ്യംശകമായും ഗുരുദൃഷ്ടമായും വന്നാൽ ദ്രവ്യം സ്വൎണ്ണമാണെന്നുതന്നെ പറയണം. അതുപോലെതന്നെ ശനിക്ഷേത്രാംശകമായും ശനി ദൃഷ്ടമായും വന്നാൽ ദ്രവ്യം ഇരുമ്പായിരിക്കുമെന്നും പറഞ്ഞുകൊൾക. ഏതുരാശ്യംശകമായാലും വ്യാഴത്തെക്കൊണ്ടു് സ്വൎണ്ണവും ശനിയെക്കൊണ്ടു് ഇരുമ്പും ചിന്തിക്കണമെന്നുണ്ടു്. നഷ്ടം ധാതുദ്രവ്യമെന്നു് നിൎണ്ണയംവന്നാൽ ഗ്രഹദൃഷ്ടി

യുണ്ടെങ്കിലും ഇല്ലെങ്കിലും വ്യാഴത്തിന്റെ രാശ്യംശകങ്ങളെക്കൊണ്ടു സ്വൎണ്ണത്തെത്തന്നെ പറയാവുന്നതാണു്. ലഗ്നാംശകം ബഹുഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടിയിരുന്നാൽ അതിൽ ബലമുള്ള ഗ്രഹത്തിന്റെ ദ്രവ്യത്തെയും എല്ലാഗ്രഹങ്ങളും ബലവാന്മാരായാൽ അവക്കു പറഞ്ഞിട്ടുള്ള എല്ലാവക ദ്രവ്യത്തെയും ചിന്തിച്ചുകൊള്ളണം. ഇവിടെ ഗ്രഹസ്ഥിതരാശ്യംശകങ്ങളെക്കൊണ്ടു നഷ്ടകാലം മുതലായതും ചിന്തിക്കേണ്ടതാകുന്നു.

## നഷ്ടദ്രവ്യസ്ഥിതി.

ഇന്ദുംപശ്യതിഭൗമേ നഷ്ടംഭൂമൗതദാദിശേദ്ധീമാൻ
ധാതാദിഭാജനേഷ്വപി നഷ്ടംവിദ്യാദദൃശ്യശ്ചേൽ. ൧൧

ഏതെങ്കിലുംസ്ഥാനത്തു നിൽക്കുന്ന ചന്ദ്രനെ ചൊവ്വാ നോക്കിയാൽ നഷ്ടദ്രവ്യം ഭൂമിയുടെ അടിയിൽ സ്ഥാപിച്ചിരിക്കുന്നു എന്നും ശുക്രൻ നോക്കിയാൽ ദ്രവ്യം ജലമദ്ധ്യത്തിലെന്നും ബുധൻ നോക്കിയാൽ നിലത്തു വച്ചിരിക്കുന്നു എന്നും വ്യാഴം നോക്കിയാൽ മുകളിൽ വച്ചിരിക്കുന്നു എന്നും ശനി നോക്കിയാൽ വായുസ്പർശമുള്ളെടത്തു് ഇരിക്കുന്നു എന്നും പറയണം. ഇവിടെ ചന്ദ്രനെ ഒരു ഗ്രഹവും നോക്കുന്നില്ല എങ്കിൽ ചന്ദ്രൻ നിൽക്കുന്ന രാശിക്കു പറഞ്ഞിട്ടുള്ള ധാതാദിദ്രവ്യംകൊണ്ടുണ്ടാക്കീട്ടുള്ള ഭാജനത്തിലാണു് നഷ്ടദ്രവ്യത്തിന്റെ സ്ഥിതിയെന്നു പറഞ്ഞുകൊള്ളണം.

## ഗ്രഹങ്ങളുടെ പാത്രങ്ങൾ.

സ്ഥാലീകുംഭോദഞ്ചനഘടികാസംഭിന്നഭാജനാംബുധരാഃ
രവിജീവഭൗമബുധഭൃഗുസൗരേന്ദൂനാഞ്ച പാത്രാണി. ൧൨

ആദിത്യനു വലിയകലം വ്യാഴത്തിനു കുടം; ചൊവ്വായ്ക്കു ഉദഞ്ചനം (ഹസ്തചഷകാദി) ബുധനു ഘടിക, ശുക്രനു ഭിന്നപാത്രം, ശനിക്കു ജലപാത്രം, ചന്ദ്രനു മൺപാത്രം, ഇങ്ങിനെ ലഗ്നത്തിൽ നോക്കുന്ന ഗ്രഹത്തെക്കൊണ്ടു് പാത്രഭേദത്തെയും പറഞ്ഞുകൊള്ളണം. "വീക്ഷേതരവിഭൗമാവുല്പം" ഇത്യാദി മുൻപറഞ്ഞിട്ടുള്ള ശ്ലോകംകൊണ്ടു് ചോരപ്രവേശനമാർഗ്ഗത്തെ നിരൂപിക്കണം. എത്ര പാപഗ്രഹങ്ങൾ ലഗ്നത്തെ ദൃഷ്ടി ചെയ്യുന്നുണ്ടോ അത്ര ചോരന്മാർ ചേർന്നാണു് മോഷ്ടിച്ചതെന്നും പറയാം. ഈ ശാസ്ത്രപ്രകാരം വിശേഷദൃഷ്ടികളെക്കൂടെ പൂൎണ്ണദൃഷ്ടിപോലെ എല്ലായിടത്തും വിചാരിച്ചുകൊള്ളണമെന്നു് ഷഷ്ഠദ്വിതീയഭവനം ദ്വാദശമേകാദശംനാപശ്യന്തി" എന്ന ശ്ലോകംകൊണ്ടു് കാണിച്ചിട്ടുള്ള ഭാഗവും ഓൎക്കേണ്ടതാണു്.

### മൂലവിശേഷം.

മൂലാദ്ദേശേ വസ്ത്രാണിയാനി താന്യേവ ചോദവാച്യാനി
ജലരാശൗ ശുഭയുതേ തൈലം സർപ്പിശ്ശുഭൈർ ബുധൈഃ ൧൩

മൂലദ്രവ്യവിഷയമായ പ്രശ്നത്തിൽ മുമ്പു ദ്രേക്കാണങ്ങളെക്കൊണ്ടു സൂര്യ്യാദിഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള വസ്ത്രവിശേഷങ്ങളെ ഈ ഘട്ടത്തിലും നഷ്ടങ്ങളായി നിരൂപിക്കാവുന്നതാണ്. തൈലാദിനഷ്ടപ്രശ്നവിഷയത്തിൽ പാപദൃഷ്ടമായ ജലരാശി ലഗ്നത്തെക്കൊണ്ടു തൈല(എണ്ണ)വർഗ്ഗത്തെയും ജലരാശിലഗ്നത്തിൽ ബുധനെ ഒഴിച്ചുള്ള ശുഭഗ്രഹങ്ങളുടെ ദൃഷ്ടികൊണ്ടു ഘൃത(നെയ്യ്)വർഗ്ഗത്തെയും മേൽപ്രകാരം ബുധന്റെ ദൃഷ്ടികൊണ്ടു എണ്ണയോ നെയ്യോ വച്ചിരുന്ന പാത്രത്തെയും നിരൂപിക്കാം.

### ഗന്ധദ്രവ്യങ്ങൾ.

ജാതീഫലകടുചന്ദനതമാലതക്കോലകുഷ്ഠധാന്യാനാം
ആദിത്യസൗരഭാർഗ്ഗവബുധഗുരുശശിലോഹിതാഃ ക്രമശഃ ൧൪

ആദിത്യനു ജാതിക്കാ; ശനിക്കു കടുകുരോഹിണി; അല്ലെങ്കിൽ കടുക; ശുക്രനു ചന്ദനം; ബുധനു തമാലം (പച്ചില); വ്യാഴത്തിനു തക്കോലം; ചന്ദ്രനു കൊട്ടം; ചൊവ്വായ്ക്കു കൊത്തമല്ലി ഇങ്ങിനെ സൂര്യ്യാദിഗ്രഹങ്ങളുടെ ഗന്ധദ്രവ്യങ്ങളെ അറിഞ്ഞുകൊള്ളണം. ഇവിടെ ഉച്ചത്തിൽനിൽക്കുന്ന ഗ്രഹത്തെക്കൊണ്ടാണ് ഗന്ധദ്രവ്യത്തെ നിരൂപിക്കേണ്ടത്.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
പഞ്ചവിംശോദ്ധ്യായഃ.



## അഥ ഷഡ്വിംശോദ്ധ്യായഃ.

---

### മദ്യവിശേഷം.

ശുക്രദൃഷ്ടോദ്ഗമേ ശൗ മധുശീധു വൈ പ്രസന്നമുഢപതിനാ
കർത്തനശാലികമുശനാ വക്തി സ്വാഭാമസന്ദൃഷ്ടേ. ൧

അനന്തരം സൂര്യ്യാദിഗ്രഹങ്ങളെക്കൊണ്ടു മദ്യവിശേഷത്തെ പറയുന്നു. ശുക്രക്ഷേത്രോദയവും ശുക്രദൃഷ്ടിയും ഉണ്ടായാൽ പ്രശ്നം

മദ്യപാനചിന്താവിഷയമാണെന്നു പറയണം. ഇവിടെ പ്രശ്നലഗ്നം ശുക്രക്ഷേത്രമായിരിക്കുകയും വ്യാഴത്തിന്റെ ദൃഷ്ടിവരികയും ചെയ്താൽ മധു (മുന്തിരിങ്ങകൊണ്ടുചമച്ച മദ്യം) എന്നും ആദിത്യന്റെ ദൃഷ്ടിയുണ്ടായാൽ ശീധു (കരിമ്പിൻനീർകൊണ്ടുചമച്ച മദ്യം) എന്നും ചന്ദ്രന്റെ ദൃഷ്ടിയുണ്ടായാൽ പ്രസന്നമായ മദ്യവും ശുക്രന്റെ ദൃഷ്ടിയുണ്ടായാൽ കത്തനശാലിതം എന്ന മദ്യവും കുജന്റെ ദൃഷ്ടിയുണ്ടായാൽ വത്തി എന്ന മദ്യവും നിരൂപിക്കണം.

ഭുജഗശനൈശ്ചരദൃഷ്ടേ ഭവതിവിനഷ്ടാരസേനദുർഗ്ഗന്ധാഃ
ബുധദൃഷ്ടേഹരിതസ്യാത് ശേഷാസ്തൂഹ്യാരസാദ്യേന. ൨

ശുക്രക്ഷേത്രമായ ലഗ്നത്തെ ശനിയും രാഹുവും ദൃഷ്ടിചെയ്യുന്നുവെങ്കിൽ മദ്യം രസത്തോടുകൂടാത്തതും ദുർഗ്ഗന്ധമുള്ളതുമാണെന്നു പറയണം. അവിടെ ബുധദൃഷ്ടിയുണ്ടായാൽ ഹരിതമദ്യത്തെയും പറയണം. ഇതിൽ പറയാത്തതുമുള്ള മദ്യങ്ങളെയും ഗ്രഹങ്ങളുടെ രസഗന്ധൗഷധാദിഗുണത്തെ അനുസരിച്ചു ചിന്തിച്ചു പറഞ്ഞുകൊൾകയും വേണം.

അക്കാദമി

## ചതുഷ്പാച്ചിന്താഭേദം.

ഹ്രസ്വവിഷാണം ഭൗമേ മുണ്ഡശ്ചന്ദ്രേഗുരൗസിതേ ദീൎഘം
സങ്കടവിശാലശൃംഗോ രവിബുധയോൎഭഗ്നശൃംഗഃ സൂര്യതനയേ

ലഗ്നത്തിൽ ചൊവ്വായുടെ ദൃഷ്ടിയുണ്ടായാൽ ചെറിയ കൊമ്പുള്ളതും ചന്ദ്രദൃഷ്ടിയുണ്ടായാൽ കൊമ്പില്ലാത്തതും വ്യാഴത്തിന്റെയും ശുക്രന്റെയും ദൃഷ്ടിയുണ്ടായാൽ നീണ്ട കൊമ്പുള്ളതും ആദിത്യന്റെയും ബുധന്റെയും ദൃഷ്ടിയുണ്ടായാൽ പരസ്പരസംഘട്ടനത്തോടുകൂടി വിശാലമായിരിക്കുന്ന കൊമ്പുള്ളതും ശനിരാഹുക്കളുടെ ദൃഷ്ടിയുണ്ടായാൽ ഒടിഞ്ഞ കൊമ്പുള്ളതും ആയ ചതുഷ്പാത്തിനെ (പശുവൃഷമഹിഷാദിയെ) പറഞ്ഞുകൊള്ളണം. ഇതുപോലെതന്നെ ലഗ്നദ്രഷ്ടാവായ ഗ്രഹത്തിന്റെ രൂപം വൎണ്ണം മുതലായതും ചിന്തിച്ചുകൊൾക.

## നഷ്ടദ്രവ്യലാഭം.

ക്രൂരഃക്രൂരംപശ്യേൽ നഷ്ടംശുഭവീക്ഷണേനതല്ലഭതേ
യദിവീക്ഷിതേശുഭൎക്ഷേ സൌമ്യൈസ്സംശേ ദ്രുതംലാഭഃ. ൪

പാപക്ഷേത്രമായ ലഗ്നത്തിൽ നില്ക്കുന്ന പാപഗ്രഹത്തെ വേറൊരു പാപഗ്രഹം നോക്കുന്നതായാൽ നഷ്ടദ്രവ്യം തിരികെ കിട്ടുകയില്ലെന്നു പറയണം. ലഗ്നം ശുഭക്ഷേത്രമായും ശുഭഗ്രഹയുക്തമായും ശുഭദൃഷ്ടമായുമിരുന്നാൽ നഷ്ടമായ ദ്രവ്യം ഉടനെ തിരികെ ലഭിക്കുക

യും ചെയ്യും. ഇവിടെ ക്രൂരരാശിലഗ്നത്തിൽ ക്രൂരദൃഷ്ടനായി നിൽക്കുന്ന ക്രൂരഗ്രഹത്തെ ശുഭഗ്രഹങ്ങൾകൂടി നോക്കുന്നുണ്ടെങ്കിൽ വളരെക്കാലംകൊണ്ടു നഷ്ടത്തിന്റെ ഏതാനും ഭാഗമോ അഥവാ പകരം ദ്രവ്യമോ ലഭിച്ചു എന്നുവരാം. ലഗ്നത്തിൽ ശുഭഗ്രഹം നിൽക്കുകയും ലഗ്നം ശുഭരാശിയായിരിക്കുകയും വേറൊരു പാപഗ്രഹത്തിന്റെ ദൃഷ്ടി വരികയും ചെയ്താൽ കളവുപോയ മുതൽ കാണ്മാനോ അറിവാനോ ഇടവരുമെന്നും തിരികെ കിട്ടുകയില്ലെന്നും പറഞ്ഞുകൊള്ളണം.

പൃഷ്ടുർന്നഷ്ടംദ്രവ്യംവദേൽ സ്വാധിക്ഷേത്രഗ്രഹേസ്ഥിതം തത്ര
ഭവനഗ്രഹാശ്രയേണോച്ചനീചാദിചതുരൂധനമൂഹ്യം. ൫

ലഗ്നത്തെ ദൃഷ്ടിചെയ്യുന്ന ഗ്രഹം സ്വക്ഷേത്രത്തിലോ സ്വക്ഷേത്രാംശകത്തിലോ നിൽക്കുകയാണെങ്കിൽ മുതൽ കളവുപോയിട്ടില്ലെന്നും അവിടെത്തന്നെ ഒരെടത്തു കാണുമെന്നും പറയണം. ഗ്രഹത്തെക്കൊണ്ടോ രാശിയെക്കൊണ്ടോ ഉച്ചനീചാദിസ്ഥിതിക്കനുസരണമായി ഉൽകൃഷ്ടാപകൃഷ്ടാദികളായവരുടെ ദ്രവ്യമെന്നുംപറഞ്ഞുകൊൾക.

## ദ്രവ്യസ്ഥിതി.

വിഭ്രമതി ചരവിലഗ്നേ സ്ഥിരരാശൗ തത്ര നിർദ്ദിശേദ്ദ്രവ്യം
ദ്വിശരീരേപ്രതിവേശ്മന്യഥവാ ഗ്രാമേ ഗൃഹേസ്വദിശി. ൬

ലഗ്നം ചരരാശിയായാൽ നഷ്ടദ്രവ്യം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു എന്നും സ്ഥിരരാശിയായാൽ അവിടെയോ മറ്റൊരെടത്തോ സ്ഥിരമായിരിക്കുന്നു എന്നും ഉഭയരാശിയായാൽ പുറത്ത് അടുത്ത ഒരു ഗൃഹത്തിലോ ഗ്രാമത്തിലോ സ്ഥിതിചെയ്യുന്നു എന്നും പറഞ്ഞുകൊള്ളണം. ലഗ്നത്തിനു ബലമുണ്ടെങ്കിൽ ലഗ്നരാശിക്കു പറഞ്ഞ ദിക്കിൽ ആണ് ദ്രവ്യത്തിന്റെ സ്ഥിതി എന്നും ലഗ്നം ബലരഹിതമാണെങ്കിൽ ലഗ്നദ്രഷ്ടാവായ ഗ്രഹത്തിന്റെ ദിക്കിലാണ ദ്രവ്യമിരിക്കുന്നതെന്നും പറയാം.

ദ്രവ്യം ഗൃഹാദതീതം രാശിമുഖേ ദ്വാര ഉദ്യതേ ലഗ്നേ
മദ്ധ്യേ ഗൃഹമദ്ധ്യേസ്യാ ദവസാനേന്ത്യേ ഗൃഹേ ദ്രവ്യം. ൭

ലഗ്നം പ്രഥമദ്രേക്കാണമായിരുന്നാൽ കളവുപോയ മുതൽ ചോരഗൃഹത്തിന്റെ ദ്വാരമദ്ധ്യത്തിലിരിക്കുന്നു എന്നും മദ്ധ്യദ്രേക്കാണമാണെങ്കിൽ ഗൃഹമദ്ധ്യത്തിലാണെന്നും അന്ത്യദ്രേക്കാണമെങ്കിൽ ചോരഗൃഹത്തിന്റെ പിൻഭാഗത്തിലിരിക്കുന്നു എന്നും പറയണം. ഇവിടെ ചോരഗ്രഹത്തിന്റെ ദ്രേക്കാണംകൊണ്ടുവേണം ഈ ഫലം പറയുവാൻ എന്നു ചില ആചാര്യന്മാൎക്ക് അഭിപ്രായമുണ്ട്. ഈ രണ്ടുപക്ഷമു

ള്ളതിൽ ബലമുള്ളതിനെക്കൊണ്ട് ഈ ഫലം പറയണമെന്ന മററു ചിലരും അഭിപ്രായപ്പെടുന്നു.

ചോരഗ്രഹം.

നവനവഗ്രഹേപ്രദേശേ സ്ഥിതനവഭാഗൈർദ്വിഷദ്ഭിരോപേതൈഃ
ബലവദ് ഗ്രഹസംയുക്തേദ്രവ്യചോരം വദേൽ കേന്ദ്രൈഃ.

ദ്രവ്യം ഇരിക്കുന്നതു ഘോരഗ്രഹത്തിലാണെന്നു നിശ്ചയിച്ചാൽ ആ ഗ്രഹത്തെ എമ്പത്തൊന്നു ഖണ്ഡമായി അംശിച്ച് അതിൽ മേടംമുതലായ പന്ത്രണ്ടു രാശികളെയും വിന്യസിച്ചാൽ ഏതൊരു രാശിയിലാണോ അംശകത്തിലോ ബലവാനായ ശുഭഗ്രഹം നിൽക്കുന്നത് ആ രാശിഭാഗത്തിലാണ് ദ്രവ്യത്തിന്റെ സ്ഥിതി എന്നു പറഞ്ഞുകൊള്ളണം. മേഷാദികളായ ഏതു രാശിയിൽ ആണോ ബലവാനായ ശുഭഗ്രഹം നിൽക്കുന്നത് ആ ദിക്കിലും അല്ലെങ്കിൽ ലഗ്നകേന്ദ്രങ്ങളിൽവച്ച് ഏതു രാശിയിലാണ ശുഭഗ്രഹത്തിന്റെ സ്ഥിതി ആ രാശിദിക്കിലും ദ്രവ്യത്തെയും ചോരത്തെയും പറയാവുന്നതാണ്.

യോജന ഹസ്തക്രോശാ വാച്യാമധ്യസ്ഥിതൈർഗ്രഹൈർന്നീചൈഃ
അംശൈസ്ത്രിംശദ്ഭാഗൈർദ്വാദശഭാഗൈരതീതേഷു. ൯

നഷ്ടദ്രവ്യം ദൂരഗതമാണെന്നു നിർണ്ണയിച്ചാൽ ഒൻപതു്, എട്ടു്, ഏഴ് ഈ ഭാവങ്ങളിൽ നിൽക്കുന്ന പാപഗ്രഹങ്ങളെക്കൊണ്ടും അവരുടെ നവാംശകത്രിംശാംശകദ്വാദശാംശകങ്ങളെക്കൊണ്ടും ദ്രവ്യസ്ഥിതിയെ പറയണം. ഒരിടത്തു പല ഗ്രഹങ്ങൾ നിന്നാൽ അവക്കെല്ലാവക്കും പ്രത്യേകം യോജനാദികളെ ഗണിക്കുകയും വേണം. ലഗ്നം സ്ഥിരരാശിയായാൽ ദ്രവ്യം സമീപസ്ഥമെന്നു നിർണ്ണയിക്കുമ്പോൾ ഒമ്പതു്, എട്ടു്, ഏഴ് ഈ ഭാവങ്ങളിൽ നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടു ക്രമേണ കോൽ, അംഗുലം, യവം എന്നീ ദൂരങ്ങളെ കണക്കാക്കണം. ചരരാശി ലഗ്നമായാൽ യോജനാഹസ്തക്രോശങ്ങളേയും മേൽപ്രകാരം വിചാരിക്കേണ്ടതാകുന്നു. ഉഭയരാശിലഗ്നംകൊണ്ടു ദ്രവ്യം പ്രതിഗ്രഹത്തിലാണെന്നു നിർണ്ണയിച്ചിരിക്കുമ്പോൾ ക്രമേണ അരക്കാതം, കോൽ, അംഗുലം എന്നീ ദൂരങ്ങളെ ഗണിക്കണം. ഇവിടെയെല്ലാം മേൽപറഞ്ഞ അംശകങ്ങളെക്കൊണ്ടു ഗുണനങ്ങൾചെയ്തു ദൂരത്തെ നിർണ്ണയിച്ചുകൊൾകയും വേണം.

ദേശസ്ഥിതി.

ഗോഷ്ഠാഗാര പുരോഹിത ദേവാഗാരേഷു സുരഗുരോർവ്വാച്യം
വ്രതവതി നാരീണാം വാ ഗ്രഹേഷുനഷ്ടം വിനിർദ്ദേശ്യം. ൧൦

വ്യാഴം ലഗ്നത്തിലേക്കു നോക്കിയാൽ ലഗ്നം വ്യാഴം തീയതിയുക്കമാണെങ്കിൽ ദ്രവ്യമിരിക്കുന്നതു പശുക്കൾ നില്ക്കുന്ന സ്ഥലത്തിലെന്നും പതിനഞ്ചു തീയതിക്കകമെങ്കിൽ പുരോഹിതന്റെ ഗൃഹത്തിലെന്നും ഇരുപത്തിരണ്ടാംതീയതിക്കകമെങ്കിൽ ദേവാലയത്തിലെന്നും അതിനുമേൽ എങ്കിൽ പതിവ്രതമാരുടെ ഗൃഹത്തിലാണെന്നും പറയണം.

ശയ്യോദ്യാനാംഭോ ലയലളിതസ്ത്രീഗന്ധമാല്യ നിലയേഷു
ശുക്രേ കുജേഗ്നി നിലയേ കമ്മാരഗൃഹേഷു വാ വാച്യം ൧൧

ലഗ്നത്തിലേക്കു ശുക്രദൃഷ്ടിയുണ്ടായാൽ മേൽപറഞ്ഞപ്രകാരം ലഗ്നസ്ഫുടത്തെ അഞ്ചായി ഭാഗിച്ചാൽ വരുന്ന ഓരോ ആറുതീയതികളെക്കൊണ്ടും ക്രമേണ ൧. ശയനഗൃഹം; ൨. ഉദ്യാനം (പൂങ്കാവു്); ൩. ജലാശയം; ൪. സുന്ദരിമാരായ സ്ത്രീകളുടെ ഗൃഹം; ൫. മാല, ചന്ദനം, കുറിക്കൂട്ടു മുതലായവ സൂക്ഷിക്കുന്ന സ്ഥലം എന്നീ അഞ്ചു സ്ഥാനങ്ങളേയും ലഗ്നം കുജദൃഷ്ടമായാൽ ലഗ്നത്തിന്റെ ആദ്യാൎദ്ധംകൊണ്ടു വെപ്പുപുര (അടുക്കള)യേയും അന്ത്യാൎദ്ധംകൊണ്ടു കമ്മാളരുടെ ഗൃഹത്തെയും പറയണം. ഇവിടെ കമ്മാളരെന്നതു് ആശാരി, മൂശാരി, കൊല്ലൻ, തട്ടാർ, കല്ലൻ, തച്ചൻ എന്നീ ജാതിക്കാരാണെന്നു് അറിഞ്ഞുകൊൾക.

യത്രപ്രതിനിവസന്തി പ്രമദാ കലഹപ്രിയാ വയോമദ്ധ്യാ
തത്രാദേശ്യം നഷ്ടം നിലയദ്വാരേഥവാ സൂൎയ്യേ. ൧൨

ലഗ്നത്തിലേക്കു് ആദിത്യന്റെ ദൃഷ്ടിയുണ്ടായാൽ കലഹപ്രിയകളായ സ്ത്രീകളുടെ ഗൃഹം, യൗവനയുക്തകളായ സ്ത്രീകളുടെ ഗൃഹം, ഗൃഹദ്വാരം എന്നീ മൂന്നസ്ഥാനങ്ങളെ ലഗ്നത്രിഭാഗം (ദ്രേക്കാണം)കൊണ്ടു ക്രമേണ പറയേണ്ടതാകുന്നു.

ചന്ദ്രേ സലിലാഭ്യാശേ ജലേഥവാ നഷ്ടമാദിശേൽ സതതം
അഥവാ യത്ര സുവേഷാ വിദഗ്ദ്ധനാൎയ്യോ വസന്ത്യത്ര. ൧൩

ചന്ദ്രൻ ലഗ്നത്തെ ദൃഷ്ടിചെയ്യുന്നു എങ്കിൽ ലഗ്നസ്ഫുടത്തെ മൂന്നായി ഭാഗിച്ച ഓരോ ദ്രേക്കാണഭാഗംകൊണ്ടും ക്രമേണ ൧. ജലസമീപം, ൨. വെള്ളം, ൩. വിലാസിനികളുടെ (വേശ്യകളുടെ) ഗൃഹം എന്നീ മൂന്നു സ്ഥാനങ്ങളെയാണു പറയേണ്ടതു്.

നിവസന്തിയത്രനാൎയ്യോ യൗവനസ്വവേഷാംശരൂപസമ്പന്നാഃ
താസാം ഗൃഹമദ്ധ്യഗതം സൗമ്യേ നഷ്ടം സമാദേശ്യം. ൧൪

ലഗ്നത്തിലേക്കു ബുധദൃഷ്ടിയുണ്ടായാൽ ലഗ്നത്തിന്റെ ഓരോ

ത്രിഭാഗംകൊണ്ടു ക്രമേണ യൗവനയുക്തകളായ സ്ത്രീകളുടെ ഗൃഹം; ആഭരണങ്ങളുള്ള സ്ത്രീകളുടെ ഗൃഹം; സുന്ദരീഗൃഹം എന്നീ മൂന്നു സ്ഥാനങ്ങളെ പറയണം.

കലഹപ്രിയാശ്ചപിശുനാ വൃദ്ധാവാസത്രയോഷിതസ്സ്വരം
ജീർണ്ണാപസ്കരഭാണ്ഡേഷു കർദ്ദമേ വാ വിനിർദ്ദേശ്യം. ൧൩

ലഗ്നത്തിലേയ്ക്കു ശനിദൃഷ്ടിയുണ്ടായാൽ ലഗ്നത്തെ ഏഴരത്തീയതി വീതം നാലായിഭാഗിച്ചു അതിൽ ഓരോ അംശംകൊണ്ടും ക്രമേണ കലഹപ്രിയകളും ഏഷണി പറയുന്നവരും വൃദ്ധകളും ആയ സ്ത്രീകളുടെ ഗൃഹം; ജീർണ്ണപാത്രം; എച്ചിൽപ്പാത്രം (അല്ലെങ്കിൽ മാംസംവേവിക്കുന്ന പാത്രം) ചളി എന്നിങ്ങിനെ നാലുസ്ഥാനങ്ങളെ പറഞ്ഞുകൊള്ളണം.

ശുഭ്രാശ്രിതംദൃഗാനം സൂഷ്മഃപശ്യേൽസമഗ്രബലയുക്തഃ
വിബലൗയദീന്ദുശുക്രൗശുഭ്രസ്ഥാനേവദേന്നഷ്ടം. ൧൪

പൂർണ്ണബലത്തോടുകൂടിയ സൂഷ്മൻ ശുഭ്രാശ്രിതമായ ദ്രേക്കാണത്തോടുകൂടിയ ലഗ്നത്തെ നോക്കുകയും ചന്ദ്രശുക്രന്മാർ ബലഹീനന്മാരായിരിക്കുകയും ചെയ്താൽ ശുഭ്രസ്ഥാനത്തിൽ (പൊത്ത്, കുഴി, പുനം) ആണ് നഷ്ടദ്രവ്യത്തിൻെറ സ്ഥിതി എന്നു പറഞ്ഞുകൊള്ളണം. ഇങ്ങിനെ നഷ്ടദ്രവ്യസ്ഥാനനിർണ്ണയത്തെ ഇവിടെ വിവരിച്ചു.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം ഷഡ്വിംശോദ്ധ്യായഃ



## അഥ സപ്തവിംശോദ്ധ്യായഃ



### നഷ്ടദ്രവ്യസ്ഥിതി.

സ്ഥിരരാശ്യംശവിലഗ്നേ വർഗ്ഗോത്തമസംജ്ഞിതേƒഥവാലഗ്നേ
നഷ്ടംസ്വഗൃഹേഖ്യൊയാൽ തത്സ്വാമിവശാദ്വദേച്ഛോരഃ. ൧

ലഗ്നം സ്ഥിരരാശിയായോ സ്ഥിരാംശമായോ വർഗ്ഗോത്തമമായോ വരികയും അല്ലാത്തപക്ഷം പത്താമെടത്തു നിൽക്കുന്ന ഗ്രഹം സ്വക്ഷേത്രത്തിലോ വർഗ്ഗോത്തമത്തിലോ നില്ക്കുകയുംചെയ്താൽ നഷ്ടദ്രവ്യം സ്വഗൃഹത്തിൽ തന്നെ ഒരേടത്തുണ്ടെന്നു പറയണം. അവിടെ ധന

ത്തിൻെറ ഉടമസ്ഥനോ തൽസംബന്ധിയായ മറെറാരുത്തനോ ചോര നായിരിക്കുമെന്നും പറഞ്ഞുകൊൾക.

ചരരാശാവംശേവാ പ്രോഷിതമുദയേനസംഗതംബ്രൂയാൽ
ബാഹ്യോപഗതശ്ചോരോ യമളേഷു സഹോഷിതശ്ചോരഃ. ൨

ലഗ്നം ചരരാശിയായോ ചരരാശ്യംശകമായോ വന്നാൽ ചോരൻ ദൂരസ്ഥനാണെന്നു പറയണം. ലഗ്നത്തിൽ നിൽക്കുന്നഗ്രഹം ചരരാശ്യംശകത്തിൽ നിന്നാലും ചോരൻബഹിശ്ചാനായിരിക്കും. ലഗ്നം ഉഭയരാശിയായോ ഉഭയരാശ്യംശകമായോ വന്നാൽ ചോരൻ സ്വദേശവിദേശങ്ങളുടെ മദ്ധ്യസ്ഥനോ അയൽപക്കത്തു താമസിക്കുന്നവനോ ആണെന്നും പറയാം.

## ഉത്ഥിതാദിദ്രേക്കാണം.

ദ്രേക്കാണോഭവനാദ്യാഃ പൃത്ഥിതഇതി കീർത്ത്യതേന്തഉപവിഷ്ടഃ
മദ്ധ്യേശയിതോജ്ഞേയ സ്തേഷു ഭവാ വാ തദായോജ്യാഃ ൩

എല്ലാരാശികളിലേയും അദ്യദ്രേക്കാണം എഴുന്നേററുനില്ക്കുന്നതും അന്ത്യദ്രേക്കാണം ഇരിക്കുന്നതും മദ്ധ്യദ്രേക്കാണം കിടക്കുന്നതുമാകുന്നു. മേഷാദിരാശികളിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ദ്രേക്കാണങ്ങളും ഇപ്രകാരം ഉത്ഥിതാദിഭേദങ്ങളോടുകൂടിയതാകുന്നു എന്നും അറിഞ്ഞുകൊൾക.

## ചോരസ്വരൂപം.

യാദൃഗ്ഭവതിവിലഗ്നേ ദ്രേക്കാണസ്താദൃശോഭവതിചോരഃ
കേന്ദ്രഗതോവായാദൃഗ് ഗ്രഹസ്തതാദൃഗപിനിർദ്ദേശ്യഃ. ൪

ലഗ്നത്തിന് ബലമുണ്ടെങ്കിൽ ലഗ്നത്തിൻെറ ദ്രേക്കാണത്തോടു തുല്യമായിരിക്കും ചോരൻെറ സ്ഥിതി. ലഗ്നത്തിന് ബലമില്ലെങ്കിൽ കേന്ദ്രത്തിൽ നില്ക്കുന്ന ബലവാനായ ഗ്രഹത്തിൻെറ രൂപത്തെയാണ് പറയേണ്ടത്. കേന്ദ്രത്തിൽ ആകെ എത്രഗ്രഹങ്ങളുണ്ടോ അത്ര ചോരന്മാരുണ്ടായിരുന്നു എന്നും പറയാം. ഈ ഗ്രഹങ്ങളിൽ വച്ച് ബലമുള്ള ഗ്രഹത്തിൻെറ ആകൃതിയെവേണം പ്രധാനചോരനു പറയുവാൻ. എല്ലാവക്കും ബലമുണ്ടെങ്കിൽ തത്തുല്യമായും ചോരപ്രകൃതിയെ നിരൂപിക്കേണ്ടതാകുന്നു. ഉച്ചം സ്വക്ഷേത്രം വക്രം മുതലായവ ഉള്ള ഗ്രഹങ്ങളെക്കൊണ്ട് "സ്വത്തുംഗവക്രോപഗതൈ സ്ത്രിസംഗുണം" ഇത്യാദി ഗുണനങ്ങളെ ചെയ്തു ചോരസംഖ്യയെ നിർണ്ണയിക്കേണ്ടതാണ്.

### സ്വജനതസ്കരത്വം.

ലഗ്നേഗ്രഹേസ്വയംസ്യാൽ ദൃശ്ചിൽക്കേന്ദ്രോത്തരംവദേൽചോരഃ
റിബുകേമാതൃസ്വജനൗ മാതാവാപഞ്ചമേപുത്രം. ൧

ലഗ്നാദികളായ പന്ത്രണ്ടുഭാവങ്ങളിലൊന്നു ചോരഗ്രഹം ബലവാനായി നിൽക്കുന്നതു ആ ഭാവമാണു് ചോരനെന്നു പറയണം. ബലവാനായ ചോരഗ്രഹം ലഗ്നഭാവത്തിൽ സ്വവർഗ്ഗസ്ഥനായി നിന്നാൽ താൻതന്നെ ചോരനെന്നും രണ്ടാമെടത്തു നിന്നാൽ കുടുംബജനമെന്നും മൂന്നാമെടത്തു സ്വവർഗ്ഗത്തിൽ നിന്നാൽ സഹോദരനെന്നും അവിടെത്തന്നെ അന്യവർഗ്ഗത്തിൽ നിന്നാൽ സഹോദരസംബന്ധികളെന്നും നാലാമെടത്തു സ്വവർഗ്ഗത്തിൽ നിന്നാൽ മാതാവെന്നും അവിടെ അന്യവർഗ്ഗത്തിൽ നിന്നാൽ മാതാവിന്റെ സ്വജനങ്ങളെന്നും അഞ്ചാമെടത്തു സ്വവർഗ്ഗത്തിൽ നിന്നാൽ പുത്രനെന്നും അവിടെത്തന്നെ അന്യഗ്രഹവർഗ്ഗത്തിൽ നിന്നാൽ പുത്രസംബന്ധികളെന്നും പറയാം.

### ശത്രുചൗര്യം.

ഷഷ്ഠേചോരശ്ശത്രു ഭാര്യാസ്വജനേസ്ത്രഥവാസ്തമയേ
നവമേപിതൈവചോരസ്തത്സ്വജനോവാഥവാഹർത്താ. ൨

മുൻശ്ലോകത്തിൽ പറഞ്ഞ ചോരഗ്രഹം ആറിലോ എട്ടിലോ നിന്നാൽ ചോരൻ പ്രഷ്ടാവിന്റെ ശത്രുക്കൂടിയാണെന്നും ഏഴാമെടത്തു് സ്വവർഗ്ഗത്തിൽ നിന്നാൽ ചോരൻ ഭാര്യയാണെന്നും അവിടെ അന്യവർഗ്ഗത്തിൽ നിന്നാൽ ഭാര്യയുടെ ബന്ധുക്കളെന്നും ഒമ്പതാമെടത്തു് നിന്നാൽ പിതാവെന്നും അവിടെ അന്യഗ്രഹവർഗ്ഗത്തിൽ നിന്നാൽ പിതാവിന്റെ സംബന്ധികളെന്നും പറഞ്ഞുകൊള്ളണം.

### ചോരഭേദം.

നഭസിക്രൂരാഃ പ്രേഷ്യാഃ കർമ്മകരാഃപ്രേഷ്യജാതയോനീചേ
ശ്രേഷ്ഠരണേചസൗമ്യേ കോശാദ്ധ്യക്ഷേണ തന്നീതം. ൩

പത്താമെടത്തു് ബലവാനായ പാപഗ്രഹം നിന്നാൽ ചോരൻ ഭൃത്യനോ വേലക്കാരനോ ആണെന്നും ആഗ്രഹം തന്നെ നീചരാശിയിൽ നിന്നാൽ ചോരൻ നീചജാതിക്കൂടിയാണെന്നും പറയാം. പത്താംഭാവത്തിൽ നിൽക്കുന്ന ഗ്രഹം ശുഭനാണെങ്കിൽ ചോരൻ മുതൽപടിക്കാരനോ ധനത്തിന്റെ മേറ്റുവല്ല ചുമതലയോ ഉള്ളവനോ ആണെന്നും പറഞ്ഞുകൊൾക. അതുപോലെതന്നെ ചോരഗ്രഹം പതിനൊന്നാമെടത്തു നിന്നാൽ നഷ്ടത്തിന്റെ ലാഭമുണ്ടാവുമെന്നും ധനം

വ്യയം ചെയ്തിട്ടില്ലെന്നും പന്ത്രണ്ടാമെടത്തുനിന്നാൽ നഷ്ടദ്രവ്യം നശിച്ചുപോയിരിക്കുന്നു എന്നും പറഞ്ഞുകൊള്ളണം.

സ്ത്രീസംജ്ഞേതൌലഗ്നേ യുഗ്മദ്രേക്കാണേഷുവാഗ്രഹാവൈവഃ
ചോരഃസ്ത്രീരിത്യൂഹ്യാദ് വിഷമേഷുപുമാൻഗ്രഹേപുംസി. ൫

അധികം ഗ്രഹങ്ങളും ഓജരാശിയിലും ഓജരാശ്യംശകത്തിലുമായി നിൽക്കുക. ലഗ്നവും ഓജരാശ്യംശകങ്ങളായിരിക്കുക. എന്നാൽ ചോരൻ പുരുഷൻതന്നെയായിരിക്കും. അതുപോലെതന്നെ എല്ലാ ഗ്രഹങ്ങളും യുഗ്മരാശ്യംശകങ്ങളിൽ നിൽക്കുകയും ലഗ്നം യുഗ്മരാശ്യംശകമായി വരികയും ചെയ്താൽ ചോരൻ സ്ത്രീയായിരിക്കുമെന്നും പറഞ്ഞുകൊള്ളണം. ഇവിടെ ഓജയുഗ്മങ്ങളെ ലഗ്നം മുതൽ കണക്കാക്കണമെന്നുകൂടിയുണ്ട്. ചോരഗ്രഹം സ്ത്രീഗ്രഹമായാലും ചോരൻ സ്ത്രീയാണെന്നു പറയാം. ലഗ്നദ്രേക്കാണം സ്ത്രീദ്രേക്കാണമായാലും സ്ത്രീത്വം കല്പിക്കാവുന്നതാണ്.

## നാഗരികചോരത്വം.

നാഗരികദ്രേക്കാണേ നാഗരികൈർവീക്ഷിതേഗ്രഹൈഃകശ്ചിൽ
ചോരോനാഗരികസ്സ്യാൽ ശേഷോഷ്വപിചൈവമൂഹ്യന്തേ. ൬

ലഗ്നം നഗരവാസിദ്രേക്കാണമായിരിക്കുകയും നാഗരികഗ്രഹം നോക്കുകയും ചെയ്താൽ ചോരൻ നാഗരികനായ പുരുഷനോ സ്ത്രീയോ ആണെന്നു പറയണം. ഇതുപോലെതന്നെ ശേഷം ദ്രേക്കാണഗ്രഹങ്ങളെക്കൊണ്ടും ചോരന്മാരുടെ ഭേദത്തെ ഊഹിച്ചുകൊള്ളണം. ജലരാശി ദ്രേക്കാണമായ ലഗ്നം ജലഗ്രഹദൃഷ്ടി ഇതുകളെക്കൊണ്ടു ജലനിവാസിയായ ചോരനെയും, അരണ്യദ്രേക്കാണം അരണ്യഗ്രഹദൃഷ്ടി ഇതുകളെക്കൊണ്ട് അരണ്യവാസിയായ ചോരനെയും, ഗ്രാമ്യദ്രേക്കാണം ഗ്രാമ്യഗ്രഹദൃഷ്ടി ഇതുകളെക്കൊണ്ടു ഗ്രാമവാസിയായ ചോരനേയും വിചാരിക്കുക. ഇത്യാദി ഭേദങ്ങളെയും അറിഞ്ഞുകൊള്ളണമെന്നു സാരം.

## ഉത്തമാധമന്മാർ.

മനുജസമാനാകാരാ ദ്രേക്കാണാസ്ത്തുത്തമാനരാജ്ഞേയാഃ
വാനരതുരഗവരാഹ ശ്വമുഖാസപ്പാകൃതാഽധമാഃ. ൭

ലഗ്നദ്രേക്കാണം മനുഷ്യാകൃതിയോടുകൂടിയതായിരുന്നാൽ ചോരന്മാർ ഉത്തമന്മാരായ പുരുഷന്മാരായിരിക്കും. അതുപോലെതന്നെ ലഗ്നദ്രേക്കാണം വാനരമുഖം, അശ്വമുഖം, വരാഹമുഖം, ശ്വമുഖം, സപ്പാകൃതി എന്നീ ഭേദങ്ങളോടുകൂടിയിരുന്നാൽ ചോരൻ അധമനാണെന്നും പറഞ്ഞുകൊള്ളണം.

ശുഭ്രാംബുസമീപഗതാസ്ഥിതാശ്ച ചോരാഃ പ്രവാസിനോഗ്രാമ്യാഃ
ദ്രേക്കാണസദൃശരൂപാ ജ്ഞേയാ വസ്ത്രാദിഭൂഷണൈര്യുക്താഃ. ൧൮

ലഗ്നദ്രേക്കാണം ശുഭ്രം ജലം ഇതുകളുടെ സമീപസ്ഥങ്ങളായിരുന്നാൽ ചോരൻ ശുഭ്രത്തിന്റെയോ ജലത്തിന്റെയോ സമീപത്തിൽ നിവസിക്കുന്നവനായിരിക്കും. ദ്രേക്കാണങ്ങൾക്കു പറഞ്ഞിട്ടുള്ള വസ്ത്രഭൂഷണാദികളെ ധരിക്കുന്നവനായിരിക്കും ചോരൻ എന്നു പറഞ്ഞുകൊൾകയും വേണം.

## ദ്രവ്യസ്വഭാവം.

ഹ്രസ്വംകേന്ദ്രേദ്രവ്യം ത്രികോണചതുരശ്രഗാഗ്രഹാദീർഘം
കുര്യുർവ്വിപുലംസ്വാംശാലയേഷുസചരിദ്രമന്യേഷു. ൧൯

കേന്ദ്രങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് ദ്രവ്യം ഹ്രസ്വമെന്നും നാല്, അഞ്ച്, എട്ട്, ഒമ്പത് ഈ ഭാവങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ദീർഘമെന്നും സ്വക്ഷേത്രത്തിലോ സ്വരാശ്യംശകത്തിലോ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു വിസ്താരമുള്ളതെന്നും ശേഷം രാശികളിൽനിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ഛിദ്രമുള്ളതെന്നും പറഞ്ഞുകൊള്ളണം.

അദൌചതുരശ്രകരാ സ്ത്ര്യശ്രംമധ്യഗ്രഹാഃപ്രകുർവ്വന്തി
രാശ്യവസാനേവൃത്തം സ്വരൂപതുല്യാഹിവാകാര്യ്യാഃ. ൨൦

രാശിയുടെ അദ്യദ്രേക്കാണത്തിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ദ്രവ്യം ചതുരശ്രം എന്നും മദ്ധ്യദ്രേക്കാണത്തിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് ത്രികോണാകൃതിയിലുള്ളതെന്നും അന്ത്യദ്രേക്കാണത്തിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് വൃത്താകൃതി എന്നും പറയണം. സൂര്യാദിഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള വൃത്താദിസ്വരൂപത്തോടു തുല്യമാണ് ദ്രവ്യമെന്നും പറയാം.

സ്വാംശക്ഷേത്രഗതേഷു ഗ്രഹേഷ്വാത്മീയമാദിശേദ്ദ്രവ്യം
സ്വാംശേതരരാശിഗതൈ ശ്ചിത്രം ദ്രവ്യംസമാദേശ്യം. ൨൧

ഗ്രഹങ്ങൾ സ്വക്ഷേത്രത്തിലോ സ്വരാശ്യംശകത്തിലോ നിന്നാൽ ദ്രവ്യം തനിക്കുള്ളതുതന്നെ എന്നും അല്ലാ എങ്കിൽ അന്യന്റെ ദ്രവ്യമെന്നും പറയണം. സ്വക്ഷേത്രസ്ഥിതിയും അന്യക്ഷേത്രാംശകവുമോ അന്യക്ഷേത്രസ്ഥിതിയും സ്വക്ഷേത്രാംശകവുമോ ഉണ്ടായാൽ ദ്രവ്യം സ്വകീയവും പരകീയവും കൂടിച്ചേർന്നതാണെന്നും പറഞ്ഞുകൊൾക.

സംബന്ധിനാസ്വരാശാ വന്ന്യാംശേദ്രവ്യമുച്യതേസത്ഭിഃ
പരരാശ്യംശകയുക്തേ പരകീയൈർദ്രവ്യമിതിവാച്യം. ൧൩

സ്വക്ഷേത്രസ്ഥിതിയും സ്വരാശ്യംശകവുംകൂടി വന്നാൽ പ്രഷ്ടാവിൻെറ സംബന്ധികളാണ ചോരന്മാരെന്നും മററു രാശ്യംശകങ്ങളെക്കൊണ്ടു ചോരന്മാർ അന്ന്യന്മാരാണെന്നും പറഞ്ഞുകൊള്ളണം.

## ദ്രവ്യസംഖ്യ.

ഉദ്ധൃതാരായാവത്യ സ്താവൽദ്രവ്യപ്രമാണമുദയേസ്യാൽ
യാവന്തോവാ ഖേന്ദ്രസ്ഥാനം പശ്യന്തിതാവൽസ്യാൽ. ൧൭

ലഗ്നസ്ഫുടത്തിൽ വന്ന നക്ഷത്രത്തിൻെറ സംഖ്യ എത്രയോ അത്ര സംഖ്യ ദ്രവ്യം നഷ്ടമായിട്ടുണ്ടെന്ന പറയണം. പ്രശ്നകാല ചന്ദ്രനിൽ എത്ര ഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടോ അത്ര സംഖ്യ ദ്രവ്യമെന്നും പറയാം. എങ്ങിനെയെന്നാൽ അശ്വതി ൩; ഭരണി ൩; കാർത്തിക ൬; രോഹിണി ൫; മകയിരം ൩; തിരുവാതിര ൧; പുണർതം ൫; പൂയം ൩; ആയില്യം ൬; മകം ൫; പൂരം ൨; ഉത്രം ൨; അത്തം ൫; ചിത്തിര ൧; ചോതി ൧; വിശാഖം ൫; അനിഴം ൪; തൃക്കേട്ട ൩; മൂലം ൧൧; പൂരാടം ൨; ഉത്രാടം ൨; തിരുവോണം ൩; അവിട്ടം ൫; ചതയം ൧൦൦; പൂരുരുട്ടാതി ൨; ഉത്രട്ടാതി ൨; രേവതി ൩൨; ഇപ്രകാരമാകുന്നു. "ശിഖിഗുണരസേന്ദ്രിയാനലശശിവിഷയഗുണർത്തു പഞ്ചവസുപക്ഷാഃ വിഷയൈകചന്ദ്രഭൂതാർണ്ണവാഗ്നിരുദ്രാശ്വിവസുദഹനാഃ ഭൂതശതപക്ഷവസവോദന്താത്രിംശച്ചേതിതാരകാമാനം." എന്നു മേലെഴുതിയതിന്ന പ്രമാണം.

അഥവാത്രിരാശിഭേദൈഃകത്ര്യധിഭിഃ പരിസമാപ്യതേലഗ്നം
താവൽപ്രമാണതോവാ രാശിഗ്രഹതാരമോവാച്യഃ. ൧൮

ലഗ്നസ്ഫുടത്തിൻെറ സ്ഥിതി എത്രാമത്തെ നക്ഷത്രത്തിലായി വരുമോ അത്ര സംഖ്യ ദ്രവ്യം നഷ്ടമായി എന്നും പറയാം. രാശ്യധിപനോ അംശകാധിപനോ ആയ ഗ്രഹത്തിൻെറ രശ്മിയുടെ സംഖ്യയോളവും ദ്രവ്യത്തിൻെറ നഷ്ടത്തേയും പറയാവുന്നതാണ്.

ഉദയനവാംശകതുല്യം ദ്വിഗുണം ദ്വിശരീരരാശിഹോരായാം
ദ്വിത്രിഗുണൈഃ സ്ഥിരചരഭേദ്യേഭ്യദിതനവാംശൈർവ്വദേൽ ദ്രവ്യം. ൧൯

ലഗ്നത്തിൻെറ നവാംശകസംഖ്യ എത്രയോ അത്ര സംഖ്യയോളവും ദ്രവ്യം നഷ്ടമായിരിക്കുന്നു എന്ന പറയണം. ഇവിടെ ലഗ്നം

ഉഭയരാശിയായാൽ ആ നവാംശകസംഖ്യയെ രണ്ടിലും ചരരാശിയായാൽ മൂന്നിലും ഗുണിച്ചിട്ടുവേണം സംഖ്യയെ നിർണ്ണയിക്കുവാനെന്നും അറിഞ്ഞുകൊള്ളണം.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ-
വല്ലഭാഖ്യായാം വ്യാഖ്യായാം
സപ്തവിംശോദ്ധ്യായഃ.

---

## അഥ അഷ്ടാവിംശോദ്ധ്യായഃ.



### രാശിരശ്മികൾ.

അജവൃഷധനുഷാം നവതിശ്ശതാനി ഝഷമകരകുംഭാനാം
തുലേസ്സപ്തദശാധിക മന്യേഷു ശതം ദശാഭ്യധികം. ൧

മേടം ഇടവം ധനു ഈ രാശികളുടെ രശ്മികൾ തൊണ്ണൂറും മകരം കുംഭം മീനം ഈ രാശികളുടെ രശ്മികൾ നൂറും തുലാത്തിന്റെ രശ്മികൾ നൂററിപ്പതിനേഴും ശേഷങ്ങളായ മിഥുനം കക്കടകം ചിങ്ങം കന്നി വൃശ്ചികം ഈ രാശികളുടെ രശ്മികൾ നൂററിപ്പത്തും ആകുന്നു. ഇതുകൊണ്ടും ദ്രവ്യസംഖ്യ ദൂരം മുതലായതിനെ പറയാം.

### ഗ്രഹരശ്മികൾ.

ചന്ദ്രസ്യൈകാനവതി ഷ്ഷഷ്ടിർജ്ജീവേ ദ്യശുഭേഷു പഞ്ചകൃതിഃ
സപ്തതിരധികാഷഡ്ഭിഃ ശുക്രേസൗമ്യേധികാ ചതുർഭിഃസ്യാൽ. ൨

ചന്ദ്രന്റെ രശ്മികൾ തൊണ്ണൂറും, വ്യാഴത്തിന്റെ രശ്മികൾ അറുപതും ആദിത്യൻ ചൊവ്വാ ശനി രാഹു എന്നീ പാപഗ്രഹങ്ങളുടെ രശ്മികൾ ഇരുപത്തഞ്ചും ശുക്രന്റെ രശ്മികൾ എഴുപത്താറും ബുധന്റെ രശ്മികൾ എഴുപത്തിനാലും ആകുന്നു.

### രശ്മികളുടെ ഗുണനം.

ദ്വിഗുണം സ്വഗൃഹേ കുതഥേ ചതുർഗ്ഗുണം സ്വോച്ചവക്രഗോജ്ഞേയം
ത്രിഗുണം ഗ്രഹസ്ത്രികോണേ ജനയതിശേഷൈസ്തഥാ സംഖ്യാം. ൩

സ്വക്ഷേത്രത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെ രശ്മികളെ രണ്ടുകൊണ്ടും ഉച്ചത്തിലോ വക്രത്തിലോ നിൽക്കുന്ന ഗ്രഹത്തിന്റെ രശ്മി

കളെ നാലുകൊണ്ടും മൂലത്രികോണത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെ രശ്മികളെ മൂന്നുകൊണ്ടും ഗുണിക്കണം. ശേഷം രാശികളിൽ നിൽക്കുന്ന ഗ്രഹത്തിന്റെ രശ്മികളെ ഗുണിക്കയും വേണ്ട. അതാതു സംഖ്യയെ മാത്രം പറഞ്ഞാൽ മതി എന്നു സാരം.

## രശ്മികളുടെ ഹരണം.

ഹന്ത്യസ്തമയേഷ്വപ്യം പഞ്ചമമായുഷി ചതുർത്ഥമഥനാവമേ
ദശമേതൃതീയമായേ ദായാൎദ്ധംസൎവ്വഹാനിരന്ത്യ. ൭

സൎവ്വാൎദ്ധത്രിചരണപഞ്ചഷഷ്ഠഭാഗാഃ എന്ന ഹോരയിൽ ദശാഹരണം ചെയ്യാൻ പറഞ്ഞിട്ടുള്ളതുപോലെ തന്നെ ഇവിടെ രശ്മികളുടേയും ഹരണം ചെയ്യണം. എങ്ങിനെയെന്നാൽ ഏഴാമെടത്തു നില്ക്കുന്ന പാപഗ്രഹത്തിന്റെ രശ്മിയുടെ ആറിലൊന്നും അഷ്ടമത്തിൽ നിൽക്കുന്ന പാപന്റെ രശ്മിയുടെ അഞ്ചിലൊന്നും ഒമ്പതിൽ നിൽക്കുന്ന പാപഗ്രഹത്തിന്റെ രശ്മിയുടെ നാലിലൊന്നും പത്തിൽ നിൽക്കുന്ന പാപഗ്രഹത്തിന്റെ രശ്മിയുടെ മൂന്നിലൊന്നും പതിനൊന്നിൽ നിൽക്കുന്ന പാപഗ്രഹത്തിന്റെ രശ്മിയുടെ പകുതിയും പന്ത്രണ്ടിൽ നിൽക്കുന്ന ഗ്രഹത്തിന്റെ രശ്മി മുഴുവനും കളയേണ്ടതെന്നു സാരം. ഈവക സ്ഥാനങ്ങളിൽ നിൽക്കുന്ന ശുഭഗ്രഹങ്ങളുടെ രശ്മികൾക്ക മേല്പറഞ്ഞ സംഖ്യയുടെ പകുതിവീതം കളഞ്ഞാൽ മതിയാകും. എങ്ങിനെയെന്നാൽ ഏഴാമെടത്തു നിൽക്കുന്ന ശുഭഗ്രഹത്തിന്റെ രശ്മിയുടെ പന്ത്രണ്ടിലൊന്നും അഷ്ടമത്തിൽ നില്ക്കിൽ പത്തിലൊന്നും ഒമ്പതിൽ നില്ക്കിൽ എട്ടിലൊന്നും പത്തിൽ നില്ക്കിൽ ആറിലൊന്നും പതിനൊന്നിൽ നില്ക്കിൽ നാലിലൊന്നും പന്ത്രണ്ടിൽ നില്ക്കിൽ പകുതിയും കളയണമെന്നു അറിഞ്ഞുകൊൾക. ഇവിടെ ഈ രശ്മികൾക്ക മററു ഗുണനങ്ങളൊ ഹരണങ്ങളൊ ചെയ്യേണ്ടതുമില്ല.

ഇതി കൃഷ്ണീയശാസ്ത്രേ

ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം

അഷ്ടാവിംശോദ്ധ്യായഃ



# അഥ ഏകോനത്രിംശോദ്ധ്യായഃ



## നഷ്ടവിശേഷം.

പൂറാരപിനഷ്ടവിശേഷാ യോഗവിശേഷേണകീർത്ത്യതേസമ്യക്
മേഷവിലഗ്നേശശിനാ താമ്രകടകം ഭവേന്നഷ്ടം. ൧

അനന്തരം ഈ അദ്ധ്യായത്തിൽ യോഗവിശേഷമനുസരിച്ച് നഷ്ടദ്രവ്യവിശേഷത്തെ പറയുന്നു. ലഗ്നം മേടമായിരിക്കുകയും അവിടെ ചന്ദ്രൻ നിൽക്കുകയും ചെയ്താൽ മോഷണംപോയ ദ്രവ്യം പൂത്തൻറ വളയോ മുട്ടകോ ആണെന്നു പറയണം.

ഉദ്യാനപുഷ്കരിണ്യാം ബുധയുക്തേ ഹേമജാലമഥകടകം
ഭൃഗുണാഹിരണ്യവസ്ത്രം സ്വസ്രാമാത്രാഥവാനീതം. ൨

ലഗ്നം മേടമായിരിക്കുകയും അവിടെ ബുധൻ നില്ക്കുകയും ചെയ്താൽ പല വിധത്തിലുള്ള സ്വർണ്ണവും വളയും മോഷണം പോയി എന്നും അവിടെ ശുക്രൻ നിന്നാൽ സ്വർണ്ണവും വസ്ത്രവും മോഷണം പോയി എന്നും ആ ദ്രവ്യങ്ങളെ മാതാവോ സഹോദരിയോ അപഹരിച്ചു പൂങ്കാവിലുള്ള പൊയ്കയിൽ (കാവിലുള്ള കുളത്തിൽ) സ്ഥാപിച്ചിട്ടുണ്ടെന്നും പറഞ്ഞുകൊൾക.

കനകം ഗുരുണായുക്തേ നഷ്ടംമൂർത്തിസംഭ്രമേഗ്നിയോഗേവാ
പ്രതിവേശിനാഗൃഹീതം ദ്വിജേനകനകോജ്ജ്വലാംഗേന. ൩

ലഗ്നം മേടമായിരിക്കുകയും അവിടെ വ്യാഴം നിൽക്കുകയും ചെയ്താൽ മോഷണം പോയതു സ്വർണ്ണം ആണെന്നും അതു മരണവിഷയമായോ അഗ്നിവിഷയമായോ ഉണ്ടായ പരിഭ്രമത്തിൽ വന്നുചേറിയവനും സ്വർണ്ണവർണ്ണമുള്ള ശരീരത്തോടുകൂടിയവനും ആയ ഒരു ബ്രാഹ്മണനാണ് അപഹരിച്ചതെന്നും പറയാം.

## മേടലഗ്നദ്രവ്യങ്ങൾ.

സൗരേണമേഷലഗ്നേ ഭ്രമരകാഷ്ഠാപണാനിനിഹിതാനി
ദാസ്യാപ്രതിവേശികയാ ഹൃതാനി താനീതി വക്തവ്യം. ൪

ലഗ്നം മേടമായിരിക്കുകയും അവിടെ ശനി നില്ക്കുകയും ചെയ്താൽ മോഷണംപോയതു മുക്കഴഞ്ചു വെള്ളി കൊണ്ടുണ്ടാക്കീട്ടുള്ള ഒരു വക നാണ്യങ്ങൾ (അല്ലെങ്കിൽ ഇന്നത്തെ വെള്ളിരൂപകൾ) ആണെ

ന്നും ആയതിനെ അപഹരിച്ചത് അയൽവക്കത്തു താമസിക്കുന്ന ഒരു ദാസിയാണെന്നും പറയണം

ജലമയരാശ്യംശോനാ ദ്വിതീയദിവസേ ശശിപ്രഭാവാപ്താഃ
ദ്രക്ഷ്യസി ചതുർത്ഥദിവസേ മദ്ധ്യാഹ്നേർക്കേണ സംയുക്തേ. ൭

ബുധദൃഷ്ടശശിലഗ്നേ വൃശ്ചികരീണാമദർശനം ബ്രൂയാൽ
ശുഷ്കനദീകൂലഗതാ ലഭ്യന്തേമൃഗ്യമാണൈസ്താഃ. ൮

മേടലഗ്നത്തിൽത്തന്നെ ചന്ദ്രൻ നില്ക്കുകയും ബുധൻ നില്ക്കുകയും ചെയ്താൽ മുന്നാലെ തോണികൾ കളവുപോയി എന്നും വെള്ളം വററിക്കഴിഞ്ഞാൽ നദീതീരത്തിൽ അന്വേഷിച്ചാൽ കിട്ടുമെന്നും പറഞ്ഞുകൊൾക.

ശുക്രേക്ഷിതേ ചലഗ്നേ യോനീഭയമത്ര ഗർഭിണീചൈകാ
തിസൃണാംഗവാമദർശനമഷ്ടമദിവസേ ഭവേല്ലാഭഃ. ൯

മേടലഗ്നത്തെ ശുക്രൻ നോക്കിയാൽ മൂന്നു പശുക്കളുടെ മോഷണമാണുണ്ടായിട്ടുള്ളതെന്നും അതിലൊരു പശു ഗർഭിണിയാണെന്നും എട്ടാംദിവസം തിരികെ കിട്ടാൻ സംഗതിയാകുമെന്നും അറിഞ്ഞുകൊള്ളണം.

അത്രചതുർത്ഥേദിവസേ ഛാഗാനഷ്ടാസ്ത്വാർക്കിണാ ദൃഷ്ടേ
പ്രതിവേശികോപലബ്ധ്യാ നവമേദിവസേ ഗവാമേതാ. ൰

ലഗ്നത്തിലേയ്ക്കു ശനിയുടെ ദൃഷ്ടിയുണ്ടായാൽ കളവുപോയിട്ടുള്ളത് ആടുകളാണെന്നും അതു നാലു ദിവസമായി എന്നും ഒമ്പതു ദിവസത്തിനകം സമീപവാസിയായ ഒരു ബന്ധു മുഖേന തിരികെ കിട്ടുന്നതിനിടയാകുമെന്നും പറഞ്ഞുകൊള്ളണം.

ശശിശുക്രാഭ്യാം ദൃഷ്ടേ ദ്വ്യശീതിർഗാവോഹൃതാസ്സഗോപാലാഃ
നിശിസൂചകാദ്വ്യവക്ഷ്യതി വാർത്താമിതിപൃച്ഛതേ ബ്രൂയാൽ. ൰൧

മേടലഗ്നത്തെ ചന്ദ്രശുക്രന്മാർ ഒരുമിച്ചു നോക്കിയാൽ ഗോപാലന്മാരോടുകൂടെ എൺപതു പശുക്കളെയാണു മോഷണംചെയ്തു കൊണ്ടുപോയിട്ടുള്ളതെന്നും ഇന്നു രാത്രിതന്നെ ഒരു സൂചകൻ മുഖേന വാസ്തവം മുഴുവനറിയുവാനിടയാകുമെന്നും പറയുക.

ചന്ദ്രാംഗാരകദൃഷ്ടേ ദാസാ നഷ്ടാ ദിവാ മഹിഷ്യസ്താഃ
അന്വേഷ്യന്തേസുഹൃദാ തൃതീയദിവസേപി നാപ്യേകാ. ൰൨

മേടലഗ്നം ചന്ദ്രകുജന്മാരുടെ ദൃഷ്ടിയോടുകൂടിയതായാൽ പന്ത്രണ്ടു എരുമകളെ മോഷണംചെയ്തുകൊണ്ടുപോയി എന്നും അതു പക

ലാണെന്നും അവയെ ബന്ധുക്കൾ അന്വേഷിക്കുന്നുണ്ടെന്നും ഒന്നു ന-ഷ്ടപ്പെട്ടുപോയതിനാൽ ശേഷം മൂന്നാംദിവസം തിരികെ ലഭിക്കുമെന്നും പറഞ്ഞുകൊള്ളണം.

അന്ത്യച്ഛാഭിജ്ഞാനം തൃണാനികാഷ്ഠാപണാനിചോത്സംഗേ
ദേവകുടികേചഭവേതാമേകംശുദ്ധംവിനിർദ്ദേശ്യം—? ൧൧

പൂർവ്വോക്തയോഗത്തിൽ തന്നെ ഭവറെയും ലക്ഷണങ്ങളുണ്ട്. അവിടെ ഗ്രാമസമീപത്തിൽ പുല്ലുകളും വെള്ളിനാണയങ്ങളും ഉണ്ടായിരിക്കും. ആകെ രണ്ടു ഭവനങ്ങളാണുള്ളത്. അതിൽ ഒന്നു ശുചിത്വമുള്ളതും മററത് മലിനമായിരിക്കുകയും ചെയ്യും.

ബുധഗുരുശശിഭിർദൃഷ്ടൈഃ പാത്രവിശേഷാഹിരണ്യകാംസ്യമയാഃ
ലഭ്യന്തേസ്വവിനഷ്ടാ ഗോപാലൈഃസപ്തമേ ദിവസേ. ൧൨

മേഷലഗ്നം ബുധഗുരുചന്ദ്രന്മാരാൽ ദൃഷ്ടമായാൽ ഓട്ടുകൊണ്ടും സ്വർണ്ണംകൊണ്ടും മററും നിർമ്മിക്കപ്പെട്ടിട്ടുള്ളതായ പാത്രങ്ങളാണു മോഷണം പോയിട്ടുള്ളതെന്നും ഏഴാംദിവസം ഈ ദ്രവ്യങ്ങൾ ഗോപാലന്മാർക്കു ലഭിക്കുമെന്നും അറിഞ്ഞുകൊള്ളണം.

ഗുരുശുക്രചന്ദ്രദൃഷ്ടേ കനകംപ്രാവാരകംചയന്നഷ്ടം
പശ്ചാദ്ഗതംദാസ്യാഃ(?)കരംഗനാമ്നാചതന്നീതം. ൧൩

മേഷലഗ്നത്തിലേക്കു ചന്ദ്രന്റെയും വ്യാഴത്തിന്റെയും ശുക്രന്റെയും ദൃഷ്ടിയുണ്ടായാൽ ദാസിയുടെ ശയനസ്ഥാനത്തുനിന്നു പ്രാവാരകവും (വസ്ത്രവിശേഷം) സ്വർണ്ണവും ആണ് ഒരുവൻ മോഷണംചെയ്തുകൊണ്ടു പോയിട്ടുള്ളതെന്നുപറയണം.

ഗേഹാന്തരേചതുർത്ഥേ പൃദകസമീപേകരണ്ഡകേനിഹിതം
പ്രാവാരകമുപരിജലാലംബിതമിതിപൃഛതേബ്രൂയാൽ. ൧൪

കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞിരിക്കുന്ന പ്രകാരം നഷ്ടമായ സ്വർണ്ണം വേറൊരു ഗൃഹാന്തർഭാഗത്തിലോ വെള്ളത്തിന്റെ സമീപത്തിലോ ഒരേടത്തു ചെപ്പിലോ ചിമിഴിലോ തത്തുല്യമായ മററു പാത്രത്തിലോ ആക്കി സ്ഥാപിച്ചിട്ടുണ്ടെന്നും ആവസ്ത്രം വെള്ളത്തിന്റെമുകളിൽ തൂക്കിയിട്ടിട്ടുണ്ടെന്നും പറയാവുന്നതാണ്.

ബുധഗുരുശശിഭിർദൃഷ്ടേ സ്വർണ്ണാകൃതിപാശ്ശലോഹകർണ്ണാച (?)
പുരിഃവശിന്യാനീതാ ബ്രാഹ്മണ്യാക്രൂരകർമ്മികയാ. ൧൫

ബുധന്റെയും വ്യാഴത്തിന്റെയും ചന്ദ്രന്റെയും ദൃഷ്ടി ലഗ്നത്തിലുണ്ടായാൽ സ്വർണ്ണാകൃതിയും ലോഹകർണ്ണവും ഉള്ള പാശ്ശുവാ

ണ് (?) കളവുപോയതെന്നും ക്രൂരകൎമ്മത്തെ ചെയ്യുന്ന സമീപവാസിനിയായ ഒരു ബ്രാഹ്മണസ്ത്രീയാണ് അതിനെ അപഹരിച്ചതെന്നും പറയണം.

ഗുരുകുജദൃഷ്ടേ മേഷേ സുവൎണ്ണാകൃതിഗോളകാം ച മഞ്ജൂഷാം
ഹൃതാം വദകുബ്ജനാരീ ഭൎത്തൃജ്ഞാമിത്രജനാദഹസ്ത്രൈ. ൧൬

ലഗ്നം മേടമായിരിക്കുകയും വ്യാഴവും ചൊവ്വായും നോക്കുകയും ചെയ്താൽ പൊന്നുകൊണ്ടുള്ള ഗോളകയും പെട്ടിയും ആണ് കളവുപോയതെന്നും അയൽ കൂനിയായ ഒരു സ്ത്രീ അപഹരിച്ച് ഭൎത്താവിൻെറയോ തത്സംബന്ധിയായ ഒരുവൻെറയോ കയ്യിൽ കൊടുത്തിരിക്കുന്നു എന്നും പറഞ്ഞുകൊൾക.

ബുധസൌരാഭ്യാംദൃഷ്ടേ ജ്ഞാനീയാന്മിത്രകംബലംനഷ്ടം
ദ്രാമിളഭൂമികസംജ്ഞൌ വൈശ്യൌപ്രതിവേശിനൌചോരൌ. ൧൭

ലഗ്നം മേടമായിരിക്കുകയും വ്യാഴവും ചൊവ്വായും നോക്കുകയും ചെയ്താൽ സ്നേഹിതൻ (ബന്ധു) ആയ ഒരുവൻെറ കംബളം (കരിമ്പടം മുതലായത്) ആണ് കളവുപോയതെന്നും അപഹരിച്ചതു തമിഴ്‌നാട്ടുകാരും യാത്രക്കാരുമായ രണ്ടു വൈശ്യന്മാരാണെന്നും പറഞ്ഞുകൊൾക.

കാംസീയഭാജനാനിച ഹിരണ്യവസ്ത്രാണിഭൌമബുധദൃഷ്ടേ
ലേഖകഹൃതാനിഭാജന മേകംഭിന്നംവിജ്ഞാനീയാൽ. ൧൮

ലഗ്നത്തിലേയ്ക്കു ചൊവ്വായുടേയും ബുധൻെറയും ദൃഷ്ടിയുണ്ടായാൽ ഓട്ടുപാത്രങ്ങളും പൊന്നും വസ്ത്രങ്ങളും ആണ് മോഷണം പോയിട്ടുള്ളത് എന്നും അതിലൊരുപാത്രം പൊട്ടിയതാണെന്നും മോഷണം ചെയ്തത് എഴുത്തുകാരനായ ഒരുവനാണെന്നും അറിഞ്ഞുകൊൾക.

ശ്രവണംതന്നക്ഷത്രം ഹസ്തംപുത്രസ്യരോഹിണീവാsതഃ
അരിബാല്യതശിരോസ്യ ത്രസ്യതികാലേനചോരിവദേൽ. ൧൯

മേൽപ്രകാരം ലേഖകനായ ആ ചോരൻെറ ജന്മനക്ഷത്രം തിരുവോണവും പുത്രൻെറ നക്ഷത്രം അത്തമോ രോഹിണിയോ ആയും ഇരിക്കുമെന്നും ഈ ചോരൻ ശിരോരോഗിയാണെന്നും വളരെ ഭയപ്പെടുന്ന എന്നുംകൂടി അറിഞ്ഞുകൊള്ളണം.

ഗുരുകുജയോരപ്യുച്ചം ഗതയോൎമ്മേഷേ ചലഗ്നമുപയാതേ
രാജാഭിഷേകഭാണ്ഡം നഷ്ടംദുഃഖേനാതല്ലഭ്യം. ൨൦

ലഗ്നം മേടമായിരിക്കുകയും ചൊവ്വായും വ്യാഴവും ഉച്ചത്തിൽ

നിൽക്കുകയും ചെയ്താൽ രാജാഭിഷേകത്തിനുള്ള ഭാജനവിശേഷമാണ് കളവുപോയതെന്നും പ്രയത്നംകൊണ്ടു അതു തിരികെ കിട്ടാനിടയുണ്ടെന്നും പറഞ്ഞുകൊൾക.

സൗമ്യഗ്രഹസംയുക്തേ ശശിജേ ലബ്ധേതുനഷ്ടമിതിവാച്യം
അശുഭയുതേ സൗമ്യേ നചാസ്തിലാഭോവിനഷ്ടസ്യ. ൨൧

ബുധൻ ശുഭഗ്രഹങ്ങളോടുകൂടി നിന്നാൽ കളവുപോയ മുതൽ തിരികെ കിട്ടുമെന്നും ക്രൂരഗ്രഹത്തോടുകൂടി നിന്നാൽ തിരികെ കിട്ടുകയില്ലെന്നും അറിഞ്ഞുകൊള്ളണം.

ഉച്ചാശ്രിതയോർഗ്ഗുരുരവിസുതയോരംബരസുവർണ്ണരത്നാനി
ലോഹം ചഹൃതം ദാസ്യാ ഗർഭിണ്യാ വിസ്മൃതം ഗേഹേ. ൨൨

ലഗ്നം മേടമായിരിക്കുകയും വ്യാഴവും ശനിയും ഉച്ചത്തിൽ നില്ക്കുകയും ചെയ്താൽ കളവുപോയതു വസ്ത്രവും സ്വർണ്ണവും രത്നങ്ങളും ഇരുമ്പും ആണെന്നും ഒരേടത്തു മറന്നിട്ടിരുന്ന ഈ ദ്രവ്യങ്ങളെ അപഹരിച്ചതു ഗർഭിണിയായ ഒരു ദാസിയാണെന്നും പറഞ്ഞുകൊള്ളണം.

ഗുരുസൗമ്യാവുച്ചഗതൗ മേഷവിലഗ്നേ വിനാശമേകതരഃ
ലഭതേ വിദിശംഗത്വാ തൽകിൽ ദിക്പ്രയാത്രാപ്രമരതാം. ൨൩

ലഗ്നം മേടമായിരിക്കുകയും വ്യാഴവും ബുധനും ഉച്ചസ്ഥന്മാരായി നിൽക്കുകയും ചെയ്താൽ കളവുപോയ ദ്രവ്യം പ്രഷ്ടാവു കോൺദിക്കിലേയ്ക്കു യാത്രപോകുന്ന സമയം ലഭിപ്പാനിടയാകുമെന്നു പറയണം.

ശുക്രാർക്കാഭ്യാം ദൃഷ്ടേ കനകപ്രാവാരകംബളാദർശാൻ
ദിവസത്രയേണ നഷ്ടാൻ ചോരോർപ്പയതീതിവക്തവ്യം. ൨൪

ലഗ്നം മേടം ആയിരിക്കുകയും ആദിത്യനും ശുക്രനും നോക്കുകയും ചെയ്താൽ സ്വർണ്ണം വസ്ത്രവിശേഷം കംബളം കണ്ണാടി ഈ ദ്രവ്യങ്ങളാണു കളവുപോയിട്ടുള്ളതെന്നും മൂന്നാദിവസത്തിനകം മോഷ്ടാവു തന്നെ അവക ദ്രവ്യങ്ങളെ തിരികെ കൊണ്ടുവന്നു തരുമെന്നും പറഞ്ഞുകൊള്ളണം.

ഇന്ദുഗുരുഭ്യാം ദൃഷ്ടേ ഭാര്യാഭരണം വിനഷ്ടമജലഗ്നേ
വിപ്രപ്രതിവേശികയാ ദാസ്യാമുഷിതം വിജാനീയാൽ. ൨൫

ലഗ്നം മേടമായിരിക്കുകയും ചന്ദ്രനും വ്യാഴവും നോക്കുകയും ചെയ്താൽ കളവുപോയതു ഭാര്യയുടെ ആഭരണമാണെന്നും ബ്രാഹ്മണന്റെ ദാസിയും അടുത്തു താമസിക്കുന്നവളും ആയ സ്ത്രീയാണു ആ ദ്രവ്യത്തെ അപഹരിച്ചതെന്നും പറഞ്ഞുകൊൾക.

## ചോരലക്ഷണം.

ലഗ്നസ്യപൂർവ്വഭാഗേ വിപ്രേണോദ്യോഗകാരിണാവ്യാളേ
സ്യാൽക്ഷത്രിയേണമദ്ധ്യേ സരീസൃപാണാംതതോനീതം. ൨൩

ലഗ്നം സരീസൃപരാശിയായിരിക്കുകയും അദ്യദ്രേക്കാണമുദിക്കുകയും അതു വ്യാളദ്രേക്കാണമായി വരികയും ചെയ്താൽ വ്യവസായിയായ ബ്രാഹ്മണനാണ് ചോരൻ എന്നും മേൽപ്രകാരം സരീസൃപരാശിയിൽ മദ്ധ്യദ്രേക്കാണമുദിക്കുകയും അതു വ്യാളദ്രേക്കാണമായി വരികയും ചെയ്താൽ മോഷ്ടാവു ഉദ്യോഗകാരിയായ ക്ഷത്രിയനാണെന്നും പറയാം.

ശുക്രേപൂർവ്വവിഭാഗേരജകോമദ്ധ്യാശ്രിതേതുവാണിജകഃ
ലഗ്നാസ്തഗതേശുക്രേ പ്രമദാമഷീതിവക്തവ്യാം. ൨൪

ശുക്രൻ ലഗ്നത്തിന്റെ അദ്യദ്രേക്കാണത്തിൽനിന്നാൽ ചോരൻ രജകൻ (വെളുത്തേടനോ—വണ്ണാനോ) ആണെന്നും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ കച്ചവടക്കാരനോ ചെട്ടിയോ ആണെന്നും ഏഴാമെടത്തുനിന്നാൽ മോഷ്ടിച്ചതു സ്ത്രീയാണെന്നും പറയണം.

രാശിപ്രമുഖേശശിജേ ശബരീമദ്ധ്യാശ്രിതേശിരോരക്ഷഃ (?)
പ്രേഷണകൃത്തുബുധേന്ത്യേ സ്തേനോനിർദ്ദിശ്യതാംസതതം. ൨൫

ബുധൻ ലഗ്നത്തിന്റെ അദ്യദ്രേക്കാണത്തിൽനിന്നാൽ ശബര (ചണ്ഡാല)വർഗ്ഗത്തിൽപെട്ട സ്ത്രീയാണു മോഷ്ടിച്ചതെന്നും മദ്ധ്യദ്രേക്കാണത്തിൽനിന്നാൽ ചോരൻ ശിരോരക്ഷനാണെന്നും(?) അന്ത്യദ്രേക്കാണത്തിൽനിന്നാൽ ഭൃത്യവർഗ്ഗത്തിൽപെട്ടവനാണെന്നും പറഞ്ഞുകൊൾക.

ലഗ്നാദ്യേചന്ദ്രയുതേ ചോരംരാജാശ്രിതംവിജ[illegible]യാൽ
മദ്ധ്യേംഗനാവസാനേ ഹർത്താസ്യാൽകാരുകോഭവതി. ൨൬

ചന്ദ്രൻ ലഗ്നത്തിന്റെ അദ്യദ്രേക്കാണത്തിൽനിന്നാൽ ചോരൻ രാജസേവകനാണെന്നും മദ്ധ്യദ്രേക്കാണത്തിൽനിന്നാൽ സ്ത്രീയാണെന്നും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ ശില്പി(കമ്മാള)വർഗ്ഗത്തിൽപെട്ടവനാണെന്നും പറയണം.

ലഗ്നാദ്യേഭൗമയുതേ ബാലോമദ്ധ്യേകപിസ്സമോഹർത്താ
ഭാന്തഗതേപിചവാച്യോ ഭവനൈസ്സർവ്വൈഃക്രമശ്ചായം. ൨൭

ചൊവ്വാ ലഗ്നത്തിന്റെ അദ്യദ്രേക്കാണത്തിൽ നിന്നാൽ മോഷ്ടിച്ചതു ബാലനാണെന്നും മദ്ധ്യദ്രേക്കാണത്തിൽ നിന്നാൽ മോഷ്ടാവു

കവിയാണെന്നും അന്ത്യദ്രേക്കാണത്തിൽ നിന്നാൽ ചോരൻ സമനാണെന്നും പറഞ്ഞുകൊള്ളണം. ഏതു രാശിയായാലും ഈ ക്രമമനുസരിച്ചുതന്നെ ചോരനെ നിരൂപിച്ചുകൊൾകയും വേണം.

യൽജാതയോഗ്രഹായേ ഭേചോച്ചഗതാവദന്തിതൽജാതിം
തദപൽസ്വരാശിനീചാശ്രിതാസ്ത്വഥാന്യത്രതദധീനാഃ ൩൫

സൂര്യാദിഗ്രഹങ്ങളെക്കൊണ്ടു ഏതേതുജാതിയെയാണോ പറഞ്ഞിരിക്കുന്നതു ആ ഗ്രഹം ഉച്ചത്തിൽനിന്നാൽ മോഷ്ടാവു ജാതിയിൽ പ്രധാനിയെന്നും നീചത്തിൽനിന്നാൽ നികൃഷ്ടനെന്നും സ്വക്ഷേത്രത്തിൽനിന്നാൽ മദ്ധ്യമനെന്നും പറഞ്ഞുകൊള്ളണം.

## നഷ്ടദ്രവ്യം.

ചതുരശ്രചതുഷ്ടയയോഃ ത്രികോണനിലയൈരഥഗ്രഹൈഃക്രൂരൈഃ
ദൃഷ്ടേദ്രവ്യന്നഷ്ടം വിനഷ്ടമിത്യന്യഥാ സൗമ്യൈഃ. ൩൬

നാലിലോ എട്ടിലോ, ലഗ്നം നാലു് ഏഴ് പത്ത് ഈ സ്ഥാനങ്ങളിലോ, അഞ്ചു്, ഒമ്പതു് ഈ ഭാവങ്ങളിലോ നിൽക്കുന്ന പാപഗ്രഹങ്ങളുടെ ദൃഷ്ടി ലഗ്നത്തിനുണ്ടായാൽ കളവുപോയ ദ്രവ്യം നശിച്ചുപോയി എന്നും തിരികെ കിട്ടുകയില്ലെന്നും മേൽപറഞ്ഞ സ്ഥാനങ്ങളിൽ ശുഭഗ്രഹങ്ങൾ നിൽക്കുകയും നോക്കുകയും ചെയ്താൽ ദ്രവ്യം നശിച്ചിട്ടില്ലെന്നും തിരികെ കിട്ടുമെന്നും പറയണം. ഇവിടെ ശുഭന്മാരും പാപന്മാരും കൂടിനിന്നാൽ കുറെയെല്ലാം നശിച്ചുപോയി എന്നും ശേഷം ചിലതെല്ലാം തിരികെ കിട്ടിയേക്കുമെന്നും പറഞ്ഞുകൊൾക.

സൗമ്യൈരുച്ചാലയഗൈ ന്നോനശ്യതിമിത്രദൃഷ്ടേ ച
സൗമ്യൈരപിനീചസ്ഥൈ ർവിനഷ്ടമുച്ചാശ്രിതൈരരിഭിഃ ൩൭

ബന്ധുഗ്രഹത്തിന്റെ ദൃഷ്ടിയോടുകൂടിയ ശുഭഗ്രഹം ഉച്ചത്തിൽ നിന്നാൽ കളവുപോയ മുതൽ നശിച്ചിട്ടില്ലെന്നും ശുഭഗ്രഹംതന്നെ ഉച്ചത്തിൽനിൽക്കുന്ന ശത്രുഗ്രഹത്തിന്റെ ദൃഷ്ടിയോടുകൂടി നീചത്തിൽ നിന്നാൽ ദ്രവ്യം നശിച്ചുപോയി എന്നും അറിഞ്ഞുകൊള്ളണം. ഇതുകൊണ്ടുതന്നെ ശേഷം രാശികളിലെ സ്ഥിതിയുടേയും ദൃഷ്ടിയുടേയും ഫലങ്ങളെ യഥോചിതം ചിന്തിച്ചു പറഞ്ഞുകൊൾകയും വേണം.

ലഗ്നാംശേഷ സമാനം ചതുഷ്പദസ്ഥഗ്രഹാശ്ചതുഷ്പദിനം
ജനയന്തിചതുഷ്പാദാൽ ദ്വിപദേചായംക്രമോജ്ഞേയഃ ൩൮

ലഗ്നം മേടം ഇടവം മുതലായ ചതുഷ്പദരാശികളായിരിക്കുകയും ചതുഷ്പാദ് ഗ്രഹങ്ങൾ ചതുഷ്പാദ്രാശിയിൽ നിൽക്കുകയും ചെയ്താൽ ദ്രവ്യം ചതുഷ്പാത്താണെന്നു പറയണം. ഇതുപോലെതന്നെ ലഗ്നം ദ്വിപാദ്രാശിയായിരിക്കുകയും ദ്വിപാദ്ഗ്രഹങ്ങൾ ദ്വിപാദ്രാശിയിൽ നിൽക്കുകയും ചെയ്താൽ ദ്രവ്യം ദ്വിപാത്താണെന്നും പറഞ്ഞുകൊൾക.

ശുക്രശ്ചതുഷ്പദസ്ഥഃ കുരുതേ ഗാമർക്കജോ ബലീവർദ്ദാൻ
സുരഗുരുരസ്താപഗതഃ കുരുതേ തുരഗാശ്രിതാം ചിന്താം. ൰൭

ശുക്രൻ ചതുഷ്പാദ്രാശിയിൽ നിന്നാൽ കളവുപോയതു പശുവാണെന്നും ശനി ചതുഷ്പാദ്രാശിയിൽ നിന്നാൽ കാളയാണെന്നും വ്യാഴം ഏഴാമെടത്തു നിന്നാൽ നഷ്ടദ്രവ്യം കുതിരയാണെന്നും പറഞ്ഞുകൊള്ളണം.

ഗൗരിതിജാംഗലരാശൗ ചരഭവനേ നിർദ്ദിശേന്മഹിഷീം
ദ്വിശരീരേശ്വം ബ്രൂയാൽ സരീസൃപർക്ഷേ ചതുഷ്പദിനഃ ൰൮

ലഗ്നം ജാംഗലരാശിയായാൽ നഷ്ടദ്രവ്യം പശുവോ കാളയോ ആണെന്നും ചരരാശിയായാൽ എരുമയാണെന്നും ഉഭയരാശിയായാൽ കുതിരയാണെന്നും സരീസൃപരാശിയായാൽ മററു ചതുഷ്പാത്തുക്കളാണെന്നും പറയാവുന്നതാണ്.

ദൃഷ്ടേ സരീസൃപൈസ്സരീസൃപാഖ്യൈർഗ്രഹൈരലങ്കാരാഃ
സിംഹഗതൈരഥവാ ദൃഷ്ടേ കാംസ്യം ഹിരണ്യം വാ. ൰൯

സരീസൃപരാശിയിൽ നിൽക്കുന്ന സരീസൃപഗ്രഹം ലഗ്നത്തെ ദൃഷ്ടിചെയ്യുന്നു എങ്കിൽ നഷ്ടദ്രവ്യം ആഭരണങ്ങളാണെന്നും ചിങ്ങംരാശിയിൽ നിൽക്കുന്ന സരീസൃപഗ്രഹം ലഗ്നത്തെ നോക്കുന്നതായാൽ ദ്രവ്യം ഓട്ടുസാമാനമോ സ്വർണ്ണമോ ആണെന്നും പറയണം.

ഇതി കൃഷ്ണീയശാസ്ത്രേ ദൈവജ്ഞ
വല്ലഭാഖ്യായാം വ്യാഖ്യായാം
ഏകോനത്രിംശോദ്ധ്യായഃ.



# അഥ ത്രിംശോദ്ധ്യായഃ.

## വൃഷഭലഗ്നദ്രവ്യങ്ങൾ.

നഷ്ടം ചതുഷ്പദംസ്യാൽ വൃഷഭഗേ ശുക്രദർശനാദ്വസ്ത്രം
താമ്രംസുരഗുരുദൃഷ്ടേ ബുധേനമണിഭാജനംജ്ഞേയം. ൧

ലഗ്നം ഇടവംരാശിയായാൽ കളവുപോയ ദ്രവ്യം ചതുഷ്പാത്താ ണെന്നും ഈ ഇടവലഗ്നത്തിൽതന്നെ ശുക്രന്റെ ദൃഷ്ടി ഉണ്ടായാൽ ദ്രവ്യം വസ്ത്രമാണെന്നും വ്യാഴത്തിന്റെ ദൃഷ്ടിയുണ്ടായാൽ ചെമ്പാണെ ന്നും ബുധന്റെ ദൃഷ്ടിയുണ്ടായാൽ രത്നഖചിതമായ പാത്രമാണെന്നും പറയണം.

സൌരേണകാളലോഹം ശശിനാസ്ത്രീഭിഃകൃതാ ഹിരണ്യാദ്യം
മൂൎദ്ധാഭരണംപൃഥിവീസുതേനകഥിതസൂത്രകംചൈവ. ൨

ലഗ്നം ഇടവം രാശിയായിരിക്കകയും ശനി നോക്കുകയും ചെ യ്താൽ കളവുപോയതു കാളിതമ്പാണെന്നും ചന്ദ്രൻ നോക്കിയാൽ സ്ത്രീ യാണെന്നും ആദിത്യൻ നോക്കിയാൽ സ്വൎണ്ണമാണെന്നും ചൊവ്വാനോ ക്കിയാൽ ശിരോലങ്കാരവും അരഞ്ഞാണവും ആണെന്നും പറഞ്ഞുകൊ ള്ളണം.

സൌരഗുരുഭ്യാംദൃഷ്ടേഹിരണ്യമപികാചകംരതോവിദ്യാൽ
ഗുരുശുക്രാഭ്യാംദൃഷ്ടേസധാതുതാമ്രേണതദ്വാച്യം. ൩

ലഗ്നം ഇടവമായിരിക്കകയും ശനിയും വ്യാഴവും നോക്കുകയും ചെയ്താൽ നഷ്ടദ്രവ്യം സ്വൎണ്ണവും കാചവും (പളുങ്കുരവും) ആ ണെന്നും വ്യാഴവും ശുക്രനും നോക്കിയാൽ ധാതുദ്രവ്യത്തിനോടുകൂടിയ തും താമ്രസഹിതമായതുമായ ദ്രവ്യമാണെന്നും പറയണം.

ഭൌമശനൈശ്ചരദൃഷ്ടേനാരീജനഭൂഷണാനിതാനിസ്യുഃ
ശശിശുക്രാഭ്യാംദൃഷ്ടേചാമീകരയുക്തവസ്ത്രാണി. ൪

ഇടവലഗ്നത്തിലെയ്ക്കു ചൊവ്വായുടേയും ശനിയുടേയും ദൃഷ്ടിയു ണ്ടായാൽ സ്ത്രീജനങ്ങളുടെ ആഭരണങ്ങളാണു കളവുപോയതു് എന്നും ചന്ദ്രശുക്രന്മാരുടെ ദൃഷ്ടിയുണ്ടായാൽ സ്വൎണ്ണയുക്തങ്ങളായ വസ്ത്രങ്ങ ളാണു് നഷ്ടങ്ങളായതെന്നും പറഞ്ഞുകൊൾക.

ശുക്രദിവാകരദൃഷ്ടേകാഞ്ചനകൃതഭാജനംഹിരണ്യം ച
ശേഷേണോച്ചാദിഭിരപി വാച്യാസ്യാൽ സൎവ്വഭവനേഷു. ൫

ലഗ്നം ഇടവമായിരിക്കുകയും ശുക്രന്റേയും ആദിത്യന്റേയും ദൃഷ്ടി ഉണ്ടായിരിക്കുകയും ചെയ്താൽ കളവുപോയ ദ്രവ്യം സ്വൎണ്ണവും സ്വൎണ്ണപാത്രവും ആണെന്നു പറയാം. ഇവിടെ ശേഷഗ്രഹങ്ങളെക്കൊണ്ടും അവരുടെ ഉച്ചാദിസ്ഥിതികളെക്കൊണ്ടും എല്ലാരാശികളിലേയും ബലാബലങ്ങൾക്കനുസരിച്ചും ദ്രവ്യങ്ങളേയും ചോരനേയും പറഞ്ഞുകൊള്ളണം.

പുരുഷൗ രവിശശിപുത്രൗ നരരാശിഗതൗ നപുംസകൗ സ്ത്ര്യൎക്ഷേ
രവിഗുരുഭൗമാഃ പുരുഷാഃ പുരുഷാലയഗാ ന സന്ദിഗ്ദ്ധാഃ. ൩

ശനിയും ബുധനും ഓജരാശിയിൽനിന്നാൽ പുരുഷന്മാർതന്നെ നിരൂപണീയന്മാരാകുന്നു. ഈ നപുംസകഗ്രഹങ്ങൾ യുഗ്മരാശിയിൽ നിന്നാൽ നപുംസകന്മാർതന്നെ. ഇവരിൽ ശനി നപുംസകനിൽ പുരുഷനും ബുധൻ സ്ത്രീയുമായിരിക്കുകയും ചെയ്യും. ആദിത്യനും വ്യാഴവും ചൊവ്വായും ഓജരാശിയിൽനിന്നാൽ പുരുഷന്മാർതന്നെയാണെന്നു നിസ്സംശയം പറയുകയും ചെയ്യാം. യുഗ്മരാശിയിൽനിന്നാലും ഇവർ പുരുഷന്മാർതന്നെ.

സൎവ്വത്ര ചന്ദ്രശുക്രൗ സ്ത്രീഭാവൗ സൎവ്വഭാവചിന്തായാം
ചലാചലകൂപനദീനാം ചരഭവനാദീനി കൎത്തൄണി. ൪

ചന്ദ്രനും ശുക്രനും ഏതു രാശിയിൽനിന്നാലും ഇവർ സ്ത്രീകൾ തന്നെയായിരിക്കും. ചരരാശികളെക്കൊണ്ടു കുളം, ചാലു മുതലായ അല്പ ജലാശയങ്ങളേയും സ്ഥിരരാശികളെക്കൊണ്ടു കിണറിനേയും ഉഭയരാശികളെക്കൊണ്ടു ജലാശയങ്ങളായ നദികളേയും നിരൂപിക്കുകയും ചെയ്യാം.

## മിഥുനലഗ്നദ്രവ്യം.

ഗാന്ധൎവ്വദൂതലേഖക നാരീപ്രതിഹാരിശില്പിമിഥുനാനാം
ആഭരണാനി വിലഗ്നേ മിഥുനേ സ്യുൎത്താനി ബുധദൃഷ്ടേ. ൫

ലഗ്നം മിഥുനമായിരിക്കുകയും ബുധന്റെ ദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ പാട്ടുകാരൻ, ദൂതൻ, എഴുത്തുകാരൻ, മനുഷ്യൻ, ദ്വാസ്ഥൻ (വാതിൽ കാക്കുന്നവൻ) ശില്പി എന്നീ വൎഗ്ഗത്തിലുള്ള സ്ത്രീപുരുഷന്മാരുടെ ആഭരണങ്ങളാണു് കളവുപോയതെന്നു പറയണം.

ഭഗ്നാവസ്ത്രംഭ്രമേസ്സ്യത്തേനാകനാകംയമേനാലോഹംസ്യാൽ
കനകംഗുരുണാരവിണാ ചതുഷ്പദംവസ്ത്രമുഡുപതിനാ. ൬

ലഗ്നം മിഥുനമായിരിക്കുകയും ശുക്രൻ നോക്കുകയും ചെയ്താൽ

അക്കാദമി

ദ്രവ്യം വസ്ത്രമാണെന്നും ചൊവ്വാ നോക്കിയാൽ സ്വർണ്ണമാണെന്നും ശനിനോക്കിയാൽ ഇരുമ്പാണെന്നും വ്യാഴംനോക്കിയാൽ സ്വർണ്ണമാണെന്നും ആദിത്യൻ നോക്കിയാൽ ചതുഷ്പാത്താണെന്നും ചന്ദ്രൻ നോക്കിയാൽ വസ്ത്രമാണെന്നും പറയാം.

യമബുധദൃഷ്ടേ ജ്ഞാത ംസുവർണ്ണമിതരൈർബ്ബുധേനമിഥുനഗതൈഃ
വാച്യംഗ്രഹൈഃപ്രമാണം പ്രവേശരൂപാലയാകാരൈഃ. ൫൦

ലഗ്നം മിഥുനമായിരിക്കുകയും ശനിയും ബുധനുംകൂടി നോക്കുകയും ചെയ്താൽ ദ്രവ്യം സ്വർണ്ണമാണെന്നുപറയണം. മിഥുനത്തിൽനിൽക്കുകയും നോക്കുകയും ചെയ്യുന്ന മററു ഗ്രഹങ്ങളെക്കൊണ്ടും ഈ പറഞ്ഞപ്രകാരം പ്രവേശം രൂപം വാസം ആകൃതി മുതലായവയേയും യഥാവിധി ചിന്തിച്ചു പറഞ്ഞുകൊൾകയും വേണം.

കർക്കടകലഗ്നദ്രവ്യം.

കർക്കിന്യുദയം പ്രാപ്തേ ഹ്യാരാമോദ്യാന ഭൂമിയാതസ്യ
നഷ്ടം കനകാഭരണം ദാസ്യാമുഷിതം ജലാഭ്യാശേ. ൫൧

ലഗ്നം കർക്കടകമായിരുന്നാൽ പൂങ്കാവിലോ ഉദ്യാനത്തിലോ പോയിരുന്ന സമയം സ്വർണ്ണാഭരണം ജലസമീപത്തിൽവച്ചു കളവുപോയി എന്നും അതിനെ ദാസി അപഹരിച്ചു സൂക്ഷിച്ചുവച്ചിട്ടുണ്ടെന്നും പറയണം.

ശശിനേക്ഷിതേ കുളീരേ ജലഗതമഥതത്ര സംസ്ഥിതോഭൃദയാൽ
പുഷ്പസമീപേ ഭോജ്യൈഃ സുഹൃദാന്തു സമാഗമോ ഭവതി. ൫൨

ലഗ്നം കർക്കടകമായിരിക്കുകയും അവിടെ ചന്ദ്രൻ നിൽക്കുകയും അല്ലെങ്കിൽ നോക്കുകയും ചെയ്താൽ നഷ്ടദ്രവ്യം ജലഗതമാണെന്നു പറയണം. ആരാമത്തിലുള്ള പുഷ്പങ്ങളുടെ സമീപത്തിൽ ഭോജ്യദ്രവ്യങ്ങളോടുകൂടെ ബന്ധുക്കളുടെ സമാഗമം ഉണ്ടാകുമെന്നും പറഞ്ഞുകൊൾക.

ശുക്രേണ യുതേനാസ്മാ യമേന ദാസ്യാദഭിജ്ഞേനാരഗിയോഗേ
സുഹൃദാ ഗുരുണാമുഷിതം ശശിജ്ഞേനതു സൂപകാരേണ. ൫൩

ലഗ്നം കർക്കടകമായിരിക്കുകയും അവിടെ ശുക്രൻ നിൽക്കുകയും ചെയ്താൽ ചോരൻ സ്ത്രീയാണെന്നും അവിടെ ശനി നിന്നാൽ ദാസിയാണെന്നും ആദിത്യൻ നിന്നാൽ ബ്രാഹ്മണനാണെന്നും വ്യാഴംനിന്നാൽ ബന്ധുവാണെന്നും ബുധൻനിന്നാൽ അടുക്കളക്കാരനാണെന്നും പറയാം.

ഉദകേ ഭൃഗുണായുക്തേ ശുഷ്കതടാകേ ക്ഷ്ഭൌമസംയുക്തേ
ഉദ്യാനേ ബുധയുക്തേ സ്നാനഗൃഹേ ചന്ദ്രസംയുക്തേ. ൧൮

ലഗ്നം കൎക്കടകമായിരിക്കുകയും അവിടെ ശുക്രൻ നിൽക്കുകയും ചെയ്താൽ കളവുപോയ ദ്രവ്യം വെള്ളത്തിലുണ്ടെന്നും അവിടെ ആദിത്യനോ ചൊവ്വായോ നിന്നാൽ പൊട്ടക്കുളത്തിലുണ്ടെന്നും ബുധൻനിന്നാൽ പൂങ്കാവിലുണ്ടെന്നും ചന്ദ്രൻനിന്നാൽ കുളിപ്പുരയിൽ (കുളപ്പുരയിൽ) ഉണ്ടെന്നും പറഞ്ഞുകൊൾക.

ശശിവീക്ഷിതേ ഹിരണ്യം ബുധേന സഹവീക്ഷണേമണിമ്മുക്താ
ലോഹോപസ്കരമേസിതേനാഭരണമാശു ശുക്രേണ. ൧൯

ലഗ്നം കൎക്കടകമായിരിക്കുകയും ചന്ദ്രൻ നോക്കുകയും ചെയ്താൽ കളവുപോയ ദ്രവ്യം സ്വൎണ്ണമാണെന്നും ബുധൻ നോക്കിയാൽ മുത്തുമണിയാണെന്നും ശനി നോക്കിയാൽ ഇരുമ്പും വ്യഞ്ജനപ്പൊടിയുമാണെന്നും ശുക്രൻ നോക്കിയാൽ വസ്ത്രമാണെന്നും പറഞ്ഞുകൊൾക.

ഹിബുകേ നിധാനമുദയേ കനകം മേഷൂരണേ ഹിരണ്യംസ്യാൽ
ജാമിത്രേചോപസ്കരമാഹുർഗ്രഹവജ്ജിതേമുനയഃ. ൨൦

ലഗ്നം കൎക്കടകമായിരിക്കുകയും അവിടെ ഗ്രഹമില്ലാതെ വരികയും ചെയ്താൽ കേന്ദ്രത്തിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ദ്രവ്യത്തെ പറയേണ്ടതാകുന്നു. നാലാമെടത്തു നിൽക്കുന്ന ഗ്രഹത്തെക്കൊണ്ടു നിധിയേയും ലഗ്നംകൊണ്ടു കനകത്തെയും പത്താമെടംകൊണ്ടു സ്വൎണ്ണത്തെയും ഏഴാമെടംകൊണ്ടു വ്യഞ്ജനപ്പൊടിയേയും പറഞ്ഞുകൊള്ളണം.

## സിംഹലഗ്നദ്രവ്യം.

സിംഹസ്യാദ്യവിലഗ്നേ കനകംമദ്ധ്യേഹിരണ്യമിതിവാച്യം
ആഭരണം തൃതീയേ ഗ്രഹാഹിതേസൎവ്വദാജ്ഞേയം. ൨൧

ലഗ്നം ചിങ്ങത്തിൽ ആദ്യദ്രേക്കാണമായിരുന്നാൽ കളവുപോയ മുതൽ കനകമാണെന്നും മദ്ധ്യദ്രേക്കാണമായാൽ സ്വൎണ്ണമാണെന്നും അന്ത്യദ്രേക്കാണമായാൽ വസ്ത്രമാണെന്നും പറഞ്ഞുകൊള്ളണം. ഇവിടെ ചിങ്ങത്തിൽ ഗ്രഹംനിൽക്കുന്നില്ലെങ്കിൽ ഈ പറഞ്ഞപ്രകാരമാണു് ദ്രവ്യനിൎണ്ണയം ചെയ്യേണ്ടതെന്നും അറിഞ്ഞുകൊൾക.

കനകംതാമ്രംരജതം മണിരായസകാംസ്യപാത്രസീസാനി
ആദിത്യഭൌമസുരഗുരു ബുധയമശശിശുക്രസംയുക്തേ. ൨൨

ലഗ്നം ചിങ്ങമായിരിക്കുകയും അവിടെ ആദിത്യൻ നിൽക്കുക

യ്യും ചെയ്താൽ കളവുപോയ ദ്രവ്യം കനകമാണെന്നും ചൊവ്വാ നിന്നാൽ ചെമ്പാണെന്നും വ്യാഴംനിന്നാൽ വെള്ളിയാണെന്നും ബുധൻ നിന്നാൽ രത്നമാണെന്നും ശനിനിന്നാൽ ഇരുമ്പുസാമാനമാണെന്നും ചന്ദ്രൻനിന്നാൽ ഓട്ടുപാത്രമാണെന്നും ശുക്രൻനിന്നാൽ ഈയ്യമാണെന്നും പറയണം.

സൂര്യഃ പശ്യതിയദിവാ കനകംസൌരസ്സൌവർണ്ണംവിദ്യാൽ
സൌമ്യേനമഹാർഘ്യം ശുക്രേണാംബരാദനംചൈവ. ൮൯

ലഗ്നം ചിങ്ങമായിരിക്കയും ആദിത്യൻ നോക്കുകയും ചെയ്താൽ നഷ്ടദ്രവ്യം കനകമാണെന്നും ശനി നോക്കിയാൽ സ്വർണ്ണമാണെന്നും ബുധൻ നോക്കിയാൽ സ്വർണ്ണഭേദമാണെന്നും ശുക്രൻ നോക്കിയാൽ വസ്ത്രമാണെന്നും പറഞ്ഞുകൊള്ളണം.

ദേവതിഹിരണ്യം ശശിനാ ഭൗമേനതു കാഞ്ചനം പ്രഭൂതംസ്യാൽ
ദൃഷ്ടേവാക്കേനയുതേ കനകം സിംഹേ വിജാനീയാൽ. ൯൦

ലഗ്നം ചിങ്ങമായിരിക്കുകയും ചന്ദ്രൻ നോക്കുകയും ചെയ്താൽ കളവുപോയ മുതൽ സ്വർണ്ണമായിരിക്കും. ചൊവ്വാ മേൽപ്രകാരം സിംഹലഗ്നത്തെ നോക്കിയാലും ദ്രവ്യം സ്വർണ്ണംതന്നെ. ആദിത്യൻ ചിങ്ങത്തിൽ നിന്നാലും നോക്കിയാലും സ്വർണ്ണമാണെന്നുള്ളതും നിസ്സംശയമാകുന്നു.

ആദിത്യശുക്രദൃഷ്ടേ ചാമീകരമംബരം ച നിർദ്ദേശ്യം
ബുധദൃഷ്ടേതു സുവർണ്ണം മുക്താമണയസ്തഥാജ്ഞേയാഃ. ൯൧

ലഗ്നം ചിങ്ങമായിരിക്കുകയും ആദിത്യനും ശുക്രനുംകൂടി നോക്കുകയുംചെയ്താൽ നഷ്ടദ്രവ്യം സ്വർണ്ണവും വസ്ത്രവുമായിരിക്കും. ബുധന്റെ ദൃഷ്ടികൊണ്ടു സ്വർണ്ണവും മുത്തുമണികളും പറഞ്ഞുകൊൾകയും വേണം.

ചന്ദ്രേക്ഷിതേഹിരണ്യം വസ്ത്രംയമവീക്ഷിതേതപ്രയോഭാണ്ഡം
സോപസ്കരമഥഗുരുണാ കുജേനകനകായുധംവാച്യം. ൯൨

ലഗ്നം ചിങ്ങമായിരിക്കുകയും ചന്ദ്രന്റെ ദൃഷ്ടിവരികയും ചെയ്താൽ ദ്രവ്യം സ്വർണ്ണവും വസ്ത്രവും ആയിരിക്കും. ശനിയുടെ ദൃഷ്ടിയുണ്ടായാൽ ഇരുമ്പുപാത്രവും വ്യഞ്ജനപ്പൊടികളും പറയാം. വ്യാഴത്തിന്റെ ദൃഷ്ടിയുണ്ടായാലും ചൊവ്വായുടെ ദൃഷ്ടിയുണ്ടായാലും സ്വർണ്ണായുധങ്ങളെ പറയണം.

## ധനുലഗ്നദ്രവ്യം.

ശില്പചതുഷ്പദമുക്താ കാഞ്ചനമണിഭാണ്ഡകംധനുഷി
ഗുരുണായുക്തേലഗ്നേ ഹിരണ്യമപ്യാശനസാസനായുക്തേ. ൯൩

ലഗ്നം ധനുവായിരിക്കുകയും അവിടെ വ്യാഴം നിൽക്കുകയും ചെയ്താൽ ശില്പസാധനങ്ങളും ചതുഷ്പാത്തുകളും മുത്തുമണികളും സ്വൎണ്ണവും രത്നപാത്രവും കളവുപോയി എന്നു പറയണം. അവിടെ ശുക്രൻ നിന്നാൽ നഷ്ടദ്രവ്യം സ്വൎണ്ണമായിരിക്കുകയും ചെയ്യും.

ഹൈരണ്യായുധകനകം രവിണാസഹശോണഭാണ്ഡമപിവാച്യം
ജീൎണ്ണസ്ത്രീദാസീ വാ ചാപവിലഗ്നേഗതേരാഹൌ. ൨൪

ലഗ്നം ധനുവായിരിക്കുകയും അവിടെ ആദിത്യൻ നിൽക്കുകയും ചെയ്താൽ സ്വൎണ്ണായുധവും സ്വൎണ്ണവുമാണു കളവുപോയതെന്നുപറയാം. അവിടെ ആദിത്യൻനിന്നാൽ നഷ്ടദ്രവ്യം പാത്രമായിരിക്കും. രാഹു ധനുവിൽ ലഗ്നസ്ഥനായിനിന്നാൽ വൃദ്ധസ്ത്രീയോ ദാസിയോ ആണെന്നും പറഞ്ഞുകൊൾക.

സൌമ്യേനസൎവ്വശില്പാ മൌക്തികമണയശ്ചസൂരിഭിഃകഥിതാഃ
കവചംധനുശ്ചദന്തം ചൎമ്മ ചഭൌമേനകനകംച. ൨൫

ലഗ്നം ധനുവായിരിക്കുകയും അവിടെ ബുധൻ നിൽക്കുകയും ചെയ്താൽ എല്ലാവിധത്തിലുള്ള ചിത്രങ്ങളും മുത്തുമണികളും കളവുപോയി എന്നു പറയണം. അവിടെത്തന്നെ ചൊവ്വാ നിന്നാൽ ചട്ട, വില്ല്, കൊമ്പ്, പല്ല്, തുകൽ, സ്വൎണ്ണം ഇവയുടെ നഷ്ടത്തെ പറഞ്ഞുകൊള്ളണം.

മകരലഗ്നദ്രവ്യം.

മകരോദയേസുവൎണ്ണം ഭൂഷണശയനീയസീസവസ്ത്രാണി
സ്ഥാനാരകൂടലോഹക കാംസ്യത്രപുകാണിജാനീയാൽ. ൨൬

സൌരേണയുതേതസ്മിൻ ബുധസൌരാഭ്യാംചഹാടകദ്രവ്യം
ഭോജനഭാണ്ഡംവിദ്യാൽ ശുക്രാൎക്കിഭ്യാംസമായുക്തേ. ൨൭

ലഗ്നം മകരമായിരിക്കുകയും ശനി നിൽക്കുകയും ചെയ്താൽ സ്വൎണ്ണഭൂഷണങ്ങൾ; കട്ടിൽ, മെത്ത, പായ്, ഈയം, വസ്ത്രം, പിത്തള, ഇരുമ്പ് ഓട്ടുപാത്രം, നാകം, മുതലായവ കളവുപോയി എന്നു പറയണം. അവിടെ ബുധനും ശനിയുംകൂടെ നിന്നാൽ സ്വൎണ്ണസാധനങ്ങൾതന്നെ എന്നും ശുക്രനും ശനിയുംകൂടെ നിന്നാൽ ഭക്ഷണപാത്രം (കിണ്ണം തളിക മുതലായവ)എന്നും പറഞ്ഞുകൊള്ളണം.

രവിരവിജാഭ്യാംയുക്തേ സുവൎണ്ണമഥവാചതുഷ്പദം ചൈവ
ഗുരോസ്സൌരതനയാഭ്യാം യുക്തേവജ്രം വദന്തികനകേന. ൨൮

ലഗ്നം മകരമായിരിക്കുകയും അവിടെ ആദിത്യനും ശനിയും കൂ

ടെ നില്ക്കുകയും ചെയ്താൽ സ്വർണ്ണവും ചതുഷ്പാത്തുകളും കളവുപോയി എന്നും അവിടെ ശുക്രനും ശനിയുംകൂടി നിന്നാൽ സ്വർണ്ണയുക്തമായ വജ്രം (വൈരക്കല്ല്) നഷ്ടമായി എന്നും പറയണം.

കാചകൃതാഭരണാനാം വിനാശമാചക്ഷതേമുനയഃ.
കാളായസമക്സൂതേ ചന്ദ്രേവസ്ത്രം ബുധേതുമണിഭാണ്ഡം. ൨൯

ലഗ്നം മകരമായിരിക്കയും ശുക്രനും ശനിയുംകൂടി നിൽക്കുകയും ചെയ്താൽ കാചകൃതമായ ആഭരണമെന്നു പറയാം. ലഗ്നം മകരമായിരിക്കുകയും ശനി നോക്കുകയും ചെയ്താൽ കളവുപോയതു് കാരിരുമ്പും ചന്ദ്രൻ നോക്കിയാൽ വസ്ത്രവും ബുധൻ നോക്കിയാൽ രത്നപാത്രവുമായിരിക്കുമെന്നു പറയണം.

ശുക്രേഗന്ധദ്രവ്യം ഭൗമേലാക്ഷാരവൗതുകനകംച
ഉച്ചേസ്ഥിതപാപശ്ച്യേൽ ജീവേവാനീചാശ്രിതോമഹിഷീ. ൩൦

ലഗ്നം മകരമായിരിക്കുകയും ശുക്രൻ നോക്കുകയും ചെയ്താൽ കളവുപോയതു സുഗന്ധദ്രവ്യമാണെന്നും ചൊവ്വാ നോക്കിയാൽ അരക്കാണെന്നും ആദിത്യൻ നോക്കിയാൽ കനകമാണെന്നും പറയണം. ഇവിടെ ലഗ്നം മകരമായിരിക്കുകയും വ്യാഴം കൎക്കടകത്തിൽ നിന്നുനോക്കുകയോ മകരത്തിൽ നിൽക്കുകയോചെയ്താലും കളവുപോയതു് എരുമയാണെന്നു പറഞ്ഞുകൊള്ളണം.

നീചോച്ചഗതേനാപിച യമേനദൃഷ്ടേഭവേന്മഹിഷീ
അത്യുച്ചസ്ഥാനേവാ ചന്ദ്രേനീചേംഗനാവിനിർദ്ദിഷ്ടാ. ൩൧

ലഗ്നം മകരമായിരിക്കുകയും ശനി തുലാത്തിലോ മേടത്തിലോ നിന്നു ലഗ്നത്തെ നോക്കുകയും ചെയ്താലും കളവുപോയ ദ്രവ്യം എരുമയാണെന്നുപറയണം. അതുപോലെതന്നെ ചന്ദ്രൻ അത്യുച്ചസ്ഥാനത്തിലൊ അതിനീചത്തിലോ നിന്നാലും സ്ത്രീയെത്തന്നെ നിർദ്ദേശിച്ചുകൊൾകയും വേണം.

ഉച്ചേനീചെവാപിച ശുക്രേയോഷിൽ സദാസമാദേശ്യാ
അശ്വതരീസ്യാൽ സൗമ്യേ സ്വോച്ചേനീ ചേദ്ധ്രവാസതതം. ൩൨

ഉച്ചത്തിലോ നീചത്തിലോ ശുക്രൻ എവിടെ നിന്നാലും സ്ത്രീയെത്തന്നെയാണു് പറയേണ്ടതു്. അതുപോലെതന്നെ ബുധൻ നീചോച്ചങ്ങളിൽ എവിടെ നിന്നാലും കുതിരക്കുട്ടിയെത്തന്നെ പറഞ്ഞുകൊൾകയും വേണം.

## ശേഷലഗ്നദ്രവ്യം.

സംയോഗോദ്ധപിശരീരെ ചരോത്ഥബാഹ്യസ്ഥിരെ ചാന്തഃ
മേഷവദഷ്ടമരാശിർവൃഷേണതുല്യസ്തുലാഫലതഃ. ൩൩

കന്യാമിഥുനേനസമം ധനുഷാമീനോമൃഗേണഘടഃ
സ്വാംശം ചന്ദ്രഃ പശ്യേൽ സുവർണ്ണമാദിത്യദർശനേ താമ്രം ൩൪

ഗുരുവീക്ഷണേ സുവർണ്ണം ഭൃഗുണാനാസ്ത്യാക്ഷിണാ കാംസ്യം
ശുക്രാംശേ ഭൃഗുദൃഷ്ടേ നാരീപുരുഷൗ തു താമ്രമർക്കേണ. ൩൫

ലഗ്നം ഉഭയരാശിയായാൽ ചോരൻ സമീപവാസി എന്നും ചരരാശിയായാൽ ദൂരസ്ഥനെന്നും സ്ഥിരരാശിയായാൽ സ്വഗൃഹത്തിൽതന്നെ ഉള്ളവനെന്നും പറയണം. ഇവിടെ മേടം മുതലായ ചിലരാശികളുടെ ദ്രവ്യങ്ങളെ മാത്രമാണല്ലോ മുൻപ് പറഞ്ഞിട്ടുള്ളതു്. ഇതിൽ പറഞ്ഞിട്ടില്ലാത്തരാശികളിൽ വൃശ്ചികത്തെ മേടത്തെപ്പോലെയും തുലാത്തിനെ ഇടവത്തെപ്പോലെയും കന്നിയെ മിഥുനത്തെപ്പോലെയും മീനത്തെ ധനുവിനെപ്പോലെയും കുംഭത്തെ മകരത്തിനെപ്പോലെയും വിചാരിച്ചു മുമ്പുപറഞ്ഞപ്രകാരം ഉള്ള ഗ്രഹയോഗദൃഷ്ടികൾക്കനുരൂപമായ ദ്രവ്യങ്ങളെ ചിന്തിച്ചുകൊള്ളണം. ചന്ദ്രൻ തന്റെ അംശകത്തെനോക്കിയാൽ ദ്രവ്യം സ്വർണ്ണവും ആ അംശത്തെത്തന്നെ ആദിത്യൻ നോക്കിയാൽ ചെമ്പും വ്യാഴം നോക്കിയാൽ സ്വർണ്ണവും ശുക്രൻ നോക്കിയാൽ സ്ത്രീയും ശനിനോക്കിയാൽ ഓട്ടുസാമാനവും ആണെന്നുപറയാം. ശുക്രൻ തന്റെ അംശകത്തെനോക്കിയാൽ ദ്രവ്യം സ്ത്രീ പുരുഷന്മാരും ആദിത്യൻ നോക്കിയാൽ താമ്രവും ആയിരിക്കും.

ചന്ദ്രാത്മജേനവാഹന മുഡുപതിദൃഷ്ടേഭവേദ്വസ്ത്രം
ഗുരുഭൗമാഭ്യാം ദൃഷ്ടേ സുവർണ്ണമുശനോംശകേ വിനിർദ്ദിഷ്ടം. ൩൬

ശുക്രാംശകത്തെ ബുധൻ നോക്കിയാൽ കളവുപോയ ദ്രവ്യം വാഹനമാണെന്നും ചന്ദ്രൻ നോക്കിയാൽ വസ്ത്രമാണെന്നും വ്യാഴമോ ചൊവ്വായൊ നോക്കിയാൽ സ്വർണ്ണമാണെന്നും പറഞ്ഞുകൊള്ളണം.

ആത്മാംശകേസുവർണ്ണം ഗുരുണാ രവിവീക്ഷിതേകനകം
ശശിനാദുകൂലവസ്ത്രം ഭൃഗുഭൗമാഭ്യാം ച കാഞ്ചനം ദൃഷ്ടേ. ൩൭

വ്യാഴം തന്റെ അംശകത്തെ നോക്കിയാൽ കളവുപോയ ദ്രവ്യം സ്വർണ്ണമായിരിക്കും. അവിടെത്തന്നെ ആദിത്യൻ നോക്കിയാൽ നഷ്ട ദ്രവ്യം കനകമായിരിക്കും. അതുപോലെ തന്നെ ചന്ദ്രദൃഷ്ടിയുണ്ടായാൽ ദ്രവ്യം വസ്ത്രമാണെന്ന് പറയണം. ശുക്രനും ചൊവ്വായും നോക്കിയാൽ ദ്രവ്യം സ്വർണ്ണമായിരിക്കുകയും ചെയ്യും.

ഭാസ്സംശസ്ഥതദൃഷ്ടേ വിരാഗഭാണ്ഡം ചകാഷ്ഠകൃതം
ഭൗമസ്യാംശം പശ്യേൽ കനകം സൂര്യോഗുരുശ്ചേതൽകുരുതേ. ൨൮

വ്യാഴത്തിന്റെ അംശകത്തെ ശനി നോക്കിയാൽ വിരാഗപാത്രവും മരംകൊണ്ടുണ്ടാക്കിയ പാത്രവും കളവുപോയി എന്നു പറയണം. കുജന്റെ അംശകത്തിൽ കുജൻ നോക്കിയാലും ആദിത്യനോ വ്യാഴമോ നോക്കിയാലും കളവുപോയതു സ്വർണ്ണമാണെന്നു പറഞ്ഞുകൊൾക.

ഇന്ദുർവ്വസ്ത്രം കുരുതേ ഭൗമസ്താമ്രം ഭൃഗുസ്ത്രീം
സ്വാംശം വീക്ഷേദാർക്കിർല്ലോഹം സൂര്യേക്ഷണേ തരുജം. ൨൯

കുജാംശകത്തിൽ ചന്ദ്രദൃഷ്ടിയുണ്ടായാൽ കളവുപോയതു വസ്ത്രവും ചൊവ്വാ നോക്കിയാൽ താമ്രവും ശുക്രൻ നോക്കിയാൽ സ്ത്രീയും ആണെന്നു പറയണം. ശനിയുടെ അംശകത്തിൽ ശനിയുടെ ദൃഷ്ടിയുണ്ടായാൽ ദ്രവ്യം ഇരുമ്പും ആദിത്യന്റെ ദൃഷ്ടിയുണ്ടായാൽ വൃക്ഷജമായ ദ്രവ്യവുമായിരിക്കും.

ചന്ദ്രേണ മണ്ഡലം സ്യാൽ ഗുരുണാദൃഷ്ടേ പ്രവാളമിതിവാച്യം
പ്രവദന്ത്യാഭരണാനി ക്ഷോണീപുത്രേണ സംദൃഷ്ടേ. ൩൦

ശനിയുടെ അംശകം ചന്ദ്രദൃഷ്ടമായാൽ കളവുപോയ ദ്രവ്യം വൃത്താകൃതിയിലുള്ളതാണെന്നും ഗുരുദൃഷ്ടമായാൽ പവിഴം എന്നും കുജദൃഷ്ടമായാൽ ആഭരണങ്ങളെന്നും പറഞ്ഞുകൊള്ളണം. ഇങ്ങിനെ രാശിഗ്രഹയോഗദൃഷ്ടികളെക്കൊണ്ടു പലപ്രകാരേണയുള്ള ദ്രവ്യങ്ങളുടെ ലക്ഷണത്തെ ഇവിടെ വിവരിച്ചു. സാധാരണപ്രശ്നം നഷ്ടപ്രശ്നം മുഷ്ടിപ്രശ്നം മുതലായ എല്ലാ പ്രശ്നങ്ങളിലും ഇതുകൊണ്ടാണു ദ്രവ്യങ്ങളെ നിരൂപിക്കേണ്ടതു്. ഇങ്ങിനെ പലവിധത്തിലും പലരൂപത്തിലുമുള്ള ദ്രവ്യങ്ങളുടെ രൂപത്തെ പറഞ്ഞതിൽ പലതും അന്യോന്യവിരോധമായി വരാനിടയുണ്ടു്. അവിടെയെല്ലാം യോഗത്തിന്റേയും ലക്ഷണത്തിന്റേയും ആധിക്യമനുസരിച്ചാണു ദ്രവ്യത്തെ നിർണ്ണയിക്കേണ്ടതു്. രണ്ടുമൂന്നുലക്ഷണങ്ങൾ യോജിച്ചുവന്നാൽ അതിനെത്തന്നെ സ്ഥിരപ്പെടുത്തി പറഞ്ഞുകൊൾകയും വേണം "ഏകേനലക്ഷണേനാപി സർവ്വജ്ഞോപി ന ശക്യതേ തസ്മാൽ ബഹുവിധൈർല്ലക്ഷ്യലക്ഷണൈർന്നിർദിശേൽ ബുധഃ" എന്നും "സ്ഫുടമിഹ ഭവതി ദചിത്രിസംവാദഭാവാൽ" എന്നും ഉള്ള അഭിയുക്തവചനങ്ങൾ സർവ്വത്ര സ്മരണീയങ്ങളാകുന്നു.

ഇതി കൃഷ്ണീയ ശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ത്രിംശോദ്ധ്യായഃ.

---

## അഥ ഏകത്രിംശോദ്ധ്യായഃ.

### രാശിഗ്രഹാക്ഷരങ്ങൾ.

വർഗ്ഗാഃ കചടതപാദ്യാഃ ലോഹിതഭൃഗുസൗമ്യജീവസൗരാണാം
സൂക്ഷ്മസ്യാകാരാദ്യാഃ ശശിനോ യവർണ്ണാദയഃ കാരാദ്യാഃ. ൧

അകാരാദികളായ സ്വരാക്ഷരങ്ങളെല്ലാം സൂക്ഷ്മനുള്ളതാകുന്നു. എന്നാൽ ഋ ഌ ൡ ഈ മൂന്ന് അക്ഷരങ്ങൾ സാധാരണമായി പേരിന്റെ ആദിയിൽ സംഭാവ്യമല്ലായ്കയാൽ അ, ആ, ഇ ഈ ഉ ഊ ഋ എ ഐ ഒ ഔ അം ഈ പന്ത്രണ്ടക്ഷരങ്ങൾ മാത്രമേ സൂക്ഷ്മാക്ഷരങ്ങളായി വിചാരിക്കേണ്ടതുള്ളൂ. കുജന് ക, ഖ, ഗ, ഘ, ങ എന്നീ അഞ്ചക്ഷരങ്ങളും ശുക്രന് ച, ഛ, ജ, ഝ, ഞ എന്നീ അഞ്ചക്ഷരങ്ങളും ബുധന് ട, ഠ, ഡ, ഢ, ണ എന്നീ അഞ്ചക്ഷരങ്ങളും വ്യാഴത്തിന് ത, ഥ, ദ, ധ, ന എന്നീ അഞ്ചക്ഷരങ്ങളും ശനിയ്ക്ക് പ, ഫ, ബ, ഭ, മ എന്നീ അഞ്ചക്ഷരങ്ങളും വിചാരിക്കേണ്ടതാകുന്നു. യ എന്നു മുതൽ ഉള്ള ശേഷം അക്ഷരങ്ങളെല്ലാം ചന്ദ്രന്റേതുമാണ്. ഇവിടെ യ, ര, ല, വ എന്ന നാലക്ഷരങ്ങൾ ചന്ദ്രന്റേതും ശ എന്നു മുതൽ ഉള്ള ശേഷം അക്ഷരങ്ങൾ രാഹുവിന്റേതുമാണെന്ന് പക്ഷാന്തരവുമുണ്ട്.

മേഷാദൗ ദ്വാദശകേ കാദീൻ വിനിയോജയേദ്വർണ്ണാൻ
ഇത്യേവം ബ്രുവതേന്യേ പരേതു ലഗ്നാദിമിച്ഛന്തി. ൨

ക എന്നു തുടങ്ങിയുള്ള വർഗ്ഗാക്ഷരങ്ങളേയും അകാരാദികളായ സ്വരാക്ഷരങ്ങളേയും ക്രമേണ മേഷാദിരാശികളെക്കൊണ്ടു പറയണം. ചില ആചാര്യന്മാർ ലഗ്നാദിയായിക്കണക്കാക്കണമെന്നും അഭിപ്രായം ഉണ്ട്. ഇതിനെ ഒന്നുകൂടി വ്യക്തമാക്കി പറയാം. മേടത്തിന് അ-ആ-ഇ-ഈ-ശ-ഈ അക്ഷരങ്ങൾ അഞ്ചും ഇടവത്തിന് ഉ-ഊ-ഋ-ഷ-ഈ നാലും മിഥുനത്തിന് ൠ-ഌ-ൡ-സ-ഈ നാലും കർക്കടകത്തിന് എ-ഐ-ഹ-ഈ മൂന്നും ചിങ്ങത്തിന് ഒ-ഔ-ള-ഈ മൂന്നും കന്നിയ്ക്ക് അം-അഃ-ക്ഷ-ഈ മൂന്നും തുലാത്തിന് ക, ഖ, ഗ, ഘ, ങ ഈ കവർഗ്ഗങ്ങൾ അഞ്ചും വൃശ്ചികത്തിന് ച, ഛ, ജ, ഝ, ഞ, എന്നീ അഞ്ചും ധനുവിന് ട, ഠ ഡ, ഢ, ണ, ഈ അഞ്ചും മകരത്തിന് ത, ഥ, ദ, ധ, ന, ഈ അഞ്ചും കുംഭത്തിന് പ, ഫ, ബ, ഭ, മ ഈ അഞ്ചും മീനത്തിന് യ, ര, ല, വ എന്നീ നാലും അക്ഷരങ്ങളാണ് പേരിന്റെ ആദ്യക്ഷരമായി പറയേണ്ടതു് എന്നു സാരം.

മേഷാദിഷു നവഭാഗേ സ്വാംശാദവർണ്ണാഃ ക്രമേണസമഭിഹിതാഃ
വർഗ്ഗചപരിസമാപ്തേ പൂർവ്വവദാഭ്യന്തരേഭ്യഃ. ൨

ഇവിടെ മുൻപ് ഗ്രഹങ്ങൾക്ക ഓരോവർഗ്ഗങ്ങളിലുള്ള അക്ഷരംവീതമാണ് പറഞ്ഞത്. അവിടെ ഗ്രഹം ഓജരാശിയിലോ ഓജാംശകത്തിലോ നിന്നാൽ ആ വർഗ്ഗത്തിലെ ഒന്ന് മൂന്ന് അഞ്ച് എന്നീ ഓജാക്ഷരങ്ങളെയും യുഗ്മരാശ്യംശകത്തിൽ നിന്നാൽ രണ്ട് നാല് എന്നീ യുഗ്മാക്ഷരങ്ങളെയും പറഞ്ഞുകൊള്ളണം. ഇവിടെ ഓജയുഗ്മഗണനം ലഗ്നാൽമുതൽ വേണമെന്നും ആചാര്യാഭിപ്രായമുണ്ട്. സൂര്യചന്ദ്രന്മാർക്ക് ഈ വ്യത്യാസമില്ലെന്നും പറയുന്നു. മേഷാദിരാശികളിലെ നവാംശങ്ങൾക്കും രാശ്യധിപനായ ഗ്രഹത്തിന്റെ അക്ഷരങ്ങളെയാണ് പറയേണ്ടത്. ഈ ഭാഗം കഴിഞ്ഞ ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ വ്യക്തമാക്കീട്ടുള്ളതിനാൽ ഇവിടെ വേറെ പറയുന്നില്ല.

വർണ്ണാസ്സ്വസ്വാമിപരാസ്ത്രിംശൽഭാഗഷഡ്ക്രമാൽകാര്യാഃ
രാശൗദ്വാദശഭാഗേ ദിനകരഭാഗൈസ്സ്വരാഃസ്ഥാപ്യാഃ. ൩

മുപ്പതു തീയതിയുള്ളതായ രാശിയെ അഞ്ചായി ഭാഗിച്ചാൽ അവ അറാറുതീയതിയുള്ള ഓരോ അംശങ്ങളായി വരുമല്ലോ. അവയിൽ ഓരോ അംശങ്ങളെക്കൊണ്ടും ക്രമേണ വർഗ്ഗാക്ഷരങ്ങളിൽ ഓരോന്നിനെ ഗ്രഹിച്ചുകൊള്ളണം എന്നു ചില ആചാര്യന്മാർ പറയുന്നു. അങ്ങിനെയാണെങ്കിൽ ഓജയുഗ്മാക്ഷരങ്ങളെ വിഭജിക്കേണ്ടതായ ആവശ്യമില്ല. ദ്വാദശാംശകംകൊണ്ട് സൂര്യന്റെ അകാരാദികളായ ഓരോ സ്വരാക്ഷരങ്ങളെയും കണക്കാക്കേണ്ടതാകുന്നു. ചൊവ്വാ മുതലായ ഗ്രഹങ്ങൾക്ക് പറഞ്ഞിട്ടുള്ള വർഗ്ഗാക്ഷരങ്ങളോട് എത്രാമത്തെ ദ്വാദശാംശകമാണോ അത്രാമത്തെ സ്വരാക്ഷരമാണ് ചേർക്കേണ്ടത്. ചന്ദ്രൻ നിൽക്കുന്ന രാശിയെ നാലായി ഭാഗിച്ചിട്ടാണ് ചന്ദ്രന്റെ നാലക്ഷരങ്ങളിൽ ഓരോന്നിനെയും തിരിച്ചറിയേണ്ടത്. രാഹുവിന്റെ രാശിയുടെ ഷഡ്ഭാഗംകൊണ്ട് അക്ഷരങ്ങളെ ഓരോന്നിനെയും വിവേചിച്ചറിയുകയും വേണം.

## ചോരനാമാക്ഷരം.

സ്വാംശേഗ്രഹസ്വവർണ്ണം തദ്വർണ്ണയുതംപരാംശദ്ഗകംഭാതേ
പുരുഷേഷു മഹാപ്രാണാ ഹ്രസ്വാനാരീമൃദുർദീർഘാ. ൪

ചോരഗ്രഹങ്ങൾ സ്വക്ഷേത്രത്തിലോസ്വനവാംശകത്തിലോ നിന്നാൽ തന്റെ അക്ഷരത്തിനെത്തന്നെ പറയണം. അന്യഗ്രഹങ്ങളുടെ രാശ്യംശങ്ങളിലാണെങ്കിൽ ആ അന്യഗ്രഹത്തിന്റെയോ രാശിയുടെ

യാ അക്ഷരത്തെയാണ് പറയേണ്ടത്. ഇവിടെ പൂർവ്വകാലങ്ങളിൽ ജനങ്ങൾ പ്രായേണ അസംസ്കൃതഭാഷികളും തമിഴ് അക്ഷരങ്ങൾ ഉപയോഗിച്ചു വന്നിരുന്നവരുമാകയാൽ മേൽപറഞ്ഞ വർഗ്ഗാക്ഷരങ്ങളിൽ ആദ്യക്ഷരത്തെയും അന്ത്യാക്ഷരത്തെയും മാത്രമാണ് ആ പക്ഷത്തിൽ സ്വീകരിക്കേണ്ടത്. അങ്ങിനെയായാലും അകാരാദി സ്വരാക്ഷരങ്ങൾ മുഴുവൻ ആദിത്യന്റേതായിത്തന്നെ വരും. എന്നാൽ അല്പ വ്യത്യാസമില്ലെന്നുമില്ല. അതിനെ പറയാം. അ ആ ഇ ഈ ഉ ഊ എ ഏ ഐ ഒ ഓ ഔ എന്നീ പന്ത്രണ്ടക്ഷരങ്ങൾ ആദിത്യന്റേതാകുന്നു എന്നു സാരം. ക ങ രണ്ടും കുജന്റെ; ച ഞ രണ്ടും ശുക്രന്റെ; ട ണ രണ്ടും ബുധന്റെ; ത ന രണ്ടും വ്യാഴത്തിന്റെ; പ മ രണ്ടും ശനിയുടെ; യ ര ല വ നാലും ചന്ദ്രന്റെ; ഴ ള റ ണ നാലും രാഹുവിന്റെ. ഇങ്ങിനെയാകുന്നു ക്രമം. ഇവിടെ കുജാദികൾ രാശിയുടെ പൂർവ്വാർദ്ധത്തിൽ നിന്നാൽ വർഗ്ഗത്തിലെ ആദ്യക്ഷരമായ കകാരവും അന്ത്യാർദ്ധത്തിൽനിന്നാൽ അന്ത്യാക്ഷരമായ ങകാരവുമാണ് ഗ്രഹിക്കേണ്ടതെന്നും അറിഞ്ഞുകൊള്ളണം. ഗ്രഹരാശികളിൽവെച്ച് ബലമുള്ളതിന്റെ അക്ഷരത്തെ പറഞ്ഞുകൊൾകയും വേണം. ഇവിടെ ലഗ്നനവാംശകാധിപതിക്ക ബലമുണ്ടെങ്കിൽ ആ അക്ഷരം കൂട്ടക്ഷരമായിരിക്കുകയും ചെയ്യും.

ഹോരാമാരൂഢഗംവാ യാവന്തോത്രഗ്രഹാനിരീക്ഷന്തേ
യാവന്തോവാകേന്ദ്രാന്തരേഷുവർണ്ണാസ്തുതാവന്തഃ. ൩

ബലമുള്ള പ്രശ്നലഗ്നത്തിലോ ആരൂഢത്തിലോ എത്ര ഗ്രഹങ്ങളാണ് നോക്കുന്നത്. അത്ര അക്ഷരങ്ങൾ ചോരന്റെ പേരിനുണ്ടാകുമെന്നു പറയണം. ആരൂഢത്തിന്റെയോ ഉദയത്തിന്റെയോ കേന്ദ്രങ്ങളിൽ എത്ര ഗ്രഹങ്ങൾ നിൽക്കുന്നുവോ അത്ര അക്ഷരമുണ്ടെന്നും പറയാവുന്നതാണ്.

## ചോരനാമകഥനം.

അഥവാശങ്കുഛായാ നിഹതംകേന്ദ്രം ഭവേൽഗ്രഹൈഃക്രമശഃ
ഗണയേച്ഛേഷം രവികുജശുക്രബുധഗുരുസൗരശശിനഇതി. ൧

അല്ലാത്തപക്ഷം പ്രശ്നകാലത്തിലെ തൽക്കാലലഗ്നത്തെ കലയാക്കി ദ്വാദശാംഗുലശങ്കുഛായയുടെ അംഗുലംകൊണ്ട് ഗുണിച്ച് ഏഴുകൊണ്ടു ഹരിച്ച ശിഷ്ടം എത്രയോ അത്രകൊണ്ടു ആദിത്യൻ, കുജൻ, ശുക്രൻ, ബുധൻ, വ്യാഴം, ശനി, ചന്ദ്രൻ എന്നീ ഗ്രഹങ്ങളെ എണ്ണി മുൻവിവരിച്ചപ്രകാരം ഗ്രഹാക്ഷരത്തെ നിശ്ചയിച്ചും ചോരന്റെ നാമാദ്യക്ഷരത്തെ പറയാവുന്നതാണ്. ലഗ്നസ്ഫുടം വളരെ സൂക്ഷ്മമാണെങ്കിൽ മാത്രമേ ഈ വിധം പറയുവാൻ സാധിക്കുകയുമുള്ളൂ.

വിഷമേചൈവംയുഗ്മേ രവികുജയമജീവസൗമ്യഭൃഗുചന്ദ്രാഃ
ഏവംവർഗ്ഗാന്വയനം വർഗ്ഗശ്ചിന്ത്യാഭവേച്ഛുന്നഃ. ൫.

കേന്ദ്രേഷ്വേവംകൃത്വാ ബലപൂർവ്വേണാക്ഷരേണനാമാദ്യം
രചയേദക്ഷരപംക്തിം ഗ്രഹഗൃഹയോഗംസമാലോക്യ. ൬.

ലഗ്നം ഓജരാശിയായാൽ ഇവ പറഞ്ഞപ്രകാരം തന്നെയാണ് ഗ്രഹങ്ങളെ എണ്ണേണ്ടതു്. യുഗ്മരാശിയാണെങ്കിൽ ഇതിൽനിന്ന് വ്യത്യാസവുമുണ്ട്. അവിടെ ആദിത്യൻ, ചൊവ്വാ, ശനി, വ്യാഴം, ബുധൻ, ശുക്രൻ, ചന്ദ്രൻ എന്നീ ക്രമത്തിനാണ് ഗ്രഹങ്ങളെ എണ്ണേണ്ടതു്. ചിങ്ങിനെ ഗ്രഹത്തെക്കൊണ്ടോ രാശിയെക്കൊണ്ടോ ചോരന്റെ പേരിന്റെ ആദ്യക്ഷരത്തെ നിർണ്ണയിക്കണം. പിന്നെ തൽക്കേന്ദ്രങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ടോ രാശികളെക്കൊണ്ടോ ദ്വിതീയാദ്യക്ഷരങ്ങളെയും കണക്കാക്കി തൽഭാവത്തിന്റെയോ ഗ്രഹത്തിന്റെയോ ദ്വാദശാംശകക്രമമനുസരിച്ചുള്ള സ്വരാക്ഷരങ്ങളെയും സംഘടിപ്പിച്ചു എല്ലാഅക്ഷരങ്ങളെയും പൂർണ്ണങ്ങളാക്കി പറഞ്ഞുകൊൾക. ഇവിടെ ബലമുള്ള ഗ്രഹത്തിന്റെ അക്ഷരങ്ങളെ മുൻപുമുൻപായിട്ടാണ് കണക്കാക്കേണ്ടതു്. എല്ലാററിലും ബലം കുറഞ്ഞ ഗ്രഹത്തിന്റെ അക്ഷരമാണ് അന്ത്യാക്ഷരമായിരിക്കുന്നതു്. ഏതൊരുരാശിയെക്കൊണ്ടോ ഗ്രഹത്തെക്കൊണ്ടോ അങ്ങ് ചോരനെ പറഞ്ഞതു്, അതിന്റെ ഒമ്പതാമെടംകൊണ്ട് ചോരന്റെ പിതാവു്, മൂന്നാമെടംകൊണ്ട് സഹോദരൻ, ഏഴാമെടംകൊണ്ട് ഭാര്യ, അഞ്ചാമെടംകൊണ്ട് പുത്രൻ മുതലായവരുടെ പേരുകളെയും മേൽപ്രകാരം പറയുവാൻ സാധിക്കുന്നതായിരിക്കും.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാംവ്യാഖ്യായാം
ഏകത്രിംശോദ്ധ്യായഃ.

## അഥ ദ്വാത്രിംശോദ്ധ്യായഃ.

അത്ഥാനതി പ്രകീർണ്ണാൻ ഹോരാശാസ്ത്രാന്തരേഭ്യ ഉദ്ധൃത്യ
ഗ്രഥിതമിദമേനാപശബ്ദം ഹോരാശാസ്ത്രംസമാസേന. ൧.

പൂർവ്വാചാര്യകൃതങ്ങളായ മററു ഹോരാതന്ത്രങ്ങളിൽ അങ്ങിങ്ങായി മങ്ങിക്കിടക്കുന്ന ഹോരാശാസ്ത്രതത്വങ്ങളെ—അവശ്യപ്രധാനാ

ൎത്ഥങ്ങളായ വിഷയങ്ങളെ—സംഗ്രഹിച്ച് ക്ലുപ്തീയം എന്ന ഈ ഹോരാതന്ത്രത്തെ ഇപ്രകാരം നിൎമ്മിച്ചിട്ടുള്ളതാകുന്നു. അനാപശബ്ദം എന്നുള്ള പ്രയോഗംകൊണ്ട് ഈ ഗ്രന്ഥത്തിന്റെ സ്ഫുടതയേയും സുഗമതയേയും ഫലോപയോഗപ്രാധാന്യത്തേയുംകൂടെ വിവക്ഷിച്ചിരിക്കുന്നു എന്നും അറിഞ്ഞുകൊൾക.

അതിസംക്ഷേപോ ഽശക്യോ ജ്ഞാതുംവ്യതിവിസ്തരോമതിംഹന്തി
യുക്തം പ്രമാണയുക്ത്യാകൃതമിദമുഭയം പരിത്യജ്യ. ൨

വളരെ ചുരുക്കി എല്ലാകാൎയ്യവും പറഞ്ഞാൽ ഒന്നും മനസ്സിലാക്കുവാൻ ആൎക്കും സാധിക്കുകയില്ല. വളരെ വിസ്തരിച്ചു പറഞ്ഞാലാരും അതിൽ ശ്രദ്ധിക്കുകയോ മനസ്സുവെയ്ക്കുകയോ ചെയ്യുകയുമില്ല; അതുകൊണ്ട് അതിവിസ്തരമോ അതിസംക്ഷേപമോ അല്ലാത്ത വിധത്തിൽ പ്രമാണത്തിനും യുക്തിയ്ക്കും അനുഭവത്തിനും യോജിച്ചപ്രകാരമാണ് ഈ ശാസ്ത്രത്തെ നിൎമ്മിച്ചിട്ടുള്ളതെന്നു സാരം.

കേരള സാഹിത്യ അക്കാദമി

## ശാസ്ത്രാധികാരികൾ.

ദാതവ്യമപാപേഭ്യോനിപുണമതിഭ്യഃ പ്രശാന്തശീലേഭ്യഃ
ശുഭദിവസേ ഗുരുലഗ്നേ ചന്ദ്രേമൃദുശീൎഷ്ണ്യവൎഗ്ഗസ്ഥേ. ൩

പഞ്ചാംഗശുദ്ധിയോടുകൂടിയതും വിശേഷിച്ചു മകയിരം ചിത്തിര അനിഴം രേവതി പൂയം അത്തം അശ്വതി എന്നീ നാളുകളിലൊന്നിനോടുകൂടിയതും ആയ ദിവസം വ്യാഴോദയം ഉള്ള രാശിനോടു ശാന്തന്മാരും സൽബുദ്ധികളും നിൎമ്മത്സരന്മാരും ആസ്തികന്മാരുമായ ശിഷ്യന്മാൎക്കായിക്കൊണ്ട് ഈ ശാസ്ത്രം ഉപദേശിക്കേണ്ടതാകുന്നു. ഇവിടെ ശുഭദിവസേ എന്നു പറഞ്ഞതുകൊണ്ട് സുമുഹൂൎത്തംതന്നെ വേണം എന്നു സിദ്ധിക്കുന്നു.

ബലിഹോമഗന്ധപുഷ്പൈരാദിത്യാദീൻഗ്രഹാൻസമഭ്യൎച്ച്യ
പ്രാരഭ്യമിദംശാസ്ത്രം വിധിവൽകൃതയാഗുരോഃപൂജാ. ൪

ആദിത്യാദികളായ നവഗ്രഹങ്ങൾക്കു ഹോമവും പൂജയും ബലിയും വിധിപ്രകാരം ഗുരുപൂജയും ചെയ്തതിനുശേഷം വേണം ഈ ജ്യോതിശ്ശാസ്ത്രത്തെ പഠിച്ചു തുടങ്ങുവാൻ. അതല്ലാതെയായാൽ ഫലം ലഭിക്കുകയില്ലെന്നു സാരം.

വിധിവന്മന്ത്രാഃ പഠിതാഃ ഭവന്തിസൎവ്വാൎത്ഥസാധകാലോകേ
ഏവം സഫലം ശാസ്ത്രം ഭവതിഹിവിധിപൂൎവ്വകം പഠിതം. ൫

സിദ്ധാദി ശുദ്ധങ്ങളായ മഹാമന്ത്രങ്ങൾ കല്പോക്തവിധിയനു

സരിച്ചു് പൂശ്ചാനാപൂൎവ്വം പരിശീലിച്ചാൽ ഏതൊരുപ്രകാരം സ്വാത്ഥസാധകങ്ങളായി ഭവിക്കുമോ അതുപോലെതന്നെയാണു് വിധിപ്രകാരം പഠിക്കുന്ന ജ്യോതിശ്ശാസ്ത്രത്തിന്റെയും സ്ഥിതി. ജ്യോതിശ്ശാസ്ത്രം വിധിപ്രകാരം പഠിച്ചാൽ പറയുന്ന ഫലം ഒരിക്കലും തെററുകയില്ലെന്നും നവഗ്രഹപൂജ ഗുരുപൂജ ഇവ ചെയ്യാതെയും വിധിപ്രകാരം അല്ലാതെയും ആസ്തിക്യബുദ്ധിയോടുകൂടാതെയും പഠിക്കുന്ന ജ്യോതിശ്ശാസ്ത്രം ഫലപ്രദമല്ലെന്നും സാരം.

സൎവ്വസ്യാദേശസ്യാത്ര ലാഭാലാഭാദികസ്യ പൎയ്യാപ്തം
ഏവം സുഗൃഹീതമിദം ജനയതി ഹി യശോൎത്ഥസംസിദ്ധിം. ൩

ലാഭാലാഭം ജയാജയം മുതലായ എല്ലാ ഇഷ്ടാനിഷ്ടഫലങ്ങളെ പറയുന്നതിന്നും ഈ ശാസ്ത്രം ഏററവും പൎയ്യാപ്തമായിരിക്കും. വഴിപോലെ അഭ്യസിക്കുന്ന ഈ ജ്യോതിശ്ശാസ്ത്രം യശസ്സിനെയും അൎത്ഥസിദ്ധിയെയും ചെയ്യുകയുംചെയ്യും. ചതുൎവ്വൎഗ്ഗഫലപ്രദമെന്നു മററു ആചാൎയ്യന്മാരും സമ്മതിക്കുന്നുമുണ്ടു്.

വ്യാകരണാദിഷഡംഗേഷ്വപി ഗതതത്വസ്യ ദൈവശാസ്ത്രവിദഃ
കൃഷ്ണസ്യ കൃതിശ്ചിന്താജ്ഞാനം കൃഷ്ണീയമിതി നാമ്നാ. ൪

ജ്യോതിശ്ശാസ്ത്രജ്ഞശിരോമണിയും വ്യാകരണാദി മററു വേദാംഗങ്ങളിലും നിപുണനും അഖിലലോകനമസ്കൃതനുമായ കൃഷ്ണാചാൎയ്യന്റെ കൃതിയും പ്രശ്നവിഷയത്തിൽ അത്യന്തോപയോഗിയും ആയ ഒരു ശാസ്ത്രമാകുന്നു കൃഷ്ണീയം എന്ന പ്രകൃതഗ്രന്ഥം എന്നുസാരം.

ഇതി കൃഷ്ണീയശാസ്ത്രേ
ദൈവജ്ഞവല്ലഭാഖ്യായാം വ്യാഖ്യായാം
ദ്വാത്രിംശോദ്ധ്യായഃ സമാപ്തഃ.

---

## അഥ പരിശിഷ്ടാദ്ധ്യായഃ.

---

### ദ്രേക്കാണസ്വരൂപം.

കൃഷ്ണീയം എന്ന പ്രകൃതഗ്രന്ഥത്തിൽ പല സ്ഥലത്തും ദ്രേക്കാണസ്വരൂപങ്ങൾകൊണ്ടു ഫലാദേശം ചെയ്യാൻ പറഞ്ഞിട്ടുണ്ടു്. മൂലത്തിൽ അതിനെക്കുറിച്ചു യാതൊന്നും പറഞ്ഞിട്ടുമില്ല. അതിനാൽ വരാഹമിഹിരാചാൎയ്യരുടെ ബൃഹജ്ജാതകമെന്ന ഹോരാശാസ്ത്രത്തിൽ

നിന്നും ദ്രേക്കാണസ്വരൂപാദ്ധ്യായത്തെ കൃസ്തീയപരിശീലനം ചെയ്യുന്നവരുടെ അറിവിനായി ഇവിടെ ചേൎക്കുന്നതു് ഉചിതമായിരിക്കുമെന്നു വിചാരിക്കുന്നു. "രാശിത്രിഭാഗോ ദ്രേക്കാണഃ" എന്നുള്ള വചനമനുസരിച്ചു് ഒരു രാശിയുടെ മൂന്നിലൊരംശത്തെയാണു ദ്രേക്കാണമെന്നു പറയുന്നതു്. മേടം മുതലായ രാശികൾക്കു് എത്ര നാഴികയും എത്ര വിനാഴികയുമാണോ ഉള്ളതു്, അതിനെ മൂന്നിൽ ഹരിച്ചാൽ വരുന്ന ഫലം ഓരോ ദ്രേക്കാണത്തിന്റേയും നാഴിക വിനാഴികകളായിരിക്കുന്നതാണു്. ഓരോ ദ്രേക്കാണത്തേയും ആദിദ്രേക്കാണം, മദ്ധ്യദ്രേക്കാണം, അന്ത്യദ്രേക്കാണം എന്നിങ്ങനെ മൂന്നു പ്രകാരമായി പറഞ്ഞുവരുന്നു. അപ്പോൾ പന്ത്രണ്ടു രാശികൾക്കുംകൂടി ൩൬ ദ്രേക്കാണങ്ങളാണു് ആകെ ഉണ്ടാകുന്നതു്. ലഗ്നത്തെ സ്ഫുടങ്ങളാക്കി ഗണിച്ചിട്ടുണ്ടെങ്കിൽ ഒരു രാശിക്കു മുപ്പതു തീയതി എന്ന കണക്കനുസരിച്ചു് ലഗ്നത്തിൽ പത്തുതീയതിവരെ ആദിദ്രേക്കാണമെന്നും ഇരുപതു തീയതിവരെ മദ്ധ്യദ്രേക്കാണമെന്നും അതിന്മേൽ ഉള്ള പത്തു തീയതി അന്ത്യദ്രേക്കാണമെന്നും ധരിച്ചുകൊള്ളണം. ഇവിടെ ലഗ്നത്തിന്റെ സ്ഥിതി എത്രാമത്തെ ദ്രേക്കാണത്തിലാണെന്നുള്ളതിനെ ഈ പറഞ്ഞപ്രകാരം അറിഞ്ഞുകൊൾകയും വേണം. ഈ ഗ്രന്ഥത്തിൽ ഒന്നാം അദ്ധ്യായത്തിൽ "ക്ഷിതിസുതരവിശുക്രസൌമ്യ" എന്ന ഏഴാമത്തെ ശ്ലോകംകൊണ്ടാണു ദ്രേക്കാണാധിപന്മാരെ അറിയുവാൻ പറയുന്നതു്. അതനുസരിച്ചുതന്നെ ഫലത്തെ പറഞ്ഞുകൊൾകയും വേണം.

കട്യാംസിതവസ്ത്രവേഷ്ടിതഃ കൃഷ്ണശ്ശക്ത ഇവാഭിരക്ഷിതും
രൌദ്രഃ പരശും സമുദ്യതം ധത്തേ രക്താവിലോചനഃ പുമാൻ. ൧

മേടം രാശിയുടെ ആദ്യദ്രേക്കാണത്തിന്റെ സ്വരൂപത്തെ പറയുന്നു. ഇതു വെളുത്ത വസ്ത്രത്തെ ധരിച്ചിരിക്കുന്ന കറുത്ത ഒരു പുരുഷനാകുന്നു. ലോകരക്ഷചെയ്യുവാൻ ശക്തിയുള്ളവനോ എന്നു തോന്നുംവണ്ണം പ്രഭാവമുള്ളവനും ചുവന്ന കണ്ണുകളോടുകൂടിയവനുമാകുന്നു. പ്രകൃത്യാ ക്രൂരനും പരശു (മഴു എന്ന ആയുധത്തെ)വിനെ ഉയൎത്തിപ്പിടിച്ചുകൊണ്ടിരിക്കുന്നവനുമാണു്. ഇവിടെ "രൌദ്രം പരശും സമുദ്യതം" എന്നു പാഠാന്തരംകൂടി കാണുന്നുണ്ടു്. ആ പക്ഷത്തിൽ രൌദ്രപദം പരശുവിന്റെ വിശേഷണമായിരിക്കുകയും ക്രൂരമായ—ഭയങ്കരമായ—മഴു എന്നു് അൎത്ഥംവരികയും ചെയ്യും.

രക്താംബരാ ഭൂഷണസക്തചിത്താ കുംഭാകൃതിർവ്വാജിമുഖീ തൃഷാൎത്താ
ഏകേന പാദേന ച മേഷമദ്ധ്യേ ദ്രേക്കാണരൂപം യവനോപദിഷ്ടം. ൨

മേടം രാശിയുടെ മദ്ധ്യദ്രേക്കാണം സ്ത്രീയാകുന്നു. ചുവന്ന വ

സ്ത്രത്തെ ധരിച്ചവളും ആഭരണങ്ങളിൽ ഏററവും താൽപൎയ്യമുള്ളവളും ആകുന്നു. വയറു കുടംപോലെയും മുഖം കുതിരയുടെ മുഖംപോലെയുമിരിക്കും. ഒരു കാലു മാത്രമോ അഥവാ മറേറക്കാലിനും മുടന്തോ ഉള്ളവളും അധികമായ വെള്ളംദാഹം (പിപാസ) ഉള്ളവളും ആകുന്നു. ഇവിടെ 'ഭൂഷണഭക്ഷചിത്താ' എന്നു പാഠാന്തരമുണ്ടു്. ആ പക്ഷത്തിൽ ഭൂഷണത്തിലും ഭക്ഷണസാധനത്തിലും അധികം താൽപൎയ്യമുള്ളവളെന്നൎത്ഥത്തെ ധരിച്ചുകൊൾകയും വേണം.

ക്രൂരഃ കലാജ്ഞഃ കപിലഃ ക്രിയാൎത്ഥീ
ഭഗ്നവ്രതോഭ്യുദ്യതദണ്ഡഹസ്തഃ
രക്താനി വസ്ത്രാണി ബിഭൎത്തി ചണ്ഡാ
മേഷേ തൃതീയഃ കഥിതസ്ത്രിഭാഗഃ. ൩

മേടത്തിൻെറ അന്ത്യദ്രേക്കാണം പുരുഷനും ക്രൂരസ്വഭാവമുള്ളവനും ആകുന്നു. ദേഹത്തിനു കപില (ചെമ്പിച്ച) വൎണ്ണവും കലാവിദ്യകളിൽ അറിവും ഉണ്ടായിരിക്കും. ക്രിയകളെ ആഗ്രഹിക്കുന്ന സ്വഭാവമുള്ളവനാണു്. ക്രിയാശബ്ദത്തിനു യാഗാദികൎമ്മമെന്നും മററു തൊഴിൽ എന്നും അൎത്ഥം കല്പിക്കാവുന്നതാണു്. വ്രതഭംഗത്തെ ചെയ്തവനും കയ്യിൽ വടി ഉയൎത്തിപ്പിടിച്ചുകൊണ്ടിരിക്കുന്നവനുമാകുന്നു. ചുവന്ന വസ്ത്രങ്ങളെ ധരിച്ചിരിക്കുന്നവനും കോപം അധികമുള്ളവനായിരിക്കയും ചെയ്യും.

കുഞ്ചിതലൂനകചാകുടദേഹാ ദഗ്ധപടാതൃഷിതാശനചിത്താ
ആഭരണാന്യഭിവാഞ്ഛതിനാരീ രൂപമിദം പ്രഥമം വൃഷഭസ്യ ൪

ഇടവം രാശിയുടെ അദ്യദ്രേക്കാണം സ്ത്രീയാകുന്നു. ശിരോരോമങ്ങൾ വളഞ്ഞതും മുറിഞ്ഞതും ആയിരിക്കും. ശരീരം, വിശേഷിച്ചും വയർ കുടംപോലെയായിരിക്കും. തീകത്തിയ വസ്ത്രത്തെ ആണു ധരിച്ചിരിക്കുന്നതു്. വെള്ളംദാഹവും വിശപ്പും അധികമായിട്ടുണ്ടു്. ആഭരണങ്ങളിൽ അധികമായ ആഗ്രഹവും ഉള്ളവളാകുന്നു. ആകാരേംഗിതങ്ങളെക്കൊണ്ടു തൻെറ അഭരണാശയെ വെളിപ്പെടുത്തുന്നവളായിരിക്കുമെന്നു സാരം.

ക്ഷേത്രധാന്യ ഗൃഹധേനുകലാജ്ഞോ-
ലാംഗലേ സശകടേ കുശലശ്ച
സ്കന്ധമുദ്വഹതി ഗോപതിതുല്യഃ
ക്ഷുൽപരോऽജവദനോ മലവാസാഃ. ൫

ഇടവംരാശിയുടെ മദ്ധ്യദ്രേക്കാണം പുരുഷനാകുന്നു. എന്നാൽ മു

ഖം ആടിനെപ്പോലെയും മുതൽകാളയേപ്പോലെയുമിരിക്കും. മുഷിഞ്ഞ വസ്ത്രത്തെയാണ് ധരിക്കുന്നത്. വിശപ്പ് അധികമായിരിക്കും. കന്നുപൂട്ടുവാനും വണ്ടി അടിക്കുവാനും സാമർത്ഥ്യമുള്ളവനാണ്. കൃഷിഭൂമികൾ ധാന്യങ്ങൾ ഗൃഹങ്ങൾ പശുക്കൾ കലാവിദ്യകൾ ഇതുകളെ അറിയുന്നവനുമാകുന്നു.

ദ്വിപസമകായഃ പാണ്ഡുരദംഷ്ട്രഃ
ശരഭസമാനഃ പിംഗലമൂർത്തിഃ
അവിമൃഗരോമാവ്യാകുലചിത്തോ
വൃഷഭവനസ്യപ്രാന്തഗതോയം. ൩

ഇടവംരാശിയുടെ അന്ത്യദ്രേക്കാണം പുരുഷനാകുന്നു. ശരീരം ആനയേപ്പോലെയിരിക്കും. വെളുത്ത പല്ലുകളോടുകൂടിയവനാണ് (ദംഷ്ട്രകൾ ഉള്ളവനെന്നുമാകാം) ശരഭം എന്ന മൃഗത്തിനേപ്പോലെ വേഗമുണ്ട്. ശരീരം പിംഗലവർണ്ണമാണ്. രോമങ്ങൾ കരിയാടിന്റെ രോമംപോലെ നീളമുള്ളവയും മൃഗരോമംപോലെ നാനാവർണ്ണങ്ങളുമായിരിക്കും. മനസ്സിനു ഏററവും അസ്വാസ്ഥ്യമുള്ളവനുമാണ്.

സൂച്യാശ്രിതംസമഭിവാഞ്ഛതി കർമ്മ നാരീ-
രൂപാന്വിതാഭരണകാര്യകൃതാദരാ ച
ഹീനപ്രജോച്ഛ്രിതഭുജർത്തുമതീ ത്രിഭാഗ-
മാദ്യംതൃതീയഭവനസ്യവദന്തിതജ്ഞാഃ. ൧

മിഥുനരാശിയുടെ ആദ്യദ്രേക്കാണം സ്ത്രീയാകുന്നു. സൂചികൊണ്ടു തുന്നൽ മുതലായ പ്രവൃത്തികളെ ചെയ്യാനാഗ്രഹിക്കുന്നവളും ആണ്. ഈ സ്ത്രീ നല്ല സൌന്ദര്യമുള്ളവളും ആഭരണകാര്യങ്ങളിൽ അധികമായ ആഗ്രഹമുള്ളവളും നീളം അധികം ഉള്ള കൈകളോടുകൂടിയിരിക്കുന്നവളും സന്താനമില്ലാത്തവളും ആകുന്നു. വിശേഷിച്ച് ഋതുമതി (തീണ്ടാരിയവളും) യും ആയിരിക്കും.

ഉദ്യാനസംസ്ഥഃകവചീധനുഷ്മാൻ
ശൂരോസ്ത്രധാരീഗരുഡാനനശ്ച
ക്രീഡാത്മജാലങ്കരണാർത്ഥചിന്താം
കരോതിമദ്ധ്യേമിഥുനസ്യ ചായം. ൨

മിഥുനംരാശിയുടെ മദ്ധ്യദ്രേക്കാണം ഗരുഡന്റെ മുഖംപോലെയിരിക്കുന്ന മുഖമുള്ള ഒരു പുരുഷനാകുന്നു. ചട്ടയും വില്ലും അമ്പും ധരിച്ചു ഉദ്യാനത്തിൽ ശൂരതയോടുകൂടെ സ്ഥിതിചെയ്യുന്നു. ക്രീഡാസാധനങ്ങളേയും പുത്രന്മാരേയും ആഭരണത്തേയും ധനത്തേയും സം

ബന്ധിച്ചു വിചാരിച്ചുകൊണ്ടുമിരിക്കുന്നു. ഈ ദ്രേക്കാണം പുരുഷനും മനുഷ്യനും പക്ഷിമുഖവും ആയുധധാരിയുമാകുന്നു എന്നും അറിഞ്ഞു കൊള്ളണം.

ഭൂഷിതോവരുണവൽബഹുരത്നൈർ-
ബ്ബദ്ധതൂണകചാപസന്നദ്ധഃ
നൃത്തവാദിതകലാസുചവിദ്വാൻ
കാവ്യകൃന്മിഥുനരാശ്യവസാനേ. ൯

മിഥുനരാശിയുടെ അന്ത്യദ്രേക്കാണം ചട്ടയിട്ട ആവനാഴികളും വില്ലുംധരിച്ചു രത്നചിതങ്ങളായ ആഭരണങ്ങളുമണിഞ്ഞു കാവ്യങ്ങളെ നിൎമ്മിച്ചുംകൊണ്ടിരിക്കുന്ന ഒരു പുരുഷനാകുന്നു. നൃത്തം വാദ്യം മുതലായ കലാവിദ്യകളിൽ സാമൎത്ഥ്യമുള്ളവനും വിദ്വാനും ആകുന്നു. "വരുണവൽ" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു വരുണൻ (രത്നാകരമായ സമുദ്രം) ഏതുപ്രകാരേണ അനേകരത്നങ്ങളെ ധരിച്ചിരിക്കുന്നുവോ- അതുപോലെ ബഹുരത്നങ്ങളെ അണിഞ്ഞിരിക്കുന്നവനാണെന്നും അറിഞ്ഞുകൊൾക.

പത്രമൂലഫലഭൃദ്ദ്വിപകായഃ കാനനേമലയഗശ്ശരഭാംഘ്രിഃ
ക്രോഡതുല്യവദനോഹയകണ്ഠഃ കൎക്കടേ പ്രഥമരൂപമുശന്തി. ൧൦

കൎക്കടകം രാശിയുടെ ആദ്യദ്രേക്കാണം ആനയെപ്പോലെ തടിച്ച ശരീരത്തോടുകൂടിയവനായും മലയപൎവ്വതത്തിലുള്ള ചന്ദനവനത്തിൽ ഇലയേയും വേരിനേയും കായേയും ധരിച്ചിരിക്കുന്നവനായും ശരഭത്തെപ്പോലെ നടക്കുന്നവനായും കുതിരയെപ്പോലെ നീണ്ട കഴുത്തോടുകൂടിയവനായും പന്നിയുടെ മുഖംപോലെയുള്ള മുഖത്തോടുകൂടിയവനായും ഇരിക്കുന്ന പുരുഷനാകുന്നു. ദ്വിപകായഃ ക്രോഡതുല്യവദനഃ ശരഭാംഘ്രിഃ എന്നീ പദങ്ങൾകൊണ്ടു ഇതു ചതുഷ്പാദ്രേക്കാണമാണെന്നും പറയുന്നു.

പത്മാൎച്ചിതാമൂൎദ്ധ്നിഭോഗിയുക്താ
സ്ത്രീകൎക്കശാരണ്യഗതാവിരൗതി
ശാഖാംപലാശസ്യസമാശ്രിതാച
മദ്ധ്യേസ്ഥിതാകൎക്കടകസ്യരാശേഃ. ൧൧

കൎക്കടകത്തിന്റെ മദ്ധ്യദ്രേക്കാണം സ്ത്രീയാകുന്നു. താമരപ്പൂവിനെ തലയിലും സൎപ്പങ്ങളെ ശരീരത്തിലും അലങ്കരിച്ചിട്ടുണ്ടു്. പരിപൂൎണ്ണയൗവനയുക്തയുമാണു്. കാട്ടിൽ പലാശവൃക്ഷത്തിന്റെ (പ്ലാശുമരത്തിന്റെ) ശാഖയെ പിടിച്ചുംകൊണ്ടു ശബ്ദിക്കുകയും ചെയ്യുന്നു. ഇവിടെ തലയിൽ സൎപ്പങ്ങളെ ധരിക്കുകയും താമരപ്പൂവിനെ അലങ്ക

അക്കാദമി

ഭിക്കുകയും ചെയ്യുന്നവനെന്നു ചിലർ വ്യാഖ്യാനിച്ചിട്ടുണ്ടു്. ഭിത്തിപ്രദീപവ്യാജേനമൂർദ്ധ്നി എന്ന പാഠത്തെ പത്മാച്ഛിതാ എന്നെടുത്തും ഭോഗിയുക്താ എന്നെടുത്തും അന്വയിക്കണമെന്നു മറ്റു ചിലർക്കും അഭിപ്രായമുണ്ടു്. ആ പക്ഷത്തിൽ സർപ്പത്തെയും താമരപ്പൂവിനെയും ശിരസ്സിൽ ധരിക്കുന്നവളാണെന്നു അർത്ഥം പറകയും ചെയ്യും. ഇതു സ്ത്രീദ്രേക്കാണവും സർപ്പദ്രേക്കാണവും ജലാശ്രയവും ആണെന്നുള്ളതിനു എതായാലും പക്ഷഭേദവുമില്ല.

ഭാര്യാഭരണാർത്ഥമർണ്ണവേ
നൗസ്ഥോ ഗച്ഛതി സർപ്പവേഷ്ടിതഃ
ഹൈമൈശ്ചവിഭൂഷണൈര്യ്യുത-
ശ്ചിപിടാസ്യോന്ത്യഗതശ്ച കർക്കടേ. ൧൨

കർക്കടകത്തിന്റെ അന്ത്യദ്രേക്കാണം പുരുഷരൂപമാകുന്നു. ഭാര്യയ്ക്കു ആഭരണങ്ങളെ വാങ്ങിക്കുന്നതിനായി കപ്പൽകയറി സമുദ്രത്തിൽകൂടെ യാത്രചെയ്യുന്നു. സർപ്പങ്ങളെ ശരീരത്തിൽ ചുററുകയും സ്വർണ്ണാഭരണങ്ങളെ ധരിക്കുകയും ചെയ്തിട്ടുണ്ടു്. താണിരിക്കുന്ന മൂക്കോടുകൂടിയ മുഖവുമാകുന്നു. ഇവിടെ ചിപിടാസ്യഃ എന്നതിനു ആമയിനെ വായിൽ ധരിച്ചുകൊണ്ടിരിക്കുന്നവനാണെന്നു ചിലർ വ്യാഖ്യാനിച്ചിട്ടുണ്ടു്. “ഇനച്പിട-ച്ചികചിച” ൫-൨-൩൩. എന്ന പാണിനീയസൂത്രപ്രകാരം നതനാസികാരൂപം സ്പഷ്ടമാകുന്നു. പൃഥുകശ്ചിപിടേർഭകേ എന്നു ഹേമചന്ദ്രനും പൃഥുകശ്ചിപിടാർഭകൗ എന്നു അമരസിംഹനും പറഞ്ഞിട്ടുമുണ്ടു്. അർത്ഥം എതായാലും ഇതു സർപ്പദ്രേക്കാണവും ജലചരവും പുരുഷരൂപവുമാണെന്നു അറിഞ്ഞുകൊൾക.

ശാല്മല്യുപരി ഗൃദ്ധ്രജംബുകൌ
ശ്വാനരശ്ചമലിനാംബരാന്വിതഃ
രൗതിമാതൃപിതൃവിപ്രയോജിതഃ
സിംഹരൂപമിദമാദ്യമുച്യതേ. ൧൩

ചിങ്ങം രാശിയുടെ ആദ്യദ്രേക്കാണം ഇലവു (പൂള) മരത്തിന്റെ മുകളിലിരുന്നു ശബ്ദിക്കുന്ന കഴുകപ്പക്ഷിയുടെയും കുറുക്കന്റെയും പട്ടിയുടെയും മാതാപിതാക്കന്മാരോടു വേർപെട്ടു മുഷിഞ്ഞവസ്ത്രവും ധരിച്ചു കരയുന്ന മനുഷ്യബാലന്റെയും രൂപമാകുന്നു. ഇതു പക്ഷിദ്രേക്കാണവും മനുഷ്യദ്രേക്കാണവും ചതുഷ്പാദ്രേക്കാണവും ആകുന്നു എന്നും അറിഞ്ഞുകൊൾക.

ഹയാകൃതിഃ പാണ്ഡരമാല്യശേഖരോ
ബിഭർത്തി കൃഷ്ണാജിനകംബളം നരഃ

ദുരാസദസ്സിംഹഇവാത്തകാർമ്മുകോ
നതാഗ്രനാസഃ സമൃഗാധിപമദ്ധ്യമഃ. ൧൪

ചിങ്ങം രാശിയുടെ മദ്ധ്യദ്രേക്കാണം പുരുഷനാകുന്നു. കുതിരയുടെ രൂപവുമാണ്. വെളുത്ത മാല തലയിൽ ധരിച്ചിട്ടുണ്ട്. സിംഹം എന്നപോലെ അടുക്കാൻകഴിയാത്തവിധം അധികമായ പരാക്രമമുള്ളവനും കയ്യിൽ വില്ലിനെ വഹിച്ചിരിക്കുന്നവനും ആകുന്നു. കൃഷ്ണമൃഗത്തിന്റെ തോലും കംബളവും ധരിച്ചിട്ടുണ്ട്. മൂക്കിന്റെ അഗ്രം താണമാണിരിക്കുന്നതു്. ഇതു മനുഷ്യദ്രേക്കാണവും ആയുധധാരിയുമാണ്. ഇവിടെ ഹയാകൃതി എന്നു പറകയാൽ ചതുഷ്പാദ്രേക്കാണമെന്നു തോന്നിക്കുമെങ്കിലും അങ്ങിനെയല്ല ഹയാകൃതി ശബ്ദംകൊണ്ടു ശരീരദൈർഘ്യത്തെ മാത്രമേ ഗ്രഹിക്കേണ്ടതുള്ളൂ.

ഋക്ഷാനനോ വാനരതുല്യചേഷ്ടോ
ബിഭർത്തി ദണ്ഡം ഫലമാമിഷം ച
കൂർച്ചീ മനുഷ്യഃ കുടിലൈശ്ച കേശൈ-
ർമ്മൃഗേശ്വരസ്യാന്ത്യഗതസ്ത്രിഭാഗഃ. ൧൫

ചിങ്ങം രാശിയുടെ അന്ത്യദ്രേക്കാണം കരടിയുടെ മുഖംപോലെയുള്ള മുഖത്തോടുകൂടിയ മനുഷ്യനാകുന്നു. സ്വഭാവം കുരങ്ങന്റെ എന്നപോലെയുമാണ്. കായും (ഫലവും) വടിയും മാംസവും കയ്യിൽ ധരിച്ചിട്ടുണ്ട്. താടിമീശകൾ നീണ്ടിരിക്കുകയും തലമുടികൾ ചുരുണ്ടിരിക്കുകയും ചെയ്യുന്നു. ഇതു മനുഷ്യദ്രേക്കാണവും മൃഗമുഖവും ആയുധധാരിയുമാകുന്നു.

പുഷ്പപ്രപൂർണ്ണേന ഘടേന കന്യാ
മലപ്രദിഗ്ധാംബരസംവൃതാംഗീ
വസ്ത്രാർത്ഥസംയോഗമഭീഹമാനാ
ഗുരോഃകുലം വാഞ്ഛതി കന്യകാദ്യഃ. ൧൬

കന്നിയുടെ ആദിദ്രേക്കാണം കന്യകാരൂപമാകുന്നു. പുഷ്പങ്ങളെക്കൊണ്ടു നിറച്ചിരിക്കുന്ന കുടംകയ്യിൽ ധരിച്ചിട്ടുണ്ട്. ചളിപിരണ്ടു മുഷിഞ്ഞിരിക്കുന്ന വസ്ത്രംകൊണ്ടു ശരീരത്തെ മൂടിയിരിക്കുകയും ചെയ്യുന്നു. വസ്ത്രലാഭത്തേയും ധനലാഭത്തേയും ഇച്ഛിച്ചു് ഗുരുവിന്റെ ഗൃഹത്തിലേയ്ക്കുപോകുവാൻ ശ്രമിച്ചുംകൊണ്ടുമിരിക്കുന്നു.

പുരുഷഃ പ്രഗൃഹീതലേഖിനിഃ ശ്യാമോ വസ്ത്രശിരാ വ്യയായകൃൽ
വിപുലം ച ബിഭർത്തി കാർമ്മുകം രോമവ്യാപ്തതനുശ്ച മദ്ധ്യമഃ. ൧൭

കന്നിരാശിയുടെ മദ്ധ്യദ്രേക്കാണം കയ്യിൽ ഗ്രന്ഥം (പുസ്തകം) എഴുതുവാനുള്ള എഴുത്താണിയും (പേനായും) എടുത്തു മുണ്ടു തലയിൽ കെട്ടി തലമുടി രോമങ്ങൾ നിറഞ്ഞിരിക്കുന്ന ശരീരത്തോടും കറുത്ത നിറത്തോടുംകൂടി കയ്യിൽ വില്ലും ധരിച്ചിരിക്കുന്ന ഒരു പുരുഷനാകുന്നു. വരവുചെലവുസംബന്ധിച്ചുള്ള കണക്കിനെ ചെയ്യുന്നവനുമാണ്.

ഗൌരീസുധൌതാദ്രദുകൂലയുക്താ സമുച്ഛ്രിതാംഗീ കടച്ഛ്രുഹസ്താ
ദേവാലയം സ്ത്രീ പ്രയതാ പ്രവൃത്താ വദന്തി കന്യാന്ത്യഗതസ്ത്രിഭാഗഃ. ൧൮

കന്നിരാശിയുടെ അന്ത്യദ്രേക്കാണം ഋതുവാകാത്ത സ്ത്രീയാണ്. ഗൌരവർണ്ണമുള്ളവളാണെന്നും പക്ഷാന്തരമുണ്ട്. നല്ല വെള്ളവസ്ത്രത്തെയാണ് ധരിച്ചിരിക്കുന്നത്. ശരീരത്തിന് നീളം അധികം ഉണ്ട്. ഒരു കുടവും ചട്ടുകവും കയ്യിൽ ധരിച്ചിട്ടുണ്ട്. നല്ല ശുദ്ധിയോടുകൂടി ദേവാലയത്തിലേയ്ക്കു (അമ്പലത്തിലേയ്ക്കു) പോകുവാൻ തുടങ്ങുന്നവളുമാകുന്നു.

വീഥ്യന്തരാപണഗതഃ പുരുഷസ്തുലാവാ-
ന്മാനമാനകുശലഃ പ്രതിമാനഹസ്തഃ
ഭാണ്ഡം വിചിന്തയതി കസ്യ വിപണ്യമേത-
ദ്രൂപം വദന്തി യവനാഃ പ്രഥമം തുലായാഃ. ൧൯

തുലാരാശിയുടെ ആദ്യദ്രേക്കാണം രാജവീഥിയിലുള്ള അങ്ങാടിത്തെരുവിൽ തുലാസ്സും പടിയും കയ്യിലെടുത്തു ഒരു മൂലദ്രവ്യത്തെ ആർക്കാണിതിനെ വിൽക്കേണ്ടതെന്നു വിചാരിച്ചു നിൽക്കുന്നവനും തൂക്കത്തിലും അളവിലും സാമർത്ഥ്യമുള്ളവനും ആയ പുരുഷനാകുന്നു എന്നു യവനാചാര്യന്മാർ പറയുന്നു. ഇവിടെ 'ഭാണ്ഡം വിചിന്തയതി തസ്യ ച മൂല്യം' എന്നു പാഠാന്തരം ഉണ്ട്. ആ പക്ഷത്തിൽ ഏതു മൂലദ്രവ്യത്തെ എന്തു വിലയ്ക്കു വിൽക്കാൻ കഴിയും എന്നർത്ഥമായിരിക്കുകയും ചെയ്യും.

കലശം പരിഗൃഹ്യ വിനിഷ്പതിതും
സമഭീപ്സതി ഗൃധ്രമുഖഃ പുരുഷഃ
ക്ഷുധിതസ്തൃഷിതശ്ച കളത്രസുതാൻ
മനസൈതി തുലാധരമദ്ധ്യഗതഃ. ൨൦

തുലാരാശിയുടെ മദ്ധ്യദ്രേക്കാണം കഴുകുപക്ഷിയുടെ മുഖംപോലെയുള്ള മുഖത്തോടുകൂടിയ പുരുഷനാകുന്നു. കയ്യിൽ ഒരു കുടവും ധരിച്ചിട്ടുണ്ട്. എവിടെയോ ഒരേടത്തു പോകുവാൻ ആഗ്രഹിക്കുന്നവനാകുന്നു. വിശപ്പും ദാഹവുംകൊണ്ടു ക്ഷീണിച്ചു തന്റെ ഭാര്യ

രെയും കുട്ടികളെയും മനസ്സുകൊണ്ടു വിചാരിക്കുന്നുമുണ്ടു്. ഇതുകൊണ്ടു ഭാൎയ്യാപുത്രന്മാരോടു വേൎപെട്ടിരിക്കുന്നവനാണെന്നും സൂചിക്കുന്നു. ഇതു പുരുഷദ്രേക്കാണവും പക്ഷിദ്രേക്കാണവുമാണെന്നും അറിഞ്ഞുകൊൾക.

വിഭീഷയംസ്ത്വതിരത്നചിത്രിതോ
വനേമൃഗാൻകാഞ്ചനതൂണവൎമ്മഭൃൽ
ധനുൎദ്ധരഃകിന്നരരൂപധൃങ്നര
സ്തുലാവസാനേതപനൊരുദാഹൃതഃ. ൨൭

തുലാം രാശിയുടെ അന്ത്യദ്രേക്കാണം അശ്വമുഖവും മനുഷ്യരൂപവുമാകുന്നു. രത്നാഭരണങ്ങളെ അലങ്കരിച്ചു സ്വൎണ്ണമയമായ ചട്ടയിട്ടു അമ്പുകളും വില്ലും ധരിച്ചു കാട്ടിൽ മൃഗങ്ങളെ ഭയപ്പെടുത്തിക്കൊണ്ടു നില്ക്കുകയും ചെയ്യുന്നു എന്നു യവനാചാൎയ്യന്മാർ പറയുന്നു. ഇവിടെ 'ധനുൎദ്ധരഃകിന്നരരൂപധൃൿ' എന്നെടുത്തു 'ഫലാമിഷംവാനരരൂപധൃൿ' എന്നൊരു പാഠാന്തരംകൂടിയുണ്ടു്. ആ പക്ഷത്തിൽ കായ്കളെയും മാംസത്തെയും ധരിച്ചിരിക്കുന്നതെന്നും കുരങ്ങിനെപ്പോലെയുള്ള രൂപത്തോടുകൂടിയതെന്നും അൎത്ഥമാക്കിക്കൊള്ളുകയും ചെയ്യും. ഇതു മനുഷ്യദ്രേക്കാണവും ചതുഷ്പാദ്രേക്കാണവും ആരണ്യകവും ആയുധധാരിയുമാകുന്നു.

വസ്ത്രൈൎവ്വിഹീനാഭരണൈശ്ചനാരീ
മഹാസമുദ്രാൽസമുപൈതികൂലം
സ്ഥാനച്യുതാസൎപ്പനിബദ്ധപാദാ-
മനോരമാവൃശ്ചികരാശിപൂൎവ്വഃ. ൨൮

വൃശ്ചികരാശിയുടെ ആദ്യദ്രേക്കാണം വസ്ത്രാഭരണങ്ങളില്ലാതെയും പാമ്പുകൾ കാലിന്മേൽ ചുററിപ്പിണഞ്ഞും ഇരിക്കുന്നതായും വൻകടലിൽനിന്നു പ്രയാസപ്പെട്ടു കരയിലേയ്ക്കു വരുന്നതായും ഉള്ള സ്ത്രീയുടെ രൂപമാകുന്നു. ഇതു കാണുന്നവരുടെ മനസ്സിന്നു സന്തോഷത്തെ ജനിപ്പിക്കത്തക്കവണ്ണം സൌന്ദൎയ്യമുള്ളതാണെന്നും ഏതോ കാരണവശാൽ സ്വസ്ഥാനത്തിൽനിന്നും ഭ്രംശംവന്നിട്ടാണു് ഈ ദുഃഖത്തിൽപെട്ടിട്ടുള്ളതു എന്നും അറിഞ്ഞുകൊള്ളണം. ഇതു സ്ത്രീദ്രേക്കാണവും സൎപ്പദ്രേക്കാണവും ആകുന്നു.

സ്ഥാനസുഖാന്യഭിവാഞ്ഛതിനാരീ
ഭൎത്തൃകൃതേഭുജഗാവൃതദേഹാ
കച്ഛപകുംഭസമാനശരീരാ
വൃശ്ചികമദ്ധ്യമരൂപമുശന്തി. ൨൯

വൃശ്ചികംരാശിയുടെ മദ്ധ്യദ്രേക്കാണം പാമ്പുകളെക്കൊണ്ടു ശരീരത്തെ ചുററിക്കൊണ്ടിരിക്കുന്നവളും ഭൎത്താവിനുവേണ്ടി നല്ല സുഖവും സ്ഥാനവും കിട്ടണമെന്ന അഭിഗ്രഹിക്കുന്നവളും ആമയെപ്പോലെ വൃത്താകൃതിയും കുടംപോലെ വലിയതുമായ വയറും ഉള്ളവളും ആയ സ്ത്രീയാകുന്നു എന്നു ആചാൎയ്യന്മാർ പറയുന്നു. ഇതു സ്ത്രീദ്രേക്കാണവും സൎപ്പവേഷ്ടിതദ്രേക്കാണവുമാകുന്നു.

പൃഥുലചിപിടകൂൎമ്മതുല്യവക്ത്രഃ
ശ്വമൃഗവരാഹസൃഗാലഭീതികാരീ
അവതിചമലയാകരപ്രദേശം
മൃഗപതിരന്ത്യഗതശ്ച വൃശ്ചികസ്യ. ൨൮

വൃശ്ചികത്തിന്റെ അന്ത്യദ്രേക്കാണം സിംഹത്തിന്റെ രൂപമാകുന്നു. മുഖം വലിയതും വൃത്താകാരവും മൂക്ക് താണതുമാണ്. പട്ടി, മാൻ പന്നി കുറുക്കൻ എന്നീ മൃഗങ്ങളെയെല്ലാം ഭയപ്പെടുത്തിക്കൊണ്ടു മലയപൎവ്വതത്തിന്റെ മുകളിൽ ചന്ദനമരമുണ്ടാകുന്ന പ്രദേശത്തെ രക്ഷിക്കുകയും ചെയ്യുന്നു. ഇവിടെ മലയാചലപ്രദേശം എന്ന പാഠാന്തരപ്രകാരം മലയപൎവ്വതപ്രദേശത്തെ രക്ഷിക്കുന്ന എന്നൎത്ഥത്തെയും ഗ്രഹിച്ചുകൊള്ളണം. ഈ ദ്രേക്കാണം ചതുഷ്പാദവും നരമുഖവും അരണ്യകവുമാണ്. കൂൎമ്മമുഖമെന്നും പാഠാന്തരമുണ്ട്.

മനുഷ്യവക്ത്രോശ്വസമാനകായോ
ധനുൎഗ്ഗൃഹീത്വായതമാശ്രമസ്ഥഃ
ക്രതൂപയോഗ്യാനിതപസ്വിനശ്ച
രക്ഷത്യപൂൎവ്വോധനുഷസ്ത്രിഭാഗഃ. ൨൯

ധനുരാശിയുടെ ആദ്യദ്രേക്കാണത്തിന്റെ മുഖം മനുഷ്യമുഖം പോലെയും ശരീരം കുതിരയെപ്പോലെയും ആകുന്നു. വലിയ വില്ലിനെ കയ്യിലെടുത്തുംകൊണ്ടു ആശ്രമത്തിൽനിന്നു യാഗത്തിനുപയോഗമുള്ള സാധനങ്ങളേയും മഹൎഷിമാരേയും രക്ഷിക്കുന്നു. ഇതു മനുഷ്യമുഖവും ചതുഷ്പദവുമായ ദ്രേക്കാണമാകുന്നു.

മനോരമാ ചമ്പകഹേമവൎണ്ണാ
ഭദ്രാസനേതിഷ്ഠതിമദ്ധ്യരൂപാ
സമുദ്രരത്നാനിവിഘട്ടയന്തീ
മദ്ധ്യസ്ത്രിഭാഗോധനുഷഃപ്രദിഷ്ടഃ. ൩൰

ധനുരാശിയുടെ മദ്ധ്യദ്രേക്കാണം ചമ്പകത്തിന്റെയും സ്വൎണ്ണത്തിന്റെയും നിറവും മനോഹരത്വവും ഉള്ള സ്ത്രീയാകുന്നു. അതി

സൗന്ദൎയ്യയുക്തയോ വിരൂപയോ അല്ല. സിംഹാസനത്തിലിരിക്കുന്നു. സമുദ്രത്തിലുള്ള രത്നങ്ങളെ വേർതിരിക്കുകയാകുന്നു പ്രവൃത്തി. സമുദ്രത്തിലുള്ള മുത്തുച്ചിപ്പി മുതലായവയെ ഭേദിച്ചു ശേഖരിക്കുന്നവളെന്നും അൎത്ഥമാകാം. ഇതു സ്ത്രീദ്രേക്കാണമാകുന്നു.

കൃച്ഛീനരോഹാടകചമ്പകാഭോ
വരാസനേദണ്ഡധരോനിഷണ്ണഃ
കൗശേയകാന്യുദ്വഹതേസ്ജിനംച
തൃതീയരൂപംനവമസ്യരാശേഃ. ൨൭

ധനുരാശിയുടെ അന്ത്യദ്രേക്കാണം ചമ്പകപ്പൂവിന്റെയും സ്വൎണ്ണത്തിന്റെയും നിറമുള്ളതും പുരുഷരൂപവുമാകുന്നു. അധികമായ താടിമീശകളോടുകൂടിയുമിരിക്കുന്നു. കയ്യിൽ വടിയുമെടുത്തുകൊണ്ടു ശ്രേഷ്ഠമായ ഒരു സിംഹാസനത്തിൽ സ്ഥിതിചെയ്യുന്നു. പട്ടവസ്ത്രത്തെയും മൃഗചൎമ്മത്തെയും ധരിച്ചിട്ടുമുണ്ട്. ഇതു മനുഷ്യദ്രേക്കാണവും സായുധവും (ദണ്ഡധാരിയും) ആണെന്നും അറിഞ്ഞുകൊൾക.

രോമചിതോമകരോപമദംഷ്ട്രഃ
സൂകരകായസമാനശരീരഃ
യോക്ത്രകജാലകബന്ധനധാരീ
രൗദ്രമുഖോമകരപ്രഥമസ്യ. ൨൮

മകരരാശിയുടെ ആദിദ്രേക്കാണം മനുഷ്യരൂപമാകുന്നു. ശരീരത്തിന്റെ അധോഭാഗം (അരയ്ക്കു താഴെഭാഗം) പന്നിയുടെ ശരീരം പോലെയാണ്. മുതലയ്ക്കുള്ളതുപോലെയുള്ള ദംഷ്ട്രകളും ഉണ്ട്. യോക്ത്രകത്തേയും (നുകക്കയറിനെയും) വലയേയും ചങ്ങല ആമം മുതലായ ബന്ധനസാധനത്തെയും ധരിച്ചിട്ടുണ്ട്. മുഖം ഭയങ്കരവുമായിരിക്കും. ഇതു മനുഷ്യദ്രേക്കാണവും സനിഗളവും ചതുഷ്പദവുമാകുന്നു.

കലാസ്വഭിജ്ഞാബ്ജദളായതാക്ഷീ
ശ്യാമാവിചിത്രാണിവിമാർഗ്ഗമാണാ
വിഭൂഷണാലംകൃതലോഹകൎണ്ണാ
യോഷാപ്രദിഷ്ടാമകരസ്യമദ്ധ്യേ. ൨൯

മകരംരാശിയുടെ മദ്ധ്യദ്രേക്കാണം സകല കലകളിലും നിപുണതയുള്ളവളും ചെന്താമരപ്പൂവിന്റെ അന്തർദളംപോലെ ഇരിക്കുന്ന കണ്ണുകളോടുകൂടിയവളും പലപ്രകാരത്തിലുള്ള ആഭരണങ്ങളെ അണിഞ്ഞവളും യൗവനയുക്തയുമായ സ്ത്രീയുടെ രൂപമാകുന്നു. കാതുകളിൽ ഇരിമ്പുകൊണ്ടുള്ള ആഭരണത്തെയും ധരിച്ചിട്ടുണ്ട്. നാനാപ്രകാര

ത്തിലുള്ള വസ്ത്രാഭരണങ്ങൾ എവിടെ ലഭിക്കുമെന്നു അന്വേഷണം ചെയ്യുന്നാളുമാണ്. ഇവിടെ ലോഹത്തിനു ഇരുമ്പു് എന്നുമാത്രമല്ല അൎത്ഥമുള്ളതു. ചെമ്പു് വെള്ളി ഓട്ട സ്വൎണ്ണം മുതലായതിനെയും ഗ്രഹിക്കാമെന്നുകൂടിക്കാണുന്നു. എന്നാൽ ദ്രേക്കാണം ബലവത്താണെങ്കിൽ സ്വൎണ്ണമെന്നും ബലഹീനമെങ്കിൽ ഇരുമ്പെന്നും അറിഞ്ഞുകൊൾക. ഇതു് സ്ത്രീദ്രേക്കാണംതന്നെ.

കിന്നരോപമതനുസ്സകംബള
സ്തൂണചാപകവചൈസ്സമന്വിതഃ
കുംഭമുദ്വഹതി രത്നചിത്രിതം
സ്കന്ധഗം മകരരാശിപശ്ചിമഃ ൨൦

മകരംരാശിയുടെ അന്ത്യദ്രേക്കാണം അശ്വമുഖവും മനുഷ്യശരീരവുമാകുന്നു. കംബളവും വില്ലും അമ്പനാഴിയും ചട്ടയും ധരിച്ചിട്ടുണ്ടു്. രത്നഖചിതമായ ഒരു കുടത്തെ ചുമലിൽ എടുത്തിട്ടുമുണ്ടു്. ഇതു മനുഷ്യദ്രേക്കാണവും സായുധവും അശ്വമുഖവുമാകുന്നു.

കേരള സാഹിത്യ അക്കാദമി

സ്നേഹമദ്യജലഭോജനാഗമ-
വ്യാകുലീകൃതമനാസ്സകംബലഃ
കോശകാരവസനോഽജിനാന്വിതോ
ഗൃധ്രതുല്യവദനോ ഘടാദിഗഃ. ൨൧

കുംഭംരാശിയുടെ ആദ്യദ്രേക്കാണം പുരുഷാകൃതിയാകുന്നു. എന്നാൽ മുഖം മാത്രം കഴുകുപക്ഷിയുടെ മുഖംപോലെയിരിക്കും. കൌശേയവസ്ത്രം ഉടുത്തിട്ടുണ്ടു്. കരിമ്പടം പുതയ്ക്കുകയും കൃഷ്ണമൃഗത്തിന്റെ തോൽ ധരിക്കുകയും ചെയ്യുന്നു. എണ്ണ നെയ്യു് മുതലായ സ്നേഹദ്രവ്യങ്ങളും മദ്യവും വെള്ളവും ഭക്ഷണസാധനവും മുറയ്ക്കു ലഭിക്കുകനിമിത്തം ഇതുകളെക്കൊണ്ടു് എന്തുചെയ്യണമെന്നുവിചാരിച്ചു് മനസ്സിൽ വ്യാകുലതയോടുകൂടിയിരിക്കുകയും ചെയ്യുന്നു. ഇവിടെ സ്നേഹമദ്യജലഭോജനങ്ങൾ എങ്ങിനെയാണു ലഭിക്കുന്നതു് എന്നുള്ള വ്യാകുലതയാണ് എന്നു ചിലൎക്കു് പക്ഷമുണ്ടു്. കരിമ്പടത്തിലിരിക്കുന്നു എന്നും കൃഷ്ണമൃഗത്തിന്റെ തോലിലിരിക്കുന്നു എന്നും മററുചിലർ വ്യാഖ്യാനിച്ചിട്ടുമുണ്ടു്. ഇതു് മനുഷ്യദ്രേക്കാണവും പക്ഷിമുഖവുമാകുന്നു.

ദഗ്ധേ ശകടേ സശാല്മലേ
ലോഹാന്യാഹരതേഽങ്ഗനാ വനേ
മലിനേന പടേന സംവൃതാ
ഭാണ്ഡൈൎമ്മൂൎദ്ധഗതൈശ്ച മദ്ധ്യമഃ. ൨൨

കുംഭത്തിന്റെ മദ്ധ്യദ്രേക്കാണം ഇലാവൃക്ഷങ്ങൾ വളരെ ഉണ്ടായിരുന്നതും തീകത്തിയതുമായ കാട്ടിൽ മുഷിഞ്ഞ വസ്ത്രം ഉടുത്തുംകൊണ്ട് അനേക സാധനങ്ങളുള്ള ഭാണ്ഡങ്ങളെ തലയിൽ ധരിച്ച് ലോഹങ്ങളെ വണ്ടിയിൽ കയറ്റുന്നതായ സ്ത്രീയുടെ രൂപമാകുന്നു. ഇവിടെ കത്തിയ വണ്ടിയിൽനിന്ന് ലോഹങ്ങളെ വെളിക്ക് ഇറക്കുന്നു എന്നാണ് ചിലരുടെ പക്ഷം. സശാല്മലിശകടം ശകടവിശേഷണമാണെന്ന് മററുചിലക്കും അഭിപ്രായമുണ്ട്. ഇതു് സ്ത്രീദ്രേക്കാണവും ആരണ്യകവും ശാകടവുമാകുന്നു.

ശ്യാമസ്സരോമശ്രവണഃ കിരീടീ
ത്വക്പത്രനിര്യ്യാസഫലൈർബ്ബിഭർത്തി
ഭാണ്ഡാനി ലോഹവ്യതിമിശ്രിതാനി
സഞ്ചാരയത്യന്ത്യഗതോ ഘടസ്യ. ൨൩

കുംഭംരാശിയുടെ അന്ത്യദ്രേക്കാണം ശ്യാമവർണ്ണ (അഞ്ജനംപോലെ കറുത്ത നിറ)മായ ഒരു പുരുഷന്റെ രൂപമാകുന്നു. ചെവികളിൽ ധാരാളം രോമങ്ങളുണ്ട്. തലയിൽ കിരീടവും ധരിച്ചിട്ടുണ്ട്. ചപ്പുങ്ങം മുതലായവയുടെ തോലുകളും പലപ്രകാരത്തിലുള്ള ഇലകളും കറകളും എണ്ണകളും കായ്കളും നിറച്ച ലോഹമിശ്രമായ പാത്രങ്ങളെ ധരിക്കുകയും അതുകളെ ഒരു സ്ഥലത്തുനിന്നു മററൊരു സ്ഥലത്തേയ്ക്കു കൊണ്ടുപോകുകയും ചെയ്യുന്നു. ഇതു് മനുഷ്യദ്രേക്കാണവും ആരണ്യകവുമാണ്.

സ്രുഗ്ഭാണ്ഡമുക്താമണിശംഖമിശ്രൈ-
ർവ്യാക്ഷിപ്തഹസ്തസ്സ വിഭൂഷണശ്ച
ഭാര്യ്യാ വിഭൂഷാർത്ഥമപാം നിധാനം
നാവാ പ്ലവത്യാദിഗതോ ഝഷസ്യ. ൨൪

മീനംരാശിയുടെ ആദ്യദ്രേക്കാണം ഭാര്യയ്ക്കു ആഭരണങ്ങൾ സമ്പാദിക്കുവാൻവേണ്ടി കപ്പൽകയറി സമുദ്രത്തിൽകൂടി മററൊരു ദ്വീപിലേക്കു പോകുന്ന ഒരു പുരുഷന്റെ രൂപമാകുന്നു. സ്രുവം ജുഹു മുതലായ യജ്ഞപാത്രങ്ങൾ മുത്തുകൾ രത്നങ്ങൾ ശംഖ് ഇതുകളെ കലർത്തി കയ്യിൽ ധരിച്ചുകൊണ്ടു പോകുകനിമിത്തം ഇതുകളിൽ മനസ്സുവച്ചും കയ്യുകൾക്കു വ്യാകുലതതട്ടിയും ഇരിക്കുന്നവനും ആഭരണങ്ങളെ ധരിച്ചിരിക്കുന്നവനുമാകുന്നു. ഇവിടെ "സ്രുഗ്ഭാണ്ഡമുക്താമണിശംഖമിശ്രവ്യാക്ഷിപ്തഹസ്തഃ" എന്നും പാഠം കാണുന്നുണ്ട്. ഇതു് പുരുഷദ്രേക്കാണവും ജലചരവുമാകുന്നു.

അത്യുച്ഛ്രിതധ്വജപതാകമുപൈതി പോതം
കൂലം പ്രയാതി ജലധേഃ പരിവാരയുക്താ
വർണ്ണേന ചമ്പകമുഖീ പ്രമദാ ത്രിഭാഗോ-
മീനസ്യ ചൈഷകഥിതോ മുനിഭിർ ദ്വിതീയഃ. ൩൭

മീനംരാശിയുടെ മദ്ധ്യദ്രേക്കാണം ചമ്പകവർണ്ണമുള്ള മുഖത്തോടുകൂടിയ ഒരു സ്ത്രീയുടെ രൂപമാകുന്നു. വളരെ ഉയരമുള്ള കൊടിമരവും കൊടിക്കൂറകളും ഉള്ള ഒരു കപ്പലിൽ ചില പരിവാരജനങ്ങളോടുകൂടെ കയറി കടലിൽക്കൂടെ സമുദ്രതീരത്തിലേയ്ക്കു യാത്രയും ചെയ്യുന്നു. ഇവിടെ ചമ്പകവപുഷാ എന്നൊരു പാഠാന്തരം കൂടി കാണുന്നുണ്ട്. അപക്ഷത്തിൽ ചമ്പകവർണ്ണമുള്ള ശരീരത്തോടുകൂടിയ സ്ത്രീ എന്നർത്ഥമായിരിക്കുകയും ചെയ്യും. ഇതു് സ്ത്രീദ്രേക്കാണവും ജലചരവുമാകുന്നു.

ശ്വഭ്രാന്തികേ സർപ്പനിബദ്ധഗാത്രോ-
വസ്ത്രൈർവിഹീനഃ പുരുഷസ്ത്വടവ്യാം
ചോരാനലവ്യാകുലിതാന്തരാത്മാ
വിക്രോശതേന്ത്യോപഗതോ ഝഷസ്യ. ൩൮

മീനംരാശിയുടെ അന്ത്യദ്രേക്കാണം കാട്ടിൽ ഒരു കുണ്ടിന്റെ സമീപത്തിൽ യാതൊരു വസ്ത്രാഭരണവും കൂടാതെ (നഗ്നനായിട്ടു്) പാമ്പുകളാൽ ചുററപ്പെട്ട ശരീരത്തോടുകൂടെ, കയ്യിലുള്ള പദാർത്ഥങ്ങളെല്ലാം കള്ളന്മാർ കൈക്കലാക്കിയതിനാലുള്ള ശോകംകൊണ്ടും കാട്ടുതീവന്നു പിടിപെട്ടതിനാലും വളരെ മനോവ്യസനത്തോടുകൂടി നിലവിളിക്കുന്ന ഒരു പുരുഷന്റെ രൂപമാകുന്നു. ഇതു് പുരുഷദ്രേക്കാണവും സർപ്പദ്രേക്കാണവും അരണ്യകവും അശോഭനവുമാകുന്നു. ഇങ്ങിനെ മേഷാദിരാശികളുടെ ദ്രേക്കാണസ്വരൂപങ്ങളെ ഇവിടെ വിവരിച്ചു. ചോരസ്വരൂപദ്രവ്യനിർണ്ണയം ദേവതാനിരൂപണം രോഗചിന്തനം മരണചിന്ത കാര്യസിദ്ധി മുതലായ പല കാര്യങ്ങളിലും ദ്രേക്കാണംകൊണ്ടു് ഫലനിർണ്ണയം ചെയ്യേണ്ടതായിട്ടുണ്ടു്. വരാഹമിഹിരൻതന്നെ യാത്രാ എന്ന ഗ്രന്ഥത്തിൽ "ദ്രേക്കാണാഃ പാപദൃഷ്ടാ ഘ്നന്ത്യശുഭഫലം യോജയേൽബുദ്ധിമാംസ്തോർദ്രേക്കാണേ സൗമ്യരൂപേ കുസുമഫലയുതേ ഭോജനാദ്യാനി ചൈവ. സൗമ്യൈർദ്ദൃഷ്ടേ ജയസ്സ്യാൽ പ്രഹരണനരദൃശേ പാപദൃഷ്ടേഽഭിഘാതഃ സൗമ്യോ വാഹനബന്ധസ്സ്ളഗനിഗഡേ പാപമുക്തേ വിപാശഃ" എന്നിങ്ങനെ ദ്രേക്കാണഫലത്തെ പ്രത്യേകം നിർദ്ദേശിച്ചിട്ടുമുണ്ടു. കൃഷ്ണാചാര്യരും പ്രകൃതഗ്രന്ഥത്തിൽ ദ്രേക്കാണത്തെയും

ണ് പ്രധാനമായി അംഗീകരിച്ചിരിക്കുന്നതു്. അതിനാൽ പ്രകരണോപയോഗിയായ ദ്രേക്കാണാധ്യായത്തെക്കൂടി ഇവിടെ ഭാഷയാക്കിച്ചേർത്തിരിക്കുന്നു എന്നു് അറിഞ്ഞുകൊൾക.

ഇതി കൃഷ്ണീയ പരിശിഷ്ടേ
ദ്രേക്കാണാദ്ധ്യായഃ
സമാപ്തഃ.

---

ശരഗഗന ശുദ്ധസമ്മിത ശരദി ഹൈമ കാർമ്മുകദക്ഷിണായനസ്ഥേ
ഝഷവപുഷി രുധിരവാരേ പൂർണ്ണാ കൃഷ്ണീയശാസ്ത്രവിവൃതിരിയം.
സന്തസ്സന്തോഷയുതാ നിർമ്മത്സരബുദ്ധയസ്സമീക്ഷ്യൈനാം
മന്ദേനമയാരചിതാം വിവൃതിം കുർവ്വന്തു നിത്യമുപയുക്താം.




ഈ പുസ്തകത്തിന്റെ സർവ്വാവകാശവും,
കൊല്ലം "വിദ്യാഭിവർദ്ധിനി" അച്ചുക്കൂട്ടം
ഉടമസ്ഥരിൽ ഇരിക്കുന്നു.

## പുതിയ ജ്യോതിഷപുസ്തകങ്ങൾ.

സാരാവലി ദർപ്പണം എന്ന വ്യാഖ്യാനത്തോടുകൂടിയതു്
ജാതകപാരിജാതകം വ്യാഖ്യാനത്തോടുകൂടിയതു്
ബൃഹൽപരാശരഹോരാസംക്ഷേപം
പ്രശ്നമാർഗ്ഗം പൂർവ്വാർദ്ധം
കാലവിധാനം (മുഹൂർത്തപദവി)
കൃഷ്ണീയം വ്യാഖ്യാനത്തോടുകൂടിയതു്
സ്ത്രീജാതകം
ജാതകാലങ്കാരം
പ്രശ്നഭാഷ
പ്രശ്നരീതി
മത്തേഭാസ്യം
മഹാസാമുദ്രികശാസ്ത്രം
ഷട്പഞ്ചാശിക
സ്വപ്നശാസ്ത്രം
ജ്യോതിഷസാരസംഗ്രഹം 1-ാംഭാഗം
ടി 2-ാംഭാഗം
ജ്യോതിഷദീപമാല
പഞ്ചബോധം
ജാതകചന്ദ്രിക
ഹസ്തരേഖാശാസ്ത്രം ഗദ്യം ന.ഖ പടത്തോടുകൂടിയതു്

## കാവ്യങ്ങൾ.

ശ്രീകൃഷ്ണവിലാസം, രാമവാര്യരവർകളുടെ
വ്യാഖ്യാനത്തോടുകൂടിയതു്
യുധിഷ്ഠിരവിജയം കാവ്യം ടി
പുഷ്പബാണവിലാസം കാവ്യം ടി
നാരായണീയം ടി
ശ്രീകൃഷ്ണവിലാസം കാവ്യം, കാവുങ്ങൽ നീല
കണ്ഠപ്പിള്ള അവർകളുടെ വ്യാഖ്യാനത്തോടുകൂടിയതു്
രഘുവംശം വ്യാഖ്യാനത്തോടുകൂ
കുമാരസംഭവം വ്യാഖ്യാനത്തോ
സാംബശിവശാസ്ത്രി അവർകളുടെ മാഘം വ്യാഖ്യാനം
ഒന്നാംഭാഗം
ടി രണ്ടാംഭാഗം

മാനേജർ, വി. വി. പ്രെസ്സ്—കൊ